



# സരസശ്ലോകങ്ങൾ

തൃശ്ശിവപേരൂർ
സരസ്വതീവിലാസം പുസ്തകശാലയിൽ
ഈ പുസ്തകം കിട്ടുന്നതാണ്.

# സരസശ്ലോകങ്ങൾ.

(ഒന്നാം ഭാഗം)

EDITED BY
VAIDYAN
MALOOR GOPALAN NAIR.




പ്രസാധകൻ
എൻ. വെങ്കിടസുബ്രഹ്മണ്യയ്യർ.

1110.

(നാലാം പതിപ്പ് കോപ്പി 2000)

PUBLISHED BY
THE SARASWATHIVILASAM BOOK-DEPOT,
TRICHUR

[വില 1ക.





# പ്രസ്താവന.

ആരോഗ്യപ്രദമായ ഔഷധം രുചികരവും കൂടിയാണെങ്കിൽ രോഗികൾക്കെന്നല്ല, സ്വസ്ഥന്മാൎക്കുകൂടി അതു പത്ഥ്യമായിരിക്കുന്നതുപോലെ, വിജ്ഞാനപ്രദങ്ങളായ മഹദ്വാക്യങ്ങൾ വിനോദകരങ്ങളും കൂടിയാണെങ്കിൽ അതിൽ രസിക്കാത്തവരായ മനുഷ്യർ ലോകത്തിലുണ്ടാവുമെന്നു തോന്നുന്നില്ല. മഹാകവിവാക്യങ്ങളിൽ മാത്രം ലയിച്ചുകിടക്കുന്ന മേല്പ്പറഞ്ഞ രണ്ടു സംഗതിയെ സജ്ജനസമക്ഷം അവതരിപ്പിച്ചു കൃതാൎത്ഥത നേടുവാനുള്ള അത്യാഗ്രഹം ഒന്നുമാത്രമാണ് പ്രസ്തുത പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനു പ്രധാന ഹേതു എന്നു പറഞ്ഞാൽ, ഉദ്ദേശം ഏകദേശമെന്നല്ല മുഴുവനും എല്ലാവൎക്കും ഗ്രഹിക്കാവുന്നതാണ്. പ്രാചീനന്മാരും നവീനന്മാരുമായ മഹാകവികൾ ഓരോ സന്ദൎഭങ്ങളിൽ രചിച്ചിട്ടുള്ള ശ്ലോകങ്ങളെ പണിപ്പെട്ടു തേടിപ്പിടിച്ചു നാലു സംസ്കൃതശ്ലോകം കഴിഞ്ഞാൽ ഒരു മലയാളശ്ലോകം എന്ന നിലയിൽ കൂട്ടിയിണക്കി സംസ്കൃതശ്ലോകങ്ങൾക്കെല്ലാം ചുരുക്കത്തിലൊരു ഭാവാൎത്ഥവും ചേൎത്തു ഈവിധം ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തിയതിന്റെ ഔചിത്യം അഭിജ്ഞന്മാരെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. ഇതിൽ ചേൎത്തിട്ടുള്ള ശ്ലോകങ്ങളെല്ലാം സരസകവിപ്രണീതങ്ങളാകയാലാകുന്നു ഇതിന്നു "സരസശ്ലോകങ്ങ"ളെന്നു നാമകരണം ചെയ്വാൻ സംഗതിയായത്. അഭിജ്ഞമനസ്സുകളിൽമാത്രം പ്രചരിച്ചുപോരുന്നവയായ ഇതിൽ ചേൎത്തിട്ടുള്ള ചില ശ്ലോകങ്ങളുടെ കൎത്താക്കന്മാരെപ്പററി കൎണ്ണാകൎണ്ണികയായിട്ടുപോലും അറിവു സമ്പാദിപ്പാൻ സാധിക്കാതെ വന്നതുകൊണ്ടും ചില

ശ്ലോകങ്ങളുടെ ഉടമസ്ഥാവകാശം, പലരിലുമായി പലരും സ്ഥാപിച്ചുകാണുന്നതിനാൽ ഇന്നാൎക്കാണെന്നു തീൎച്ചപ്പെടുത്തുന്നതു വിഷമമാകകൊണ്ടും ശ്ലോകങ്ങളുടെ അടിയിൽ മിക്ക സ്ഥലങ്ങളിലും കവികളുടെ പേരു ചേൎത്തിട്ടില്ല. ഇദാനീന്തനന്മാരായ കവികളുടെ വല്ല ശ്ലോകങ്ങളും ഇതിൽ പേരു ചേൎക്കാതെ പ്രസിദ്ധപ്പെടുത്തി കാണുന്നുണ്ടെങ്കിൽ, അതു മേല്പറഞ്ഞ സംഗതികൾ നിമിത്തം സംഭവിച്ചിട്ടുള്ളതാണെന്നു തൽകൎത്താക്കന്മാർ സമാധാനിച്ചു ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. സരസന്മാരായ സജ്ജനങ്ങൾ ഈ പുസ്തകത്തെ സന്തോഷപുരസ്സരം കൈക്കൊള്ളുന്നതായാൽ അതുതന്നെ ആയിരിക്കും എന്റെ ഉത്സാഹത്തിന്റെ പ്രതിഫലമെന്നുമാത്രമേ തല്ക്കാലം ഞാൻ പറയുന്നുള്ളു. ഇതിന്റെ ഭാവി ശോഭനമായി തീരുന്നപക്ഷം ഇതിന്റെ 2-ാംഭാഗം ഉടനെ പ്രസിദ്ധപ്പെടുത്തുന്നതാണ്.



എന്ന്

പ്രസാധകൻ.



# സരസശ്ലോകങ്ങൾ.

## ൧

ശ്രീഗണേശായ നമഃ.

അബ്ദാർദ്ധേന ഹരിം പ്രസന്നമകരോ-
ദൗത്താനപാദിഃ ശിശുഃ
സപ്താഹേന നൃപഃ പരീക്ഷിദബലാ
യാമാർദ്ധതഃ പിംഗളാ
ഖട്വാംഗോ ഘടികാദ്വയേന നവതി-
പ്രായോപി തന്നാ വ്യഥേ
തം കാരുണ്യനിധിം പ്രപദ്യ ശരണം
ശേഷായുഷാ തോഷയേ.

ചേലപ്പറമ്പു നമ്പൂതിരി.

ഭാവം—ധ്രുവൻ അരക്കൊല്ലംകൊണ്ടും, പരീക്ഷിത്തുരാജാവ് ഏഴു ദിവസംകൊണ്ടും, പിംഗളയെന്ന സ്ത്രീ അര യാമംകൊണ്ടും, ഖട്വാംഗൻ രണ്ടു നാഴികകൊണ്ടും വിഷ്ണുപ്രസാദം സമ്പാദിച്ചു. തൊണ്ണൂറു വയസ്സായാലും എനിക്കു വ്യസനമില്ല. ബാക്കിയുള്ള ആയുസ്സിന്റെ ഭാഗംകൊണ്ടു ഞാൻ ആ കരുണാനിധിയെ സന്തോഷിപ്പിച്ചുകൊള്ളാം.

ത്യപന്മൂലംഖല്വ യുവതയസ്തന്നിമിത്തോവമാന-
സ്താസാം താവത്സലിലലഹരീഭംഗുരഃ പക്ഷപാതഃ
അപ്യേവംഭോപരിണതശരച്ചന്ദ്രബിംബാഭിരാമം
ദൂരീകത്തുംവദനകമലം നാലമസ്മൽപ്രിയായാഃ.

ഭാവം—സ്ത്രീകളാണ് ആപത്തുകൾക്കെല്ലാം കാരണം. അവർനിമിത്തമാണ് അവമാനങ്ങളെല്ലാം വരുന്നതു. അവരുടെ സ്നേഹം വെള്ളത്തിലെ തിരപോലെ ക്ഷണഭംഗുരവുമാകുന്നു. ഇപ്രകാരമാണെങ്കിലും ശരൽക്കാലത്തിലെ പൂൎണ്ണചന്ദ്രനെപ്പോലെ മനോഹരമായ എന്റെ ഭാൎയ്യയുടെ മുഖപത്മത്തെ പിരിഞ്ഞിരിക്കാൻ എനിക്കു ശക്തിയില്ല. (ഇതിലെ പൂൎവ്വാൎദ്ധം മഹിഷമംഗലത്തു നമ്പൂതിരി, ഭാൎയ്യവീട്ടിൽ ചടഞ്ഞുകൂടി നിത്യകൎമ്മങ്ങൾക്കും മററും ലോപം വരുത്തുന്ന തന്റെ അനുജൻ ഉണ്ണുവാൻ വരുമ്പോൾ കാണുവാനായി ചുവരിന്മേൽ എഴുതിയതാണ്. ഉത്തരാൎദ്ധം അനുജന്റെയാകുന്നു.)

വാചാവാക്യപദപ്രമാണപദവീസഞ്ചാരസമ്പൂൎണ്ണയാ
സന്നദ്ധപ്രതിമല്ലഗല്ലമകുടീകുട്ടാകധാടീജുഷാ
സാകംപാം വിഹരൻകഥംനു രമതേ സാഹിത്യ
(മുദ്രാരസേ

പ്രൌഢസ്ത്രീരസികായബാലവനിതാസംഗഃകഥം
(രോചതേ.

ഭാവം—തൎക്കവ്യാകരണാദി ശാസ്ത്രപദ്ധതികളിൽ സഞ്ചരിച്ചു ശുദ്ധമായിട്ടുള്ളതും, വാദത്തിനൊരുമ്പെട്ടുനില്ക്കുന്ന എതിരാളികളുടെ ചെകിടത്തടിപ്പാനും തലക്കിട്ടുകൊട്ടുവാനും തക്ക ധാടിയുള്ളതുമായ വാക്കോടുകൂടി കുസലില്ലാതെ കുത്താടുന്ന

ഒരുവൻ, കാവ്യരസത്തിൽ എങ്ങിനെ രമിക്കും? പ്രൌഢകളായ സ്ത്രീകളിൽ രസിക്കുന്നവന്, ബാലസ്ത്രീസംഗത്തിൽ രുചിയുണ്ടാവുമോ? (ഇളു കൂടല്ലൂര നമ്പൂതിരിപ്പാട്ടു ഉണ്ണികളെ കാവ്യം പഠിപ്പിക്കാമോ എന്നു ചോദിച്ചതിന്ന് ഉദ്ദണ്ഡശാസ്ത്രികൾ പറഞ്ഞ മറുപടിയാകുന്നു.)

പലായധ്വം പലായധ്വം രേ രേ ദുഷ്കവികുഞ്ജരാഃ
വേദാന്തവനസഞ്ചാരി ആയാത്യുദ്ദണ്ഡകേസരീ.

ഭാവം—ദുഷ്കവികളാകുന്ന ഗജങ്ങളെ! നിങ്ങൾ ഓടിക്കൊള്ളുവിൻ. വേദാന്തമെന്ന വനത്തിൽ സഞ്ചരിക്കുന്ന ഉദ്ദണ്ഡനെന്ന സിംഹം വരുന്നുണ്ട്. (ഇത് ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിലെ ഒരു വിദ്വത്സദസ്സിലേക്കു കടക്കുമ്പോൾ ചൊല്ലിയതാണ്.)

5. തണ്ടാർമാതിൻമുലക്കുങ്കുമരസമിഴുകും
ചാരുദോരന്തരാളേ
വണ്ടത്താന്മാർമുരണ്ടെത്തിനമണമിളകും
വന്യമാലാഭിരാമം
കൊണ്ടാടിത്താപസന്മാരഹരനുതിരയും
സച്ചിദാനന്ദരൂപം
കണ്ടാവൂ ഞാൻകളായദ്യുതികഴൽപണിയു-
ന്നോരുകാന്തിപ്രവാഹം.

---

6. പാർവ്വതീ ഫണിബാലേന്ദുഭസ്മമന്ദാകിനീയുതാ
അപവർഗ്ഗപ്രദാ മൂർത്തിഃ കഥംസ്യാത്തവ ശങ്കര!

ഭാവം—അല്ലയോ ശങ്കര! പാർവ്വതി, ഫണി (സർപ്പം), ബാലേന്ദു (ചന്ദ്രക്കല), ഭസ്മം, മന്ദാകിനി (ഗംഗ) ഇതുകളോടു കൂടിയ അങ്ങയുടെ മൂർത്തി അപവർഗ്ഗപ്രദ (അപവർഗ്ഗം=പ, ഫ, ബ, ഭ, മ, ഇല്ലാത്തതു് + മോക്ഷത്തെ ദാനം ചെയ്യുന്നതു്) യാകുന്നതെങ്ങിനെ? (ഇതു എടവെട്ടിക്കാട്ടു നമ്പൂതിരി ശ്ശിവപേരൂർ തൊഴുമ്പോൾ ചൊല്ലിയതാണ്.)

7. തദാ ഭീമബലാക്രാന്താ ദുര്യോധനവരൂഥിനീ
ശിഖാഖാർപ്പാടകസ്യേവ കർണ്ണമൂലമുപാഗതാ.

ഭാവം—അപ്പോൾ ഭീമസേനന്റെ സേനയാൽ ആക്രമിക്കപ്പെട്ട ദുര്യോധനസൈന്യം പെട്ടത്തലയന്റെ കുടുമപോലെ കർണ്ണമൂലത്തെ (കർണ്ണന്റെ സമീപമെന്നും, ചെവിയുടെ മൂലമെന്നും അർത്ഥം) പ്രാപിച്ചു. (ഇതു മേപ്പുത്തൂർ ഭട്ടതിരിപ്പാട് അമ്പലപ്പുഴെ ക്ഷേത്രത്തിൽ പുരാണം വായിപ്പാൻ തുടങ്ങിയപ്പോൾ, രാജാവ് അങ്ങയ്ക്കു കൂട്ടിവായിക്കാനറിയാമോ എന്നു ചോദിച്ചതു കേട്ട പുസ്തകം പകുത്തുകിട്ടിയ പ്രകൃതത്തിന്നു യോജിച്ചവിധം ഉണ്ടാക്കി ചൊല്ലിയതാണ്. രാജാവ് കഷണ്ടിക്കാരനായിരുന്നു.)

8. അത്യാകൃത്യാസുഭഗഃസ്വഭാവമധുരോ
ദാക്ഷിണ്യശീലോയുവാ
ദക്ഷോനർമ്മവിശേഷകർമ്മസുധനീ
ബദ്ധാനുരാഗോമയി
ഭർത്താമാംരമയത്യസാവപിതഥാ
തൃപ്തിർന്നസംജായതേ

ജാരോനൈഷഇത്യേകഏവസകലാൻ
മുഷ്ണാതിദോഷോഗുണാൻ.

ഭാവം—സുന്ദരനും സത്സ്വഭാവിയും ഉദാരനും യുവാവും നേരമ്പോക്കിൽ സമർത്ഥനും, പണക്കാരനും എന്നിലനുരാഗമുള്ളവനുമായ ഭർത്താവ് എന്നെ രമിപ്പിക്കുന്നുണ്ടെങ്കിലും എനിക്കു തൃപ്തിയുണ്ടാവുന്നില്ല. ഇദ്ദേഹം എന്റെ ജാരനല്ല എന്നുള്ള ഒരൊററ ദോഷം മററുള്ള എല്ലാ ഗുണങ്ങളേയും പ്രയോജനമില്ലാത്തവയാക്കി തീർത്തു. (ജാരരതിയിലേ തൃപ്തിയുള്ളൂ എന്നു സാരം.)

വിദ്യുന്മാലാരമണ! രമണീയാകൃതേ! വാരിദ! ത്വാം
നത്വാമൌലൌമുകുളിതകരഃ കിഞ്ചിദഭ്യർത്ഥയേഹം
യാവല്ലീയേകുചകലശയോരന്തരാളേപ്രിയായാ-
സ്താവൽകാലംവിരമവിഷമാദബ്ധാരാവിമോക്ഷാൽ.

ഭാവം—മിന്നൽക്കൊടിയുടെ കണവനായ അഴകുള്ള മേഘമേ! ഞാൻ അങ്ങയെ നമസ്കരിച്ചു ശിരസ്സിൽ കൈ കൂപ്പി ഭാര്യയുടെ സ്തനതടങ്ങളുടെ ഇടയിൽ ചെന്നു ചേരുന്നതുവരെ കലശലായി മഴ പെയ്യിക്കരുതേ എന്നു കാലത്തൊന്നിരന്നുകൊള്ളുന്നു. (ഇതു ഭാര്യവീട്ടിലേയ്ക്കു പോകുന്ന വഴിക്കു മഴ തുടങ്ങിയപ്പോൾ ചേലപ്പറമ്പു നമ്പൂതിരി ഉണ്ടാക്കിയതാണ്.)

10. ചിന്നീനീലക്കരിഞ്ചുണ്ടികളിളവരിവ-
ണ്ടിണ്ടലുംപൂണ്ടു മീൻകാൺ-
കെന്നേകഷ്ടംമയങ്ങീചലനമിനിയട-
ങ്ങീലപ്പൂങ്കോരകാന്തേ

മിന്നുന്നുഫുല്ലപത്രേ ചിലചടുലപയോ-
ബിന്ദുതാമ്രാധരേ! ചൊൽ-
കെന്നോടിത്താമരപ്പോസ്ത്രയിലവശമിറ-
ങ്ങീടിനോനാരിദാനീം.

(നായികയുടെ ജാരസംഗമത്താൽ ആശങ്ക ജനിച്ച നായകൻ ചോദിക്കുന്നതാണിത്. നായികയെ, ഒരാളിറങ്ങി കലക്കിയ പൊയ്കയോടുപമിച്ചിരിക്കുന്നു, അർത്ഥം സ്പഷ്ടം.)

11. സുമധുരമധരനിപീഡ്യം
സുഖനിദ്രാസാമകൃച്ച സംഭോക്തുഃ
മൃദുബഹിരന്തഃ കഠിനം
കമനീകമനീയമേതദാമ്രഫലം.

ഭാവം— മധുരമുള്ളതും അധരംകൊണ്ടു (അധരത്തിങ്കൽ) സമ്മർദ്ദിക്കേണ്ടതും, അനുഭവിക്കുന്നവനു സുഖമായ ഉറക്കവും ആലസ്യവുമുണ്ടാക്കുന്നതും, പുറത്തു മൃദുത്വവും ഉള്ളിൽ കാഠിന്യവുമുള്ളതുമായ ഈ മാമ്പഴം ഒരു സ്ത്രീയെപ്പോലെ മനോഹരമായിരിക്കുന്നു. (ഇതു വെണ്മണി അച്ഛൻനമ്പൂതിരിപ്പാട്ടിലെ ആവശ്യപ്രകാരം എടവെട്ടിക്കാട്ടു നമ്പൂതിരി ഉണ്ടാക്കിയതാകുന്നു.)

12. സ്വസ്മിൻവേശ്മനിപൂർണ്ണവേശ്മവിഭവേ
പൂജ്യാൻസമാരാധയൻ
പ്രേയസ്യാഗുണപൂർണ്ണയാഗുണവതാ
പുത്രേണ മിത്രേണ ച

സാൎദ്ധംപ്രാവൃഷികേരളേഷുനിവസൻ
ഭക്ത്യാസമാകൎണ്ണയൻ
ലീലാംരാഘവകൃഷ്ണയോഃ ക്ഷപയതേ
കാലം സുധന്യോജനഃ

ഭാവം—ആവശ്യമുള്ള വീട്ടുസാമാനങ്ങൾക്കൊന്നിന്നും ഒരു ക്ഷാമവും കൂടാതെ സ്വന്തം ഗൃഹത്തിൽ ഗുണവതിയായ ഭാൎയ്യയോട്ടും ഗുണവാനായ പുത്രനോട്ടും ബന്ധുവിനോട്ടും കൂടെ മാന്യന്മാരായ അതിഥികളെ സല്ക്കരിച്ചുകൊണ്ടും രാമകൃഷ്ണന്മാരുടെ ലീലകളെ (രാമായണഭാരതാദി പുരാണങ്ങളെ) ഭക്തിയോടുകൂടെ കേട്ടുകൊണ്ടും വൎഷകാലത്തു കേരളത്തിൽ കാലം കഴിക്കുന്നവർ വലിയ ഭാഗ്യവാന്മാർ തന്നെ. (വൎഷകാലത്തിൽ ഒരിക്കൽ ഉദ്ദണ്ഡശാസ്ത്രികൾ നാറീരി മനയ്ക്കൽ ചെന്നപ്പോളുണ്ടാക്കിയതാണിതു്.)

13. കൃഷ്ണോ രക്ഷതു മാം ചരാചരഗുരുഃ
കൃഷ്ണം നമസ്യേ സദാ
കൃഷ്ണേനൈവ സുരക്ഷിതോഽഹമസകൃൽ
കൃഷ്ണായ ദത്തംമനഃ
കൃഷ്ണാദേവ സമുത്ഭവോ മമ വിഭോഃ
കൃഷ്ണസ്യ ദാസോസ്മ്യഹം
കൃഷ്ണേ ഭക്തിരചഞ്ചലാസ്തു ഭഗവൻ!
ഹേ കൃഷ്ണ! തുഭ്യം നമഃ.

ഭാവം — ചരാചരങ്ങളുടെ ഗുരുവായ കൃഷ്ണൻ എന്നെ രക്ഷിക്കട്ടെ. ഞാൻ കൃഷ്ണനെ എപ്പോഴും നമസ്കരിക്കുന്നുണ്ട്. കൃഷ്ണനാൽതന്നെ ഞാൻ രക്ഷിക്കപ്പെട്ടവനാകുന്നു. എന്റെ മനസ്സ് കൃഷ്ണനായിക്കൊണ്ടു പലവുരു ദാനം ചെയ്യപ്പെട്ടതാകുന്നു. എന്റെ ഉത്ഭവം കൃഷ്ണനിൽനിന്നുതന്നെയാണ്. ഞാൻ സർവ്വേശ്വരനായ കൃഷ്ണന്റെ ദാസനാകുന്നു. എനിക്ക് കൃഷ്ണനിൽ നിശ്ചലയായ ഭക്തി ഉണ്ടാവട്ടെ. അല്ലയോ ഭഗവാനെ കൃഷ്ണാ! അങ്ങയ്ക്കു നമസ്കാരം. (ഗുരുനാഥൻ വിഭക്തി അറിയാമോ എന്നു ചോദിച്ചപ്പോൾ മേപ്പത്തൂർ ഭട്ടതിരിപ്പാട് ഉണ്ടാക്കിച്ചൊല്ലിയതാണിതു്.)

14. ഹേ ശബ്ദാഗമ! നിർഭയം വിബുധതാ-
 ലുബ്ധൈർന്നിപീഡിഷ്യസേ
 ഹന്ത ജ്യൌതിഷതന്ത്ര! പര്യവസിതാ
 തിഥ്യർക്ഷയോരേവ കഥാ
 ഹാ ധാർഷ്ട്യപ്രവണാസി വൈദ്യസരണേ
 നഷ്ടോസ്യലങ്കാര!ഭോ
 വിദ്യാത്മാസചരസപ്പദദ്യഭവതാ-
 മാധാരഭൂതോച്യുതഃ.

ഭാവം — അല്ലയോ വ്യാകരണശാസ്ത്രമേ! ഇനിമേൽ പണ്ഡിതപദവിയിൽ ദുരമൂത്ത മനുഷ്യർ ഭയംകൂടാതെ നിന്നെപ്പിടിച്ചു ഞെരുക്കും. ജ്യൌതിഷതന്ത്രമേ! നിന്റെ നാൾ പക്കങ്ങളുടെ കഥ അവസാനിച്ചു. വൈദ്യമാർഗ്ഗമേ! നിന്റെ യോഗ്യത നാട്യത്തിൽ മാത്രമായി. അലങ്കാരമേ! നിന്റെ കഥ കഴിഞ്ഞു. നിങ്ങളുടെ ആശ്രയവും, വിദ്യാസചരൂപനുമായ അച്യുതൻ

ഇപ്പോൾ സ്വർഗ്ഗം പ്രാപിച്ചു. (തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടിയുടെ ചരമത്തെപ്പററി മേപ്പത്തൂർ ഭട്ടതിരി ഉണ്ടാക്കിയതാണിതു്. 'വിദ്യാത്മാസ്വരസപ്പൽ' എന്നതു അന്നത്തെ കലിസംഖ്യയാകുന്നു.)

15\. നീലക്കാറും നിലാവും നിറമുടയനിശാ-
നാഥനും നിസ്തുലശ്രീ-
ബാലാർക്കാരുണ്യമൊത്തുള്ളുടലുമമലസ-
ന്മുത്തുമുള്ളൊത്തമുത്തും
കോലുംകാരുണ്യസത്തും പലതിവവിലസും
വാമദേവന്റെ വാമാ-
ങ്കാലങ്കാരം കനിഞ്ഞെൻകരളിലിഹകളി-
ച്ചീടണം കാന്തിയോടും.

---

16\. അജ്ഞാതാ ഹൃൽഗതം തേ കഥമഭിലഷിതം
ഭാമിനി! പ്രാർത്ഥയേതാം
നന്വേതസ്മാൽ കടാക്ഷാദനുമിനു ഹൃദയേ
രാഗംചേദ്വേതിചേന്ന
ഹേതുഃസോപാധികോയം ഭവതി ബഹുതര-
ഹ്രീഭരോസ്ത്വിന്നുപാധിഃ
സാധ്യവ്യാപ്യപ്രിയാദൌ സഖലുത്വന്മുഖേ
സാധനാവ്യാപകശ്ച.

ഭാവം—അല്ലയോ സുന്ദരി! നിന്റെ ഉള്ളറിയാതെ എന്റെ ആഗ്രഹം നിന്നോടെങ്ങിനെ ഞാൻ ചോദിക്കും? ഈ കടാക്ഷംകൊണ്ടു മനസ്സിൽ അനുരാഗമുണ്ടെന്നു അങ്ങേക്കു അനുമാനിച്ചുകൂടേയോ എന്നു നീ ചോദിക്കുന്നുവെങ്കിൽ ഈ ഹേതു (കടാ

ക്ഷം) ദോഷമുള്ളതാകയാൽ അങ്ങിനെ അനുമിക്ക വയ്യ. അന ല്പയായ ലജ്ജയാണ് ഇതിലുള്ള ദോഷം. പ്രിയൻ തുടങ്ങിയുള്ള വരിൽ ഇതു (ലജ്ജാമിളിതമായ കടാക്ഷം) സാദ്ധ്യ (അനുരാ ഗ) സാധകമാണെങ്കിലും, തൃണാദികളിൽ അപ്രകാരമുള്ളതല്ല ല്ലോ. (പ്രിയാദികളിൽ ലജ്ജയോടുകൂടിയ കടാക്ഷം അനുരാഗ സൂചകമാണെങ്കിലും തൃണാദികളിൽ അതു അപ്രകാരമല്ല. അ തുകൊണ്ടു് അനുരാഗമുണ്ടോ ഇല്ലയോ എന്നു അനുമിക്കാൻ സാദ്ധ്യമല്ല. എന്നു സാരം)

17. ഹേ രോഗാനനസൂയമേവസുഹൃദോ
യൈന്നിസ്പൃഹോഹംകൃതഃ
കാവ്യാലംകൃതി തക്കോവിദസഭാ-
യോഗേഷുഭോഗേഷു ച,
നോചേൽ കൃഷ്ണപദാരവിന്ദഭജനം
വേദാന്തചിന്താമപി
ത്യക്താ പാശ പാശ ഇതിഭ്രമാദഹരഹോ
യാമ്യേവയാമ്യാം പുരീം.

ഭാവം — അല്ലയോ രോഗങ്ങളെ! നിങ്ങൾതന്നെയാണെ ന്റെ ബന്ധുക്കൾ. നിങ്ങളെന്നെ കാവ്യാലങ്കാരതക്കവിദഗ്ദ്ധ ന്മാരുടെ സഭായോഗങ്ങളിലും സുഖഭോഗങ്ങളിലും ആസക്തി യില്ലാത്തവനാക്കിത്തീൎത്തു. അല്ലെങ്കിൽ ശ്രീകൃഷ്ണഭജനവും വേ ദാന്തവിചാരവും നാളെ നാളെയാവാമെന്നിങ്ങിനെ അറിവി ല്ലാതെ ഉപേക്ഷിച്ചു ഒന്നും സാധിക്കാതെ ഞാൻ മരിക്കുമായി രുന്നു. (മേപ്പത്തൂർ ഭട്ടതിരിപ്പാടു ദീനത്തിൽ കിടക്കുമ്പോൾ ഉ ണ്ടാക്കിയതാണിത്.)

18. നദീപുഷ്ടിരസഹ്യാന നഹ്യസാരംപയോജനി
നിജാൽകുടീരാൽസായാഹ്നേ നഷ്ടാൎത്ഥാഃപ്രയയു
(ജ്ജനാഃ

ഭാവം—പുഴനിറഞ്ഞു വെള്ളം അധികമായി പൊങ്ങുക നിമിത്തം ജനങ്ങൾ സകല മുതലും നശിച്ചു സന്ധ്യാസമയത്തിൽ വീടുകളിൽനിന്നു ഓടിപ്പോയി. (ഭാരതപ്പുഴയിലെ വെള്ളപ്പൊക്കത്തെക്കുറിച്ചു മേപ്പത്തൂർ ഭട്ടതിരിപ്പാടുണ്ടാക്കിയതാണിത്. ഇതിലെ നാലു പാദങ്ങളും കലിദിനസംഖ്യയെ കാണിക്കുന്നവയാണ്. ആദ്യതൃതീയപാദങ്ങൾ വ്യുൽക്രമമായും ദ്വിതീയചതുൎത്ഥപാദങ്ങൾ അനുക്രമമായും കലിസംഖ്യയെ കുറിക്കുന്നു.

19. വേദാഃപ്രമാണം സ്മൃതയഃപ്രമാണം
ധൎമ്മാൎത്ഥയുക്തം വചനം പ്രമാണം
യസ്യപ്രമാണം നഭവേൽ പ്രമാണം
കസ്തസ്യകുൎയ്യാദ്വചനം പ്രമാണം.

ഭാവം—വേദങ്ങളും സ്മൃതികളും പ്രമാണങ്ങളാണ്. ധൎമ്മാൎത്ഥങ്ങളടങ്ങിയ വാക്കും പ്രമാണംതന്നെ. പ്രമാണത്തെ പ്രമാണിക്കാത്തവൻെറ വാക്കിനെ ആർ പ്രമാണിക്കും?

20. ഏതോ കൎമ്മംതുടങ്ങേണ്ടതു ഗുരുവധമോ
സൎവ്വസന്ന്യാസമോ തൻ-
ചേതോമോഹത്തൊടിശ്ശങ്കയിലുഴറിന തോ-
ഴൎക്കു ഗീതോപദേശം

ചെയ്യോനേ! ഗോപകന്യാവിടനിലതടവും
സച്ചിദാനന്ദമേ നീ
കാതോളംനീണ്ട കണ്ണിൻമുനയടിയനിലും
ചാച്ചു രക്ഷിച്ചിടേണം

---

21. ആസ്താം പീയൂഷലാഭസ്സുമുഖി! ഗരജരാ-
മൃത്യുഹാരീ പ്രസിദ്ധ-
സ്തല്ലാഭോപായ ചിന്താപി ച ഗരളജുഷോ
ഹേതുരല്ലാഘതായാഃ
നോ ചേദാലോലദൃഷ്ടിപ്രതിഭയഭുജഗീ-
ദഷ്ടമമ്മാ,മുഹുസ്തേ
യാമേവാലംബ്യ ജീവേ കഥമധരസുധാ-
മാധുരീമപ്യജാനൻ.

ഭാവം—അമൃതു കുടിച്ചാൽ വിഷജരാമരണങ്ങൾ നശിക്കുമെന്നു പ്രസിദ്ധമാണ്. എന്നാൽ അതു കിട്ടിയാൽ കൊള്ളാമെന്നു ആഗ്രഹിക്കുന്നതായാലും വിഷശാന്തിയുണ്ടാവുമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ നിന്റെ ചഞ്ചലദൃഷ്ടിയാകുന്ന ഈറാൻപാമ്പിന്റെ കടി, മർമ്മത്തിന്മേലാട്ടും, നിന്റെ അധരാമൃതത്തിന്റെ സ്വാദറിയാത്ത ഞാൻ അതു കിട്ടുമെന്നുള്ള ആശയെ അവലംബിച്ച് എങ്ങിനെ ജീവിക്കും? (കവി മേപ്പുത്തൂർ ഭട്ടതിരിപ്പാട്)

22. യാതപരാദ്രൌപദീത്രാണേയാതപരാഗജരക്ഷണേ
മയ്യാർത്തേകരുണാമൂർത്തേ!സാതപരാകപഗതാഹരേ!

ഭാവം.—വസ്ത്രാക്ഷേപസമയത്തിൽ പാഞ്ചാലിയെ രക്ഷി പ്പാനും ശാപഗ്രസ്തനായ ഇന്ദ്രദ്യുമ്ന ഗജത്തെ രക്ഷിപ്പാനും അ ജ്ജ്ഞുണ്ടായ ആ തിടുക്കം ആൎത്തനായ എന്റെ രക്ഷണത്തിൽ കാണുന്നില്ലല്ലോ. (കവി പൂന്താനത്തു നമ്പൂതിരി).

23. അനവേക്ഷ്യ മഹാകവിപ്രയോഗാ-
നനധീത്യാപി ച ശബ്ദശാസ്ത്രസാരം
കവിതാമമിതാം വിധിത്സതേ യ-
സ്സ ചികീൎഷത്യുഡുമണ്ഡലേനമാലാം.

ഭാ—മഹാകവിപ്രയോഗങ്ങളെ നോക്കാതേയും വ്യാകര ണം പഠിക്കാതേയും കവിതകളെഴുതാൻ പുറപ്പെടുന്നവർ ന ക്ഷത്രങ്ങളെക്കൊണ്ടു മാലകെട്ടുവാനിച്ഛിക്കും. (കവി ഓക്കി അഛൻനമ്പൂരിയാണത്രെ.)

24. ഉദ്ദണ്ഡഃ പരദണ്ഡനൈരേവ! ഭവേ
ദ്യാത്രാസു ജൈത്രശ്രിയോ
ഹേതുഃകേതുരതീത്യ സൂക്ഷ്മസരണിം
ഗച്ഛൻ നിവാൎയ്യസ്ത്വയാ
നോചേൽ തൽപ്പടസമ്പുടോദര ലസ-
ച്ഛാൎദ്ദൂലമുദ്രാദ്രവ-
ത്സാരംഗം ശശിബിംബമേഷ്യതി തുലാം
തൽ പ്രേയസീനാം മുഖൈഃ.

ഭാ—അല്ലയോ രാജാവേ! സൂക്ഷ്മമാൎഗ്ഗത്തെ അതിക്രമിച്ചു പോകുന്ന അങ്ങയുടെ ജയക്കൊടി ഒന്നു താഴ്ത്താതിരുന്നാൽ കൊടിക്കൂറയിലുള്ള പുലിമുദ്രകണ്ടു ഭയപ്പെട്ടു ചന്ദ്രനിലുള്ള മാൻ

ചാടിപ്പോവുകയും, തന്നിമിത്തം ചന്ദ്രനെ, അങ്ങയുടെ ഭാര്യമാരുടെ മുഖങ്ങളോട് ഉപമിക്കാറാവുകയും ചെയ്യും. (ഉദ്ദണ്ഡശാസ്ത്രി സാമൂതിരിപ്പാട്ടിലേക്ക സമർപ്പിച്ചതാണിത്).

25. പൂമെത്തേലെഴുനീററിരുന്നു ദയിതേ!
പോകുന്നു ഞാനെന്നു കേ-
ട്ടോമൽക്കണ്ണിന്നുനീരണിഞ്ഞവദന-
പ്പൂവോടു ഗാഢം തദാ
പൂമേനിത്തളിരൊന്നു ചേർത്തഥ മിനി-
ക്കാണുന്നതെന്നെന്നക-
പ്പൂമാലോടളിവേണി ചൊന്നമധുര-
ച്ചൊല്ലിന്നു കൊല്ലുന്നു മാം.

(പൂന്തോട്ടത്തിൽ നമ്പൂതിരി)

---

26. ആയാതാ മധുയാമിനീ യദി പുന-
ന്നായാത ഏവ പ്രഭുഃ
പ്രാണായാന്തു വിഭാവസൌ യദി പുന-
ർജ്ജന്മാന്തരം പ്രാർത്ഥയേ
വ്യാധഃ കോകിലബന്ധനേ വിധുപുരി
ധ്വംസേചിരാഹുഗ്രഹഃ
കന്ദർപ്പേ ഹരനേത്രദീധിതിരഹം
പ്രാണേശ്വരേ മന്മഥഃ.

ഭാ.—വസന്തകാലത്തിലെ രാത്രി വന്നു. ഭർത്താവു വരാത്തപക്ഷം എന്റെ ജീവൻ സൂര്യമണ്ഡലത്തിൽ ലയിക്കട്ടെ. പുനർജ്ജന്മമുണ്ടാവുന്നപക്ഷം, കുയിലിനെ ബന്ധിക്കുവാൻ വേടനായിട്ടോ, ചന്ദ്രനെ വിഴുങ്ങുവാൻ രാഹുവായിട്ടോ, കാമനെ ദഹിപ്പിക്കുവാൻ ശിവാഗ്നിനേത്രജ്വാലയായിട്ടോ, ഭർത്താവിനെ ജയിപ്പാൻ കാമനായിട്ടോ ജനിക്കണമെന്നു ഞാൻ (ഈശ്വരനോട്) പ്രാർത്ഥിക്കുന്നു.

27. ചിത്രംവിധേഃ കൌശലമത്ര ലോകേ
വൃത്താകൃതിഗ്രന്ഥിയുഗേ വധൂനാം
വക്ഷസ്ഥലേ ഹന്ത! വിജൃംഭമാണേ
തദ്വേദനാ ചേതസി കാമുകാനാം.

ഭാ.—ബ്രഹ്മാവിന്റെ കൌശലം അത്ഭുതകരമായിരിക്കുന്നു. സ്ത്രീകളുടെ മാറിൽ ഉരുണ്ട രണ്ടു മുഴകൾ വളർന്നു വരുമ്പോൾ അതു നിമിത്തമുള്ള വേദന കാമികളുടെ മനസ്സിലാണുണ്ടാവുന്നതു്. (കവി, കിരാലൂർ കേശവൻനമ്പീശൻ.)

28. ത്വൽപ്രേമ്ണോമാം നിയതവസതിം
ചിന്തയന്ത്യാ യദീയം
പാദദ്വന്ദ്വേ പതദഗണിതം
നേത്രതോയം മയാസീൽ
തേഷാമദ്യപ്രിയതമ പരം
മയ്യുദാസീനതാം തേ
ജാനാനാനാമകരുണ കഥം
മൃഷ്യതേ മന്ദഹാസഃ.

ഭാ—ദയയില്ലാത്ത ഭർത്താവേ! അങ്ങേയ്ക്കു എന്നിലുണ്ടായിരുന്ന പ്രേമം സ്ഥിരമാണെന്നു വിചാരിച്ചു ഞാൻ എന്റെ കാല്ക്കൽ വീണു കരഞ്ഞപേക്ഷിച്ചവരെയെല്ലാം ഉപേക്ഷിച്ചു. ഇപ്പോൾ അങ്ങേയ്ക്കെന്റെ പേരിലുള്ള ഉദാസീനതയെ മനസ്സിലാക്കി പുച്ഛിക്കുന്ന അവരുടെ മന്ദഹാസം ഞാനെങ്ങിനെയാണു സഹിക്കേണ്ടത്? (കൊടുങ്ങല്ലൂർ വിദ്വാനിളയതമ്പുരാനുണ്ടാക്കിയത്),

---

29. വീണാവാദാദിദാനീം വിരമസുരമുനേ!
കോണകാണൈഡരകാണ്ഡ
കോവാകോലാഹലോസൌസകലജനമനോ—
നന്ദനേ നന്ദനേസ്മിൻ
ശ്രീവഞ്ചിക്ഷോണിനാഥപ്രചുരവിതരണാ—
കർണ്ണനാൽകല്പകദ്രോർ—
വ്രീളാനമ്രാഗ്രശാഖാസുമഹരണഭവഃ
സുഭ്രുവാമഭ്രവാഹ!

ഭാ—ദേവേന്ദ്രൻ—നാരദ! വീണവായന നിൎത്തു. നന്ദനവനത്തിൽനിന്നൊരു കോലാഹലം കേൾക്കുന്നതെന്താണ്? നാരദൻ—ദേവേന്ദ്ര! അതു വഞ്ചിരാജാവിന്റെ ദാനത്തിന്റെ മാഹാത്മ്യം കേട്ടു നാണിച്ചു തല താഴ്ത്തിയ കല്പവൃക്ഷത്തിൽനിന്നു പെണ്ണുങ്ങൾ പൂവറുക്കുന്നതിന്റെ തിരക്കാണ്, സംശയമില്ല. (കവി കിളിമാനൂർ കോയിത്തമ്പുരാനാണത്രെ.)

30. നിന്നോടൊന്നിച്ചുമൂന്നം രജനികളിലനം
ഗോത്സവാഡംബരത്താ—

ലന്ന്യാസംഗേനികാമം വിമുഖതയൊട്ടഞാൻ
നിദ്രയെക്കൈവെടിഞ്ഞേൻ
നിന്നെക്കാണാനുമിപ്പോളധികമവളെഞാ-
നാശ്രയിക്കേണ്ടിവന്നു
ധന്യേ! കണ്ടാലുമിന്നെൻവിധിവിഹിതമവൾ-
ക്കെന്നിലില്ലാഭിമുഖ്യം.

---

31. യുഷ്മൽ ബുദ്ധിവികാസശിതളകരേ
ഭാഗ്യാംബുധേരുത്ഥിതേ
വിദ്യാനന്തചരേ തമഃശമകരേ
വാക്യാമൃതം വർഷതി
വിദ്വച്ചിത്തചകോരഹർഷിണിലസ-
ത്ശിഷ്യാന്തമന്തേവസൽ-
പ്രജ്ഞാകൈരവിണീവികാസജനകേ
കിംവാപരേണേന്ദുനാ.

ഭാവം — ഭാഗ്യസമുദ്രത്തിൽനിന്നുദിച്ചു വിദ്യയാകുന്ന അന്തത്തിൽ (ആകാശത്തിൽ) സഞ്ചരിച്ചുകൊണ്ടു വാക്യാമൃതം വർഷിച്ചു വിദ്വാന്മാരുടെ മനസ്സാകുന്ന ചകോരത്തെ സന്തോഷിപ്പിച്ചു ശിഷ്യന്മാരുടെ മനസ്സാകുന്ന ആമ്പൽപൊയ്കയെ വികസിപ്പിച്ചു വിലസുന്ന അങ്ങയുടെ ബുദ്ധിവിലാസമാകുന്ന ചന്ദ്രനുള്ളപ്പോൾ മററു ചന്ദ്രനെക്കൊണ്ടു കാര്യമെന്താണ്? (കിരാലൂര് കേശവനമ്പീശൻ കുമരപുരത്തു വലിയ തമ്പുരാനു സമർപ്പിച്ചത്.)

യത്രഭാര്യാഗിരോവേദാഃ യത്രധൎമ്മാൎത്ഥസാധനം
യത്രസ്വപ്രതിഭാമാനം തസ്മൈശ്രീകലയേനമഃ.

ഭാവം—ഏതുകാലത്തു ഭാൎയ്യയുടെ വാക്കുകൾ വേദങ്ങളും, ധൎമ്മം പണം സമ്പാദിപ്പാനുള്ള ഉപായവും, തനിക്കു താൻ തോന്നുന്നതു പ്രമാണവുമായി തീരുന്നുവോ ആ കലിയുഗത്തിന്നായി നമസ്കരിക്കുന്നു.

33. യഃ കൃത്വാവിശ്വരംഗം രജനിയവനികം
പ്രോജ്ജ്വലൽഭാനുദീപം
ശശ്വൽസന്തുഷ്ടസമ്പ്രേക്ഷകമഖിലജഗൽ
ഭ്രാന്തിനാട്യം വിതത്യ
കൎമ്മൌഘേഷുച്ചണ്ഡമാൎദ്ദംഗികലയവശഗാൻ
വാസനാഗാനസക്താൻ
ജീവച്ഛാത്രാൻമുകുന്ദഃ സ്വയമഭിരമതേ
ക്രീഡയൻ സോസ്തുഭൂത്യൈ.

ഭാവം—ലോകം രംഗവും, രാത്രി തിരശ്ശീലയും, ആദിത്യൻ വിളക്കും, മഹൎഷികൾ സദസ്യരും ആയ ഒരു ഭ്രാന്തിനാട്യമുണ്ടാക്കി കൎമ്മങ്ങളുടെ മൃദംഗവായനയിലും വാസനയുടെ സംഗീതത്തിലും ലയിച്ച ജീവികളാകുന്ന ശിഷ്യന്മാരെ കളിപ്പിച്ചുകൊണ്ടു തന്നത്താൻ രമിക്കുന്ന മുകുന്ദൻ ഭൂതിക്കായിക്കൊണ്ടു ഭവിക്കട്ടെ.

34. വീണാലസന്മണിഖലായ നമോസ്തുതസ്മൈ
വീണാഘൃണാജിനഭൃതേ ത്രിണിനേത്രണായ
അദ്ധ്യോയമീശ്വരനമസ്തുതയേ കഥം സ്യാ–
ദസ്യോത്തരോക്തിമവിദന്നപികീദൃശഃസ്യാൽ.

ഉദ്ദണ്ഡശാസ്ത്രി തൃശ്ശിവപേരൂർ വടക്കുന്നാഥനെ തൊഴു മ്പോൾ ചൊല്ലിയതാണ് ഇതിൻെറ ആദ്യത്തെ മൂന്നു പാദം. നാലാംപാദം അപ്പോൾ മണ്ഡപത്തിലുണ്ടായിരുന്ന പുനംനമ്പൂതിരിയുടേതാണ്. പൂർവ്വാർദ്ധം ഈശ്വരസ്തോത്രമാവുന്നതെങ്ങിനെയാണെന്നു മൂന്നാംപാദംകൊണ്ടു ചോദിച്ചതിനു ഇതിൻെറ സമാധാനമറിയാത്തവർ എങ്ങിനെയിരിക്കുമെന്നൊരു മറുചോദ്യമാണ് നമ്പൂതിരി നാലാംപാദംകൊണ്ടു ചോദിച്ചിരിക്കുന്നത്. ഇതിൻെറ സമാധാനം വിഷണ്ണഃ എന്നാണല്ലൊ. അതുകൊണ്ടു പൂർവ്വാർദ്ധത്തിൽനിന്നു ആറണകാരം കളഞ്ഞാൽ അതു ഈശ്വരസ്തോത്രമാവുമെന്നു സാരം സിദ്ധിക്കുന്നു. അപ്രകാരമായാൽ വ്യാളസന്മേഖലായ വ്യാഘ്രാജിനഭൃതേ തസ്മൈ ത്രിണേത്രായനമഃ അസ്തു എന്ന അന്വയം പൂർവ്വാർദ്ധത്തിനു കിട്ടും. പാമ്പരഞ്ഞാണും പുലിത്തോലും ധരിക്കുന്ന ആ മുക്കണ്ണനു നമസ്കാരം എന്നാണിതിൻെറ ഭാവം.

35. പീലിക്കാർകുന്തൽകെട്ടീട്ടഴകൊടുനിടിലേ
നല്ല ഗോരോചനംചേ-
ർത്തേലസ്സും പൊഞ്ചിലമ്പും വളകളുമണിയി-
ച്ചമ്മതന്നങ്കഭാഗേ
ലീലാഗോപാലവേഷത്തൊടു മുരളിയുമ-
ക്കാലിമേയ്ക്കുന്നകോലും
ചാലേ കൈക്കൊണ്ടു മന്ദസ്മിതമൊടുമരുവും
പൈതലെക്കൈതൊഴുന്നേൻ.

---

ദാരിദ്ര്യസ്യദയാലുത്വം കിം ബ്രവീമിനരാധിപ
ആത്മനാശമനാദൃത്യ ഭവന്തം മാമദർശയൽ.

ഭാവം— രാജാവേ! ദാരിദ്ര്യത്തിൻെറ ദയയെപ്പററി ഞാനെന്താണ് പറയേണ്ടത്? അതു തൻെറ നാശത്തെ ആലോചിക്കാതെ എന്നെ അങ്ങയുടെ മുമ്പിലെത്തിച്ചു. (വിദ്വാനിളയതമ്പുരാൻ തിരുവനന്തപുരത്തു രാജാവിനു കൊടുപ്പാനായി ഒരു നമ്പൂതിരിക്കു ഉണ്ടാക്കിക്കൊടുത്തതാണിത്. ഇതു കണ്ടപ്പോൾ 'കൊടുങ്ങല്ലൂർ വഴിക്കല്ലെ വന്നതു'' എന്നു മഹാരാജാവ് ചോദിക്കയും ഏഴു പെൺകൊടയ്ക്കു 1400ക. കൊടുക്കയും ചെയ്തുവത്രെ.)

37. ദൃഷ്ട്വാരാമേ പവനചലിതാം
കേതകീം സ്വർണ്ണവർണ്ണാം
പത്മഭ്രാന്ത്യാ ക്ഷുധിതമധുപഃ
പുഷ്പമദ്ധ്യേ പപാത
അന്ധീഭൂതഃ കുസുമരജസാ
കണ്ടകൈശ്ഛിന്നപക്ഷഃ
സ്ഥാതും ഗന്തും ദ്വയമപിസഖേ
നാത്ര കർത്തും സമർത്ഥഃ.

ഭാവം—ഉദ്യാനത്തിൽ കാററററിളകി സ്വർണ്ണവർണ്ണമായി നില്ക്കുന്ന കൈതപ്പൂവിനെക്കണ്ടു താമരപ്പൂവാണെന്നു ഭ്രമിച്ചു ഒരു വിശന്നിരിക്കുന്ന വണ്ട് അതിൽ ചെന്നുചേന്നു. അതു ഇപ്പോൾ പൊടികൊണ്ടു കണ്ണു കാണാതായിട്ടും പക്ഷങ്ങളിൽ മുള്ളുകുത്തീട്ടും ഇരിപ്പാനും പോവാനും നിവൃത്തിയില്ലാതെ കുഴങ്ങുന്നു.

38. തുല്യാനന്ദേപിഭോഗേപരധനമതിയ-
ത്താജ്ജിതംസ്ത്രീജനേഭ്യോ

ദാതുംഭ്രയോപിതൽഭൃത്യവദരമനിശം
പ്രോക്തകർമ്മാണികർത്തും
കോഹേതുസ്സ്യാചിതുംവാപുരുഷപരിവൃഢൈശ്ച-
സ്സംഗമായാതിജാള്യാൽ
തത്വംബ്രൂഹ്യംഗമഹ്യം ബുധവര! വിചികി-
ത്സാഭൃശംവർത്തതേമേ.

ഭാവം—ഭോഗത്തിൽ ആനന്ദം തുച്ഛമായിരിക്കെ പുരുഷ ന്മാർ പണിപ്പെട്ടു നേടിയ പണം മുഴുവൻ സ്ത്രീകൾക്കു കൊടു പ്പാനും, ഭൃത്യന്മാരെപ്പോലെ അവരുടെ വിട്ടു പണികൾ ചെ യ്യാനും, സംഗമത്തിന്നിരക്കാനും പോവുന്നതിന്നു സംഗതിയെ ന്താണെന്നു നിങ്ങൾ പറഞ്ഞു തന്നാൽ കൊള്ളാം. എനിക്കു തിൽ വളരെ സംശയമുണ്ട്.

3 9. ശോഭാസർവ്വസ്വമേഷാം പ്രഥമമപഹൃതം
യത്വയാലോചനാഭ്യാം
മാധ്വീമാധുര്യസാരസ്തവകളവചസാ
മാർദ്ദവംത്വൽപ്രതീകൈഃ
സ്ഥാനഭ്രംശോമഹീയാനപിചവിരചിതഃ
ത്വന്മുഖസ്പർദ്ധിനാംവൈ
പത്മാനാംബന്ധനാത്വംവിരമവരതനോ!
പിഷ്ടപേഷേണകിംസ്യാൽ.

ഭാവം—നിന്റെ മുഖത്തോടു സ്പർദ്ധയുള്ള താമരപ്പൂക്കളുടെ ശോഭ കണ്ണുകളെക്കൊണ്ടും, മകരന്ദമാധുര്യം വാക്കുകൊണ്ടും മാർദ്ദവം അംഗങ്ങൾകൊണ്ടും മുമ്പേതന്നെ നീ അപഹരിച്ചു എ

നല്ല ഇതുകളെ നീ കടിപൊളിച്ചയയ്ക്കുകയും ചെയ്യു. ഇനി ഇവയെ ബന്ധിക്കുന്നതു കഷ്ടമാകയാൽ അതു ചെയ്യരുതു്. പിഷ്ടപേഷണംകൊണ്ടു എന്താണ് ഫലമുള്ളതു്? (ഒരു വാരസ്യാർ മാലകെട്ടുന്നതു കണ്ടിട്ടു ആരോ ഒരാൾ ഉണ്ടാക്കിയതാണത്രെ ഇതു്.)

40. നീലാളിക്കേണമേനംഹിമഗിരിതനയേ!
ജാഘനവിഗ്ഗ്രന്ഥജാരം
കേളേറെക്കേളിയുള്ളാത്തിരുവുടൽഭവതി-
ക്കല്ലയോപാതിനല്കീ
ത്രൈലോക്യാധീശനല്ലോതവപതികളുവൂർ
തമ്പുരാനിത്രനല്ലോ-
രാളുണ്ടാമോവധൂനാമയി!സുമുഖിസദാ
പിന്തിരിഞ്ഞെല്ലവേണ്ടൂ.

(കളവൂർ ക്ഷേത്രത്തിൽ ശിവനും പാർവ്വതിയും പടിഞ്ഞാട്ടും കിഴക്കോട്ടും ദർശനമായിട്ടാണത്രെ ഇരുന്നിരുന്നതു്. ഈ ശ്ലോകം കേട്ടപ്പോൾ പാർവ്വതി ശിവനഭിമുഖമായിരുന്നു എന്നാണു് ഐതിഹ്യം. കവി ചേലപ്പറമ്പു നമ്പൂതിരിയാണത്രെ.)

41. കേളീനാളീകമാളീകരനിഹിതമമ-
ന്ദോദയപ്രീതിയോഗാൽ
സ്മേരംജാതംമുഖാംഭോരുഹമമൃതമയീ
നിസ്സൃതാകാപിവാണീ
ആലോലേ ലോചനേതേമദരസികുചയോ-
രാത്തലജ്ജംനയന്തീ

ബാലാധീരാപി താവൽ സ്വയമഗമദനാ-
പൃച്ഛ്യ പ്രമാം മന്ദിരന്തൽ.

ഭാവം—കളിത്താമരപ്പൂവ് തോഴിയുടെ കയ്യിൽ കൊടുത്തു കുറത്തൊന്നു പുഞ്ചിരിക്കൊണ്ടു അസ്പഷ്ടമായി എന്തോ പറഞ്ഞു എന്റെ മാറത്തും തന്റെ മുലത്തടത്തിലും ലജ്ജയോടെ കടാക്ഷിച്ചശേഷം ധീരയാണെങ്കിലും ആ ബാല എന്നോടൊന്നും ചോദിക്കാതെ ആ വീട്ടിലേയ്ക്കു പോയി. (ദേശസഞ്ചാരം കഴിഞ്ഞുവന്നപ്പോൾ ഒരു നായിക ചെയ്ത പ്രവൃത്തിയെ നായകൻ തന്റെ സ്നേഹിതനോടു പറയുന്നതാണിത്. നായിക പുഷ്പിണിയാണെന്നാണിതിന്റെ ധ്വന്യർത്ഥം.)

42. നാളീകാസനമീശ്വരഃശിഖരിണാം
തൽക്കന്ധരോത്ഥായിനോ
ഗന്ധർവ്വാഃപുനരേതദഗ്ധ്വചരികൌ
ചക്രേതദ്ധാരകഃ
പത്രീതൽപ്രഭുവൈരിണാംപരിവൃഢോ
ജീവാചയസ്യാഭവൽ
ജീവാന്തേവസതാംരിപുക്ഷയവിധൌ
ദേവായതസ്മൈനമഃ.

ഭാവം—യാവനൊരുത്തനു ത്രിപുരദഹനത്തിങ്കൽ പർവ്വതരാജാവ് (ഹിമവാൻ) നാളീകാസന (നാളീകം=ശരം അതിന്റെ ആസനം=വില്ല്)വും, അവന്റെ (നാളീകാസനന്റെ=ബ്രഹ്മാവിന്റെ) കഴുത്തിൽനിന്നു പുറപ്പെട്ടവ(വേദങ്ങൾ) ഗന്ധർവ്വങ്ങ (കുതിരകൾ)ളും, ഇവരുടെ (ഗന്ധർവ്വന്മാരുടെ) മാർഗ്ഗേണ സഞ്ചരിക്കുന്നവർ (സൂര്യചന്ദ്രന്മാർ) തേർച്ചക്രങ്ങളും, അതിനെ ധരിച്ചവൻ (ചക്രപാണി=വിഷ്ണു) പത്രി (ശരം)യും

ആവയുടെ (പത്രികളുടെ) ശത്രുക്കളിൽവെച്ചു മുഖ്യൻ (വാസുകി) ജീവ (വിൽഞാണ്)യുമായി ഭവിച്ചുവോ ആ ദേവനായിക്കൊണ്ടു നമസ്കാരം. (തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടി കാശിയിൽ പഠിക്കാൻ ചെന്നപ്പോൾ ഗുരുവുണ്ടാക്കിയ 'ദേവായ തസ്മൈ നമഃ' എന്ന സമസ്യയെ പൂരിപ്പിച്ചതാണത്രെ ഇത്.)

43\. കായേസീദതികണ്ഠരോധിനികഫേ
കുണ്ഠേ ചവാണീപഥേ
ജിഹ്മായാംദൃശിജീവിതേജിഗമിഷൌ
ശ്വാസേശനൈശ്ശ്ലഥേ
ആഗത്യസ്വയമേവനഃകരുണയാ
കാത്യായനീകാമുകഃ
കർണ്ണേവർണ്ണയതാംഭവാർണ്ണവഭയോ-
ദുത്താരകംതാരകം.

ഭാവം—ശരീരം തളൎന്നു കണ്ഠത്തിൽ കഫം കെട്ടി സംസാരിക്കാൻ വയ്യാതായി കണ്ണുകളടഞ്ഞു പല്ലുകൊഴിച്ചു കെ ശ്വാസഗതി ശമിച്ചു മരിക്കാൻ തുടങ്ങുമ്പോൾ കാത്യായിനീവല്ലഭനായ പരമേശ്വരൻ താൻതന്നെ സമീപത്തു വന്നു സംസാരസമുദ്രത്തിൽനിന്നു കരയേററുന്ന മന്ത്രത്തെ ചെവിയിൽ ഉപദേശിക്കട്ടെ. (ഗുരുവായ പിഷാരോടിക്ക് 'ഉത്താരകം' എന്നുവരെ ചൊല്ലിയപ്പോഴയ്ക്കും സംസാരിക്കാൻ വയ്യാതായതിനാൽ "താരകം" എന്നു പൂരിപ്പിച്ചതു മേപ്പത്തൂർ ഭട്ടതിരിയാണ്.)

44\. അഹംചത്വംചരാജേന്ദ്ര ലോകനാഥാവുഭാവ-
ബഹുവ്രീഹിസമാസോഽഹം ഷഷ്ഠീതൽപു (പി
(രുഷോഭവാൻ.

ഭാവം—രാജാവേ! ഞാനും ഭവാനും, ലോകനാഥന്മാർ തന്നെ. എന്നാൽ ലോകനാഥശബ്ദം ബഹുവ്രീഹിസമാസമായിട്ടുള്ളതും, ഭവാൻേറതു ഷഷ്ഠീതൽപുരുഷനമാകുന്നു. ഇതുവേ ഭേദമുള്ളൂ. (ലോകനാഥൻ എന്നതിന്നു ലോകം ആശ്രയമായിട്ടുള്ളവൻ എന്നും ലോകത്തിൻെറ നാഥനെന്നും അൎത്ഥം.)

45. ഉണ്ണിക്കിരണ്ടുനാവാലൊരുമയൊടുസമം
    സ്വാദുനോക്കുന്നതിന്നാ-
 യെണ്ണിത്താൻ മൂന്നു വട്ടം കരുണയോടുമുല-
    പ്പാലുനല്കുന്ന നേരം
 തിണ്ണം വാഴക്കുടപ്പൻ തൊഴുമധരവുമായ്
    മുക്കുനീട്ടീട്ടു മൂടം-
 വണ്ണം തപ്പും മഹൻമൂസ്സിനൊടരുതരുതെ-
    ന്നോതുമമ്മേ! തുണയ്ക്കു.

---

അഥം കഥം ദ്വിതീയാസ്യാൽ ദ്വിതീയാസ്യാമഥംക
യസ്യഷഷ്ഠീചതുൎത്ഥീച വിഹസ്യച വിഹായച (ഥം

ഭാവം—അഥം, കഥം എന്ന ശബ്ദങ്ങൾ ദ്വിതീയാവിഭക്തിയാകണമെന്നും വിഹസ്യ, വിഹായശബ്ദങ്ങൾ ഷഷ്ഠിയും ചതുൎത്ഥിയുമാണെന്നും പറയുന്നവൻെറ ഭാൎയ്യയായി ഞാനെങ്ങിനെയിരിക്കും. (മനോരമത്തമ്പുരാട്ടി.)

അയമാന്ദോളികാദണ്ഡഃ സ്കന്ധം കിം തവബാധതി
നായമാന്ദോളികാദണ്ഡ സ്ത്വവബാധതിബാധതേ.

ഭാവം—ഈ മേനാവിൻെറ തണ്ടു നിൻെറ ചുമലിൽ ബാധിക്കുന്നുണ്ടോ? എന്നു ചോദ്യം. മേനാവിൻെറ തണ്ടല്ല നിൻെറ ബാധതിയാണ് എന്നെ ബാധിക്കുന്നതെന്നു സമാധാനം.

(ഒരു വ്യാകരണശിരോമണിയെക്കൊണ്ടു താനറിയാതെ തണ്ടെടുപ്പിച്ച രാജാവാണ് 'ബാധിക്കുന്നുണ്ടോ' എന്നു ചോദിച്ചത്. ബാധതേ എന്നല്ലാതെ ബാധതി എന്നു പരസ്മൈപദത്തിൽ പ്രയോഗിക്കുന്ന ക്രിയ തെററാണെന്നാണ് സമാധാനത്തിൽനിന്നു മനസ്സിലാക്കേണ്ടത്.)

യാന്തിന്യായപ്രവൃത്തസ്യ തിര്യഞ്ചോപി സഹായതാം
അപന്ഥാനം തു ഗച്ഛന്തം സോദരോപി വിമുഞ്ചതി.

ഭാവം—മര്യാദക്കു നടക്കുന്നവനെ പക്ഷിമൃഗാദികൾ പോലും സഹായിക്കും. മര്യാദവിട്ടവനെ അനുജൻകൂടി ഉപേക്ഷിക്കും. (ഇതു രാമായണം കഥയുടെ സാരമാകുന്നു.)

49. അത്യുഗ്രകര്‍മസുകണ്ടക വാരിപൂര-
തീക്ഷ്ണോപലക്രകചകേതക ദുര്‍ഗ്ഗമാര്‍ഗ്ഗേ
കേചിൽഭ്രമന്തി ശകൃദുജ്ജ്വലിതാലയാഭിഃ
സംമേളനായ സഹസാപര കാമിനീഭിഃ.

ഭാ — ചളിയും മുള്ളും വെള്ളവും കൂര്‍ത്ത കല്ലും അറക്കവാൾ പോലെയുള്ള കൈതയും നിറഞ്ഞു നടക്കാൻ വിഷമമായ വഴികളിലൂടെ ചിലർ പരസ്ത്രീഗമനത്തിനായി ഓടുന്നു. കിടപ്പാനുള്ള സ്ഥലത്തു മലമുണ്ടായാൽക്കൂടി അവക്കു വിരോധമില്ല. (കവി കൂടല്ലൂർ നാരായണൻനമ്പൂതിരിപ്പാടാണത്രെ.)

കൊണ്ടാടിക്കൊണ്ടു കൊണ്ടൽപുരികുഴലതിടം
കയ്യിനാൽ വേർപെടുത്തും-
കൊണ്ടാടിക്കൊണ്ടു തൊണ്ടിപ്പുഴമിടയുമണി-
ച്ചുണ്ടു രണ്ടും നനച്ച്
മുണ്ടാലേ മൂടിയിട്ടുള്ളൊരു മുലകൾ തുളു-
മ്പിച്ചുമന്ദം വരുന്നീ-

ത്ത ണ്ടാരമ്പത്തിടമ്പാസ്സിലസിട്ടമിവളേ-
താണെടോ താനറിഞ്ഞോ? (വെണ്മണി)

---

51. ചരമഗിരികുരംഗീ ശൃംഗകണ്ഡൂയനേന
സ്വപിതിസുഖമിദാനീമന്തരിന്ദോഃ കുരംഗഃ
പരിണതരവി ഗർഭവ്യാകുലാ പൌരന്ദ്ദരീ
ദിഗപിഘനകപോതീ ഹുംകൃതൈഃക്രോശതീവ.

ഭാ—അസ്തമയപർവ്വതത്തിലെ മാൻപേട കൊമ്പുകൊണ്ടു ചൊറിഞ്ഞുകൊടുക്കയാൽ ചന്ദ്രനിലുള്ള കലമാൻ സുഖമായുറങ്ങുന്നു. സൂര്യഗർഭം പൂർണ്ണമായ കിഴക്കൻദിക്കാകുന്ന സ്ത്രീ പെൺപ്രാവിന്റെ ഹുംകാരമാകുന്ന ആക്രോശങ്ങളാൽ ഈററ വിളിക്കുന്നുവോ എന്നു തോന്നും. (ഭോജരാജസഭയിൽവെച്ചു ഒരു വിദ്വാൻ പ്രഭാതം വർണ്ണിച്ചതാണിതിന്റെ പൂർവ്വാർദ്ധം. ഉത്തരാർദ്ധം കാളിദാസന്റെയാകുന്നു. മാൻപേടയ്ക്കു കൊമ്പുള്ളതായി പൂർവ്വാർദ്ധത്തിൽ പറഞ്ഞതുകൊണ്ടാണ് പെൺപ്രാവിന്റെ ഹുങ്കാരത്തെ ഉത്തരാർദ്ധത്തിൽ വർണ്ണിക്കാനിടവന്നത്. (മാൻപേടക്കു കൊമ്പുണ്ടായാമെങ്കിൽ പെൺപ്രാവിന്നു ഹുങ്കാരവുമുണ്ടാവാം.)

52. നിസർഗ്ഗതോ നിർഗ്ഗുണമുക്തിഗുംഭം
സമർത്ഥയന്തേ സഗുണം ബലാദ്യേ
തേകഞ്ചുളീസന്നാഹനോന്നതേന
ലംബസ്തനേനാപി മുദം ലഭന്തേ.

ഭാ—സ്വതേ ഗുണമില്ലാത്ത വാക്കു, ഗുണമുള്ളതാണെന്നു ശഠിക്കുന്നവർ റവുക്കയിട്ട് ഉയർത്തി നിർത്തീട്ടുള്ള വീണ മുല കൊണ്ടു സന്തോഷിക്കുന്നവരാകുന്നു.

53. ഗിരിജായാ സ്തനൌ വന്ദേ
ഭവഭൂതി സിതാനനൌ
തപസ്വീകാംഗതോവസ്ഥാ
മിതിസ്മേരാനനാവിവ.

ഭാ—ശിവന്റെ ശരീരത്തിലുള്ള ഭസ്മം പിരളുക നിമിത്തം മുഖം വെളുത്തവയും, അതുകൊണ്ട് 'തപസ്വി ഏതു നിലയിലായി' എന്നാലോചിച്ചു ചിറിക്കയാണോ എന്നു തോന്നും വണ്ണമിരിക്കുന്നവയുമായ പാൎവ്വതിദേവിയുടെ സ്തനങ്ങളെ വന്ദിക്കുന്നു. (കവി ഭവഭൂതി.)

54. കുൎവ്വേ ഗൎവ്വോദ്ധതസ്യ പ്രതിവദിതുരഹം
ഭാരതീമപ്യസാദ്ധ്വീം
സാദ്ധ്വീം, സാദ്ധ്വീമസാദ്ധ്വീം ബുധവരസ-
ലക്ഷണേന ക്ഷണേന (മിതൌ
മാനാഭാസം പ്രമാണം പ്രമിതിഗതിവശാ-
ദപ്രമാണം പ്രമാണം
സച്ചാസച്ചാസദന്യന്നിശമയതബുധാ
മച്ചരിത്രം വിചിത്രം.

ഭാ—ഗൎവ്വിഷ്ഠനായ എതിർവാദിയുടെ വാക്ക്, സാധുവിനെ അസാധുവാക്കീട്ടും അസാധുവിനെ സാധുവാക്കീട്ടും പ്രമാണത്തെ അപ്രമാണമാക്കീട്ടും അപ്രമാണത്തെ സപ്രമാണമാക്കീട്ടും ഉള്ളതിനെ ഇല്ലാതാക്കീട്ടും ഇല്ലാത്തതിനെ ഉള്ളതാക്കീട്ടും ഈ വിദ്വത്സദസ്സിൽവെച്ചു ലക്ഷണസഹിതം അതിവേഗത്തിൽ ഖണ്ഡിച്ചേക്കാം. അല്ലയോ പണ്ഡിതന്മാരെ! വിചിത്രമായ എന്റെ ചരിത്രം നിങ്ങൾ കേൾക്കേണ്ടതാണ്. (കാ

ക്കശ്ശേരി ഭട്ടതിരി ഉദ്ദണ്ഡനോടു വാദിക്കാൻ പുറപ്പെട്ടപ്പോൾ ചൊല്ലിയത്.)

55. ജംഭപ്രദ്വേഷിമുമ്പിൽ ത്രിദശസദസി നിൻ-
സൽഗുണൌഘങ്ങൾ വീണാ-
ശുംഭൽപാണൌ മുനൌ ഗായതി സുരസുദൃശാം
വിഭ്രമം ചൊല്ലവല്ലേ
കമ്പിട്ടാളുർവ്വശിപ്പെണ്ണുകകമലമുല-
ഞ്ഞൂ മടിക്കത്തഴിഞ്ഞൂ
രംഭയ്ക്കുഞ്ചാറുവട്ടം കബരിതിരുകിനാൾ
മേനകാ മാനവേന്ദ്ര!

---

56. നച്ഛത്രം നതുരംഗമോ നവദതാം
വൃന്ദാനി നോ വന്ദിനോ
നശ്മശ്രൂണി ന പട്ടബന്ധവസനം
നഹ്യംബരാഡംബരം
അസ്ത്യസ്മാകമമന്ദമന്ദരഗിരി-
പ്രോദ്ധൂതദുഗ്ദ്ധോദധി-
പ്രേംഖദ്വീചിപരം പരാപരിണതാ
വാണീതു നാണീയസീ.

ഭാ—എനിക്കു കുടയും കുതിരയും ശിഷ്യന്മാരും സ്തുതിപാഠകന്മാരും മീശയും പട്ടുതലക്കെട്ടും വേഷാഡംബരവുമൊന്നുമില്ല. എനിക്കുള്ളതു മന്ദരപർവ്വതംകൊണ്ടു പാൽക്കടൽ കടഞ്ഞപ്പോൾ ഇളകിപ്പുറപ്പെട്ട തിരമാലകളുടെ പരംപരപോ

ലെയിരിക്കുന്ന വാക്കു മാത്രമാണ്. അതു ചില്ലറയല്ല താനും. (കാക്കശ്ശേരി ഭട്ടതിരി, വലിയ വേഷാഡംബരത്തോടുകൂടി വന്ന ഉദ്ദണ്ഡനോടു പറഞ്ഞത്.)

57. ആപദി കിം കരണീയം?
സ്മരണീയം ചരണയുഗളമംബായാഃ
തൽസ്മരണം കിംകുരുതേ?
ബ്രഹ്മാദീനപി ചകിങ്കരീകുരുതേ.

ഭാവം—ആപൽക്കാലത്തു ചെയ്യേണ്ടതെന്താണ്? ഭഗവതിയെ സേവിക്കുക. എന്നാലെന്തു സാധിക്കും? ബ്രഹ്മാദിദേവന്മാർകൂടി കിങ്കരന്മാരാവും (കാക്കശ്ശേരി ഭട്ടതിരി ഒട്ടുവിൽ ശുദ്ധാശുദ്ധങ്ങളുടേയും ഭക്ഷ്യാഭക്ഷ്യങ്ങളുടേയും വിവേകമില്ലാത്ത നിലയിൽ സഞ്ചരിച്ചിരുന്നുവത്രെ. അദ്ദേഹത്തെ ഭ്രഷ്ടനാക്കാൻ സമർത്ഥന്മാരായ നമ്പൂരിമാർ ഈ ആപത്തിന്റെ പരിഹാരത്തിനായി ഭട്ടതിരിയോടുതന്നെ ചോദിച്ച ചോദ്യങ്ങളാണു ഇതിലെ പ്രഥമതൃതീയപാദങ്ങൾ. ദ്വിതീയചതുർത്ഥങ്ങൾ ഭട്ടതിരിയുടെ സമാധാനങ്ങളാണ്.)

58. കളമാഃ പാകവിനമ്രാഃ
മൂലതലാഘ്രാതസുരഭികല്ഹാരാഃ
പവനാകമ്പിതശിരസഃ
പ്രായഃ കുർവ്വന്തി പരിമളശ്ലാഘാം.

ഭാവം—നെല്ലുകൾ വിളഞ്ഞു ചാഞ്ഞു കാറ്റത്തിളകുന്നതു കണ്ടാൽ അടിയിലുള്ള സൌഗന്ധികപുഷ്പത്തിന്റെ സുഗന്ധം തരക്കേടില്ല എന്ന നിലയിൽ തല കുലുക്കുകയാണോ എന്നു തോന്നും.

കളമാഃ പകപശാലിന്യഃ സംബഭ്രുവുരധോമുഖാഃ
ആസന്നലവനോദന്ത ചിന്താസന്താപിതാഇവ.

ഭാവം—നെല്ലു വിളഞ്ഞു തല കുനിച്ചുനില്ക്കുന്നതുകണ്ടാൽ തല കൊയ്യുന്ന കാലമായല്ലോ എന്നു വിചാരിച്ചു വ്യസനിക്കയാണോ എന്നു തോന്നും.

60. താരിത്തന്വീകടാക്ഷാഞ്ചലമധുപകുലാ-
രാമ! രാമാജനാനാം
നീരിത്താർബാണ! വൈരാകരനികരതമോ-
മണ്ഡലീ ചണ്ഡഭാനോ!
നേരെത്താതൊരുനിയ്യാംതൊട്ടകുറികളയാ-
യ്യെന്നു മേഷാകുളിക്കം-
നേരത്തിന്നിപ്പൊം വിക്രമനൃവര! ധരാ;
ഫന്തകല്പാന്തതോയേ.

---

നപുംസകമിതിജ്ഞാത്വാ താം പ്രതി പ്രേഷിതം മനഃ
തത്തുതത്രൈവരമതേ ഹതാഃപാണിനിനാവയം.

ഭാവം—മനസ്സു നപുംസകമാണെന്നു കരുതി ഞാൻ അതിനെ അവളുടെ അടുക്കലേക്കയച്ചു. അതു അവളിൽ തന്നെ രമിച്ചുകൂടി. പാണിനി എന്നെ ചതിച്ചു.(പാണിനി മനസ്സുബ്ബും നപുംസകമാണെന്നു വിധിച്ചിട്ടുണ്ട്.)

62. ധന്യാധന്യാധനീനാഃ ഫണിപതിഭണിതാം
ഭോധികുംഭീകുമാരാഃ

പ്രൌഢാഃകേചിൽപ്രഥന്തേപരഗുണകണികാ
ശ്ലാഘിനസ്താൻനമാമഃ
പ്രത്യാഹാരഗ്രഹേഷുഭ്രമിതമതിരസൌ-
കോപി സാഹിത്യവിദ്യാ-
കാണോനാണപ്പനാമാപ്രലപതുജരസാ-
താവതാകിംനഹാനിഃ (ഉദ്ദണ്ഡശാസ്ത്രി)

ഭാവം — ധ്വനിമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവരും, വ്യാകരണശാസ്ത്രജ്ഞന്മാരും, പരഗുണശ്ലാഘികളും പ്രഖ്യാതന്മാരുമായ ചിലരുണ്ട്. അവരെ ഞാൻ നമസ്കരിക്കുന്നു. വ്യാകരണസൂത്രപ്രത്യാഹാരത്തിൽപോലും ബുദ്ധി ഭ്രമിക്കുന്നവനും സാഹിത്യമെന്തെന്നറിവില്ലാത്തവനുമായ ഒരു നാണപ്പനെന്ന വയസ്സൻ കടന്നു ജല്പിച്ചോട്ടെ. അതുകൊണ്ട് ഒരു ഹാനിയും എനിക്ക് വരുവാനില്ല. (തൃക്കണ്ടിയൂരു പിഷാരത്തെ നാണപ്പപ്പിഷാരോടിയെ കുറിച്ച്)

63. ഭാഷാകവിനിവഹോയം
ദോഷാകരവദ്വിഭാതി ഭുവനതലേ
പ്രായേണവൃത്തഹീനഃ
സൂര്യാലോകേനിരസ്തഗോപ്രസരഃ.

ഭാ — ലോകത്തിൽ ഭാഷാകവി സമൂഹം ദോഷാകരത്വം കൊണ്ടും (ദോഷാകരം=ദോഷങ്ങളുടെ ഉല്പത്തിസ്ഥാനം + ദോഷാകരൻ=രാത്രികരൻ) പ്രായേണ വൃത്തഹീനമായിത്തീരുന്നതുകൊണ്ടും (വൃത്തം=വട്ടം + വൃത്തം=ശ്ലോകബന്ധനിയമം) സൂര്യാലോകത്തിങ്കൽ (സൂര്യരശ്മി എന്നും വിദ്വാനെ കാണുമ്പോൾ എന്നും അർത്ഥം) ഗോക്കൾ (രശ്മികൾ + വാക്കുകൾ) പുറപ്പെടാത്തതുകൊണ്ടും ചന്ദ്രനെപ്പോലെ ശോഭിക്കുന്നു.

64. അനാരാധ്യകാളീമനാസ്വാദ്യഗൌളീ-
മുത്തേമന്ത്രശക്തിംവിനാ ഗ്രന്ഥചൌഷ്ഠ്യം.
പ്രപഞ്ചെപ്രസിദ്ധം പ്രബന്ധം പ്രബന്ധും
വരിഞ്ചിപ്രപഞ്ചേമദന്യഃ കവിഃകഃ.

ഭാവം—കാളിയെ പൂജിക്കാതേയും, ശക്കര ജപിച്ചു സേവിക്കാതേയും, മന്ത്രശക്തിയെ ആശ്രയിക്കാതേയും, ഗ്രന്ഥം മോഷ്ടിക്കാതേയും പ്രസിദ്ധമായ പ്രബന്ധമുണ്ടാക്കുവാൻ ലോകത്തിൽ ഞാനൊഴികെ മററാരാണുള്ളതു്?

65. ഭക്ത്യാഞാനെതിരേകുളിച്ചുഭഗവൽ-
പാദാരവിന്ദങ്ങളെ
ചിത്തേചേർത്തൊരരക്ഷണം മിഴിയട-
ച്ചമ്പോടിരിക്കും വിധൌ
അപ്പോൾതോന്നിയെനിക്കു ബാലശശിയും
കോടീരവും ഗംഗയും
ബ്രഹ്മന്റെതലയും കറുത്ത ഗളവും
മററുള്ള ഭൂതങ്ങളും.

("അപ്പോൾ തോന്നിയെനിക്കു മാരവിരുത്തും മന്ദസ്മിത പ്രൌഢിയും പന്തൊക്കുംമുലയും തണുത്തതുടയും മറെറാരു മെന്നോമലെ" എന്നായിരുന്നു ഇതിന് ആദ്യമുണ്ടാക്കിയ ഉത്തരാർദ്ധം. ചേലപ്പറമ്പുനമ്പൂരി മണ്ഡപത്തിൽ ജപിക്കാനിരിക്കുമ്പോൾ ഒരു സ്ത്രീ തൊഴുവാൻവന്നതു കണ്ടിട്ടാണിതുണ്ടാക്കിയതു്. ഓതിക്കൻ നമ്പൂതിരി അതുകേട്ട് എന്താണു ചൊല്ലിയതെന്നു ചോദിച്ചപ്പോൾ പ്രസ്തുതമായ ഉത്തരാർദ്ധം ഉണ്ടാക്കിയത്രെ.)

66. സംഭരിതഭൂരികൃപമംബ! ശുഭമംഗം
ശുംഭതു ചിരന്തനമിദം തവ മദന്തഃ
ജംഭരിപുകുംഭിവരകുംഭരുചിഡംഭ-
സ്തംഭികുചകുംഭ പരിരംഭപരശംഭു.

ഭാവം — ദയാപൂർണ്ണമായ നിന്റെ മംഗളാംഗം എന്റെ മനസ്സിൽ ശോഭിക്കട്ടെ എന്നാണ് പൂർവ്വാർദ്ധത്തിന്റെ സാരം. ഐരാവതത്തിന്റെ കുംഭത്തിന്റെ ഡംഭം നശിപ്പിക്കുന്ന കുചകുംഭങ്ങളുടെ പരിരംഭതല്പരനായ ശിവനോടുകൂടിയത് എന്ന് അംഗവിശേഷണം. (ഉദ്ദണ്ഡൻ മൂക്കോലെ ക്ഷേത്രത്തിൽ തൊഴുന്ന സമയം ചൊല്ലിയതാണ് ഇതിന്റെ പൂർവ്വാർദ്ധം. ഉത്തരാർദ്ധം അവിടെ പൂജകൊട്ടിയിരുന്ന മാരാരുടെയാകുന്നു.)

67. സംഗീതസാഹിത്യരസാനുഭൂത്യൈ
ശ്രോത്രദ്വയം കല്പിതവാൻ വിധാതാ
ഏകേനഹീനഃ പുനരേകകർണ്ണോ
ദ്വാഭ്യാംവിഹീനോബധിരഃ സഏവ.

ഭാവം — സംഗീതസാഹിത്യങ്ങളുടെ രസമനുഭവിപ്പാനാണ് ബ്രഹ്മാവു രണ്ടു ചെവി സൃഷ്ടിച്ചിട്ടുള്ളത്. അതിലൊന്നില്ലെങ്കിൽ ഒറ്റച്ചെവിടൻ, രണ്ടുമില്ലെങ്കിൽ ചെകിടുപൊട്ടൻതന്നെ. (സംഗീതമില്ലാതെ സാഹിത്യവും സാഹിത്യമില്ലാതെ സംഗീതവും ശോഭിക്കില്ലെന്നു സാരം.)

68. അംഗജതാപനിഹന്ത്രീ
സമുചിതലാവണ്യസമ്പദാമധുരാ
അധരാമൃതോപദംശാ
ശ്രാണാശോണാധരീവരമണീയാ. (ഉദ്ദണ്ഡൻ)

ഭാവം—ദേഹത്തിന്റെ തളൎച്ച് (അംഗജതാപം=കാമതാപം) തീൎക്കുന്നതും വേണ്ടിടത്തോളം ഉപ്പുള്ളതുകൊണ്ടു (ലാവണ്യം=സൌന്ദൎയ്യം) മധുരമായിരിക്കുന്നതും, അമൃതത്തെക്കാൾ മെച്ചമായ കറിയോടുകൂടിയതും (അധരാമൃതോപദംശാ=പല്ലിന്നരികെ അധരാമൃതമുള്ളത്.) ആയ കുത്തി ഒരു സ്ത്രീയെപ്പോലെ മനോഹരമാകുന്നു.

69. കുംഭഃപരിമിതമംഭഃ

പിബതിപപൌകുംഭസംഭവോംഭോധിം

അതിരിച്യതേസുജന്മാ

തനയഃപിതരംനിജേനചരിത്രേന.

ഭാവം—കുടം കുറച്ചു വെള്ളം മാത്രമെ കുടിക്കുന്നുള്ളു എങ്കിലും കുടത്തിൽനിന്നുണ്ടായ അഗസ്ത്യൻ സമുദ്രത്തെ പാനംചെയ്തു. നല്ല മകൻ പിതാവിനെക്കാൾ കേമനായ്തീരും. (ഉദ്ദണ്ഡശാസ്ത്രി, അച്ഛനു വിദ്വത്തയില്ലെന്നു പറഞ്ഞതിനു സമാധാനമായി കാക്കശ്ശേരി ഭട്ടതിരിചൊല്ലിയത്.)

70. കുന്നൽക്കണ്ണികളായനൽപുതിയര-

ത്നൌഘങ്ങളാൽചേൎത്തുകോ-

ൎത്തുന്നിദ്രാഭകലൎന്നമാലയിൽനട-

ക്കല്ലായിമിന്നുംപ്രിയേ

ധന്യേനിൻമധുരാധരാമൃതരസം

നന്നായ്നുകൎന്നീമുല-

ക്കുന്നിൽതന്നെകിടന്നുഹന്തകുഴിയിൽ

പോയെന്നുവന്നീടുമോ.

---

71. ഇന്ദ്രനീലേനരാഗോസ്തിപത്മരാഗേനനീലിമാ
ഉഭയംമയിഭാതിതിഹന്ത!ഗുഞ്ജാവിജൃംഭതേ.

ഭാവം—ഇന്ദ്രനീലത്തിനു ചുവപ്പില്ല. പത്മരാഗത്തിന്നു കറുപ്പുമില്ല. ഇതു രണ്ടും എനിക്കുണ്ട് എന്നു കുന്നിക്കുരു തെളിയുന്നു. കഷ്ടം! (പാട്ടറിയാമോ എന്നു് ഉദ്ദണ്ഡൻ ചോദിച്ചതിന്നു കാക്കശ്ശേരി ഭട്ടതിരി പറഞ്ഞ മറുപടി)

72. ചേതോവാതായവേതച് ശൃണുനയനസുധാ-
ധായിനാരീജനാംഗ-
സ്ഥിതധ്വാന്താന്ധകൂപേ ചപലനിപതമാ
ലൂനപക്ഷോയഥാവിഃ
ഭൂയോഭൂയസ്തരേത്ഥാദി കടവടഹനേ
ചാന്തകവ്യാധവക്ത്രേ
നേത്രാനന്ദസ്യ ജീവാനിലനിലയലസൽ
ബ്രഹ്മകുഞ്ജം ഭജേഥാഃ.

ഭാവം—എന്റെ മനസ്സാകുന്ന മാനേ! നീയിതു കേൾക്കുക. ചിറകൊടിഞ്ഞ പക്ഷിയെപ്പോലെ സ്ത്രീകളുടെ ശരീരമാകുന്ന ഇരുട്ടടഞ്ഞ പൊട്ടക്കിണററിൽ നീ പതിക്കരുത്. ധനം മുതലായ കാട്ടുതീയ്യിലും, അന്തകനാകുന്ന കാട്ടാളന്റെ വായിലും വീണുപോകരുത്. നീ ഗുരുവായൂരുള്ള ആനന്ദജനകമായ ബ്രഹ്മകുഞ്ജത്തിൽ ഇരുന്നുകൊള്ളുക. (ചേതോവാതായേ + ഏതൽ എന്നും, നേത്ര + ആനന്ദസ്യ എന്നും പദച്ഛേദം ചെയ്യണം. കവിമേല്പത്തൂർ ഭട്ടതിരി.)

73. കംസീകൃത്യഭുവംദിവംതുലിതവാ-
നാധായവേധാസ്തയോ-

സ്ഥ്വാമിന്ദ്രം ച പരീക്ഷിതും ഗരിമണി
ദ്യൌസ്ഥാവദ്ബുദ്ധ്വം ഗതാ
ദേവാനപ്സരസഃ സുരദ്രുമ മപി
പ്രക്ഷിപ്യതത്രാനതാ-
വദ്യക്ഷ്മാതലതോ ബഹൂൻ സുകൃതിനോ-
പ്യുന്നീയവിന്യസ്യതി.

ഭാവം—ബ്രഹ്മാവ് ഭൂമിയേയും സ്വർഗ്ഗത്തെയും രണ്ടു തട്ടാക്കി ഗൌരവം പരീക്ഷിക്കാനായി ഭൂമിത്തട്ടിൽ ഭവാനേയും, സ്വർഗ്ഗത്തട്ടിൽ ഇന്ദ്രനേയും വെച്ചു തൂക്കം നോക്കിയപ്പോൾ സ്വർഗ്ഗത്തട്ടു പൊങ്ങി നില്ക്കുന്നതുകണ്ട് അതു താഴേണ്ടതിന്നായി അതിൽ ദേവന്മാർ, അപ്സരസ്സുകൾ, കല്പദ്രുമം മുതലായവയെ വെച്ചുനോക്കീട്ടും താണുകാണായ്കയാൽ ഇപ്പോൾ ഭൂമിയിൽനിന്നും വളരെ സുകൃതികളെ കൊണ്ടുപോയി അതിൽ വെക്കുന്നു.

74. ധാരാശൈത്യം ജഗത്യാം ജയതിതവ കൃപാ
ണാകൃതെഃ കാളികായാ
യത്സംഗാദ്വൈരിഭൂപാഃ കതിചനഖചരീ
കോഷ്ണവക്ഷോജലഗ്നാഃ
കേചിത്തേജസ്വിനം ത്വാം ശരണമുപഗതാഃ
കേപ്യഹോ രാമവർമ്മ-
ന്നന്തർവ്വിന്ധ്യാദ്രിരന്ധ്രം ധൃതബൃഹദയശഃ
കംബളാഃ സംവിശന്തി.

ഭാവം—ലോകത്തിൽ അങ്ങയുടെ വാളാകുന്ന മേഘത്തിന്റെ ധാരാ (മൂർച്ച) ശൈത്യം ജയിക്കുന്നു. അതുകൊണ്ടു ശത്രുരാജാക്കന്മാർ ചിലർ ദേവസ്ത്രീകളുടെ മന്ദോഷ്ണമായ മുലതട

ത്തിൽ ചെന്നു പററിയിരിക്കുന്നു. (സ്വൎഗ്ഗം പ്രാപിച്ചു എന്നൎത്ഥം.) ചിലർ തേജസ്വിയായ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. ചിലർ ദുഷ്കീൎത്തിക്കമ്പിളി പുതച്ചു വിന്ധ്യപൎവ്വതഗുഹകളിൽ കൂടിയിരിക്കുന്നു.

75. പോകുന്നവന്നു നിജശോകനിവേദനോത്ഥാ
ഹഷാശ്രുതാമുപഗതാഹി വരുന്നവന്
വേണ്ടുന്നവണ്ണമുദിതാ മദനാതുരാവോ
രക്ഷന്തുവേശവനിതാ നയനാംബുധാരാഃ.

---

76. സ്നാതശ്ശൌരി കൃപാംബുധൌ നയമഹാ—
ചാൎയ്യാപ്തമന്ത്രശ്ചയഃ
സാക്ഷീകൃത്യ വിപക്ഷലാജഹവന
പ്രീതം പ്രതാപാനലം
ധാത്രീമംബുധിമേഖലാമുദവഹഃ
കീൎത്ത്യംശുകാച്ഛാദിതാം
സത്വം വഞ്ചിമഹീശ! സത്യമകരോൽ
പൃത്ഥ്വീപതിത്വം നിജം.

ഭാവം — ഹേ വഞ്ചിരാജരാജ! അങ്ങു വിഷ്ണുവിന്റെ കരുണയാകുന്ന സമുദ്രത്തിൽ കുളിച്ചു നീതിയാകുന്ന ആചാൎയ്യൻ ചൊല്ലിത്തരുന്ന മന്ത്രത്തോടുകൂടി ശത്രുക്കളാകുന്ന മലർ ഹോമിച്ചു പ്രതാപാഗ്നിയെ തൃപ്തനാക്കി സമുദ്രകാഞ്ചിയായി അങ്ങയുടെ കീൎത്തിയാകുന്ന വസ്ത്രം പുതച്ചവളായ ഭൂമിയെ വേളി കഴിച്ചു തന്റെ പൃത്ഥ്വീപതിത്വത്തെ സത്യമാക്കിയിരിക്കുന്നു.

77. രാജാകിമിന്ദുരപിനാൎയ്യഭിമാനഹാരീ
നക്ഷത്രപോനവസുധാവിഭവൈകഹേതുഃ

നാളീകഭംഗകൃദതീ വനദീനബന്ധുഃ
രാജാ ചിരം വിജയതേ ഭുവി രാമവർമ്മാ.

(എടവട്ടിക്കാട്)

ഭാവം—അല്ലയോ രാമവർമ്മമഹാരാജാവേ! യഥാർത്ഥത്തിൽ അങ്ങുതന്നെയാണ് രാജാവ്. ചന്ദ്രനല്ല. അങ്ങേയ്ക്കും ചന്ദ്രനും വളരെ അന്തരമുണ്ട്. അങ്ങേയുടെ വിപരീതഗുണങ്ങളാണ് ചന്ദ്രനുള്ളത്. അങ്ങ് അത്യുഭിമാനധാരിയാണ്. ചന്ദ്രൻ നാത്യുഭിമാനധാരിയാണ്. അങ്ങു ക്ഷത്രപനാണ്, ചന്ദ്രൻ നക്ഷത്രപനാണ്. അങ്ങു വസുധാവിഭവൈകഹേതുവാണ്. ചന്ദ്രൻ നവസുധാവിഭവൈകഹേതുവാണ്. അങ്ങു അനാളീകഭംഗകൃത്താണ്, ചന്ദ്രൻ നാളീകഭംഗകൃത്താണ്. അങ്ങു ദീനബന്ധുവാണ്, ചന്ദ്രൻ നദീനബന്ധുവാണ്.

78. പ്രൗഢിം ധത്താം കലാസു പ്രഥയതു കുമുദം,
സൽപഥേ സഞ്ചരേദ്വാ,
നേത്രാനന്ദം വിധത്താമവതു ച വിബുധാ-
നസ്തു രാജാ തഥാപി
ദോഷാന്വേഷീ, കളങ്കീ, സഹജജഡതനുഃ,
സക്ഷയഃ, പക്ഷപാതീ,
നക്ഷത്രേശഃ കഥം വാ കലയതു തുലനാം
രാമവർമ്മേണ ചന്ദ്രഃ (എടവട്ടിക്കാട്)

ഭാവം—കലാനാഥത്വം, കുമുദപ്രഥനം, സന്മാർഗ്ഗസഞ്ചാരം, നേത്രാനന്ദകരത്വം, വിബുധപാലനം മുതലായവയെക്കൊണ്ടു ചന്ദ്രനും രാമവർമ്മരാജാവും തുല്യന്മാരാണെങ്കിലും, ദോഷാന്വേഷിയും, കളങ്കിയും, സഹജജഡതനുവും, സക്ഷ

യനും പക്ഷപാതിയും നക്ഷത്രേശനുമായ ചന്ദ്രൻ എങ്ങിനെ രാമവമ്മരാജാവിനോടു സദൃശനാവും? ഒരിക്കലുമാവില്ലെന്നു സാരം.

79. ശീതാൎത്താ ഇവ സങ്കുചന്തി ദിവസാ
 നഷ്ടാംബരം ശൎവ്വരീ
 ശീഘ്രം മുഞ്ചതി ച സ്വയം ച ഹുതഭുഗ്-
 ക്കോണം ഗതോ ഭാനുമാൻ
 തൽ ജ്ഞാനംഗഹുതാശഭാജി ഹൃദയേ
 ധന്യാംഗനാനാം ഗതോ
 രാജൻ! കിം കരവാമ സാമ്പ്രതമഹോ
 ശീതാഭി ഭൂതാവയം.

ഭാവം—അല്ലയോ രാജാവേ! തണുപ്പു സഹിക്കാഞ്ഞിട്ടോ എന്നു തോന്നുമാറു ദിവസങ്ങൾ ചുരുങ്ങുന്നു. രാത്രി അംബരത്തെ (അംബരം=വസ്ത്രം, ആകാശം) വേഗത്തിൽ വിടുന്നില്ല. ആദിത്യൻ അഗ്നികോണിനെ പ്രാപിച്ചു. (ഉത്തരായനകാലത്തിൽ പകൽ ചുരുങ്ങുകയും രാത്രി വൎദ്ധിക്കയും ആദിത്യൻ അഗ്നികോണിനെ ആശ്രയിക്കയും ചെയ്യുന്നതാണല്ലൊ). അങ്ങു കാമാഗ്നികൊണ്ടു തപിക്കുന്ന സുന്ദരികളുടെ ഹൃദയത്തേയും പ്രാപിച്ചു. ഞങ്ങൾ എന്താണ് ചെയ്യേണ്ടത്? തണുപ്പു സഹിക്കവയ്യ. (എടവട്ടിക്കാട്ടു നമ്പൂതിരി തിരുവനന്തപുരത്തു രാജാവിനെ ഒരു ദിവസം രാവിലെ ചൊല്ലി കേൾപ്പിച്ചതാണിത്. രാജാവു സാലു സമ്മാനം കൊടുത്തു.)

80. പത്തച്ചങ്ങു പടിപ്പുരയ്ക്കു പുറമേ
 നില്പാനകം പൂകുവാൻ

പത്താനക്കളഭാനകത്തൊരുപടം
വെപ്പാൻ സുവർണ്ണാചലം
മറേക്കാൽക്കസുരദ്രുമം പുണരുവാൻ
വിശ്വംതരേണംനമു-
ക്കിത്ഥംചൊന്നനതാംഗിമാരൊടണയു-
ന്നോക്ഷേ ബദ്ധാഞ്ജലിഃ (തോലൻ)
(അച്ച് ഒരുതരം അന്നത്തെ നാണയമാകുന്നു.)

---

81 കാന്തം പ്രാഹ കപോതികാകുലതയാ
നാഥാന്തകാലോധുനാ
വ്യാധോധോ ധൃതചാപസംഹിതശരഃ
ശ്യേനഃ പരിഭ്രാമ്യതി
ഇത്ഥംസത്യഹിനാ സദഷ്ട ഇഷുണാ
ശ്യേനോപിനാശംഗതഃ
തൂർണ്ണംതൌതുയമാലയം പ്രതിഗതൌ
ദൈവീവിചിത്രാഗതിഃ

ഭാവം — ഭർത്താവെ! നമ്മുടെ അവസാനമടുത്തു. കാട്ടാളൻ വില്ലിൽ ശരം തൊടുത്തു താഴെ നില്ക്കുന്നു. മുകളിൽ പരുന്തു പറക്കുന്നു. എന്നിങ്ങിനെ ഒരു പെൺപ്രാവു പറഞ്ഞുകൊണ്ടിരിക്കെ പാമ്പു കടിച്ചു വേടനും ശരംകൊണ്ടു പരുന്തും ചത്തു പോയി. ദൈവഗതി അത്ഭുതംതന്നെ.

82 ഏകസ്മിന്നാലവാലേ യുഗപദഭവതാം
മാലതീചൂതപോതാ-

വന്ന്യോന്ന്യംസംസ്പൃശന്തൌ തരുണകിസലയൌ
വർദ്ധമാനൌ സമാനൌ
ആരൂഢാമാലതീസാകമപിവനതരും
ചണ്ഡവാതപ്രണുന്നാ
ഹാകഷ്ടംതംചചൂതംസ്പൃശതിവനലതാ
ദുർഘടോദൈവയോഗഃ.

ഭാവം—ഒരു തടത്തിൽ ഒരു മാവിൻതയ്യും ഒരു മുല്ലവള്ളി യും ഒരുമിച്ചു നട്ടു. അവ അന്ന്യോന്ന്യം കെട്ടിപ്പിണഞ്ഞു തളൎന്നു വളൎന്നുവരുമ്പോൾ ഒരു കൊടുങ്കാറ്റനിമിത്തം ആ മുല്ലവള്ളി, മാവിലുള്ള കെട്ടഴിഞ്ഞു ഒരു കാട്ടുമരത്തിന്മേൽ കയറി. കഷ്ടം! ആ മാവിനെ ഒരു കാട്ടുവള്ളിയും ചുററിയിരിക്കുന്നു. ദൈവഗതി ആശ്ചൎയ്യംതന്നെ.

83. ഹേമാംഭോജിനി! രാജഹംസനിവഹൈ-
രാസ്വാദ്യമാനാസവേ!
ഭൃംഗോഹംവനമഞ്ജരീകൃതപദ-
സ്തൎവാമേവ കിഞ്ചിൽബ്രുവേ
ചേതോമേഭവദീയപുഷ്പമകര-
ന്ദാസ്വാദനേസസ്പൃഹം
വാച്യാവാച്യവിചാരമാൎഗ്ഗവിമുഖോ
ലോകേഷു കാമീജനഃ.

ഭാവം—രാജഹംസങ്ങളനുഭവിക്കുന്ന മകരന്ദമുള്ള പൊൻ താമരപ്പൊയ്കേ! ഞാൻ കാട്ടുപുഷ്പങ്ങളെ തെണ്ടിനടക്കുന്ന ഒരു വണ്ടത്താനാണ്. എനിക്കു നിന്നോടു കുറഞ്ഞൊന്നു പറയുവാനുണ്ട്. എന്റെ മനസ്സു നിന്റെ പൂന്തേൻ നുകരുവാനാഗ്രഹി

ക്കുന്നു. ലോകത്തിൽ കാമികൾക്ക പറയുവാൻ വയ്യാത്തതായൊന്നുമില്ല.

84\. ധീമൻസൽഗുണവാരിധേ!തവമനോ-
വൃത്തിർമ്മഹാകോവിദൈഃ
ദുർജ്ഞേയാസ്പദമേവലോലഹൃദയൈ
സ്നാരീജനൈഃകിംപുനഃ
തത്സന്ദേശമിദംകിമർത്ഥമിതിനോ
നിശ്ചിന്മഹേക്രീഡിതും
കിംവാസാമ്പ്രതമസ്മദീയഹൃദയ-
ജ്ഞാനായഹാസായവാ.

ഭാവം—അല്ലയോ ബുദ്ധിമാനും ഗുണവാരിധിയുമായ രാജാവേ! മഹാസമർത്ഥന്മാർക്കപോലും അങ്ങയുടെ മനോവൃത്തി അറിവാൻ ഞെരുക്കമാണ്. ബുദ്ധിയില്ലാത്ത ഈ സ്ത്രീകൾ അതെങ്ങിനെ അറിയും? അങ്ങ് ഇങ്ങിനെ എഴുതിയിരിക്കുന്നത ക്രീഡിക്കാനൊ എന്റെ മനസ്സറിവാനോ പരിഹസിക്കാനൊ എന്ന എനിക്ക മനസ്സിലാവുന്നില്ല. (83-ാം ശ്ലോകം ഒരു രാജാവിന്റെ എഴുത്തും 84-ാം ശ്ലോകം ഒരു രാജകുടുംബത്തിലെ തമ്പുരാട്ടി അതിന്നയച്ച മറുവടിയുമാകുന്നത്രെ).

85\. പടത്തിൽകരെനീളെനീലനിറമായ്
വേലിക്കൊരാരാലൊഷമാ-
യാടിത്തൂങ്ങിയലഞ്ഞുലഞ്ഞുസുകൃതം
കൈക്കൊണ്ടുനില്ക്കുംചിദ്യൌ
പാരാതേവരികെന്റെകയ്യിലധുനാ
പീയൂഷഡംഭത്തെയും

ഭേദിച്ചമ്പൊടുകയ്യുവള്ളിതരസാ
പെററുള്ളപൈതങ്ങളേ.

---

86. സൎവ്വംത്വയാവിദിതമേവസദഗ്രയായിൻ
കൎത്താംയഥാനിഗദിതംനകുലാംഗനാസ്മി
പ്രായേണസമ്പ്രതിജനാഃപരിഹാസശീലാഃ
തൽകാതരാസ്മിനിതരാംനപരോത്രദോഷാഃ.

ഭാവം—ഹേ സജ്ജനശ്രേഷ്ഠാ! എല്ലാം അങ്ങേക്കറിയാമല്ലൊ. അങ്ങു പറയുംപോലെ ഞാൻ ചെയ്യാം. ഞാൻ ഒരു കുലസ്ത്രീയല്ല. ഇപ്പോൾ പ്രായേണ ജനങ്ങളെല്ലാവരും പരിഹാസശീലന്മാരാണ്. അതുനിമിത്തം ഞാൻ അധികം ഭയപ്പെടുന്നു. മറെറാരു ദോഷവും ഇതിചില്ല. (84-ാം ശ്ലോകത്തിന്റെ കൎത്രിയായ തമ്പുരാട്ടി മറെറാരവസരത്തിൽ ആ രാജാവിന്നു തന്നെ അയച്ചതാണത്രെ ഇത്.)

87. സദൈവമേചേതസിനിസ്സഹായഃ
കരോഷികാന്ത!ത്വമിഹൈവവാസം
അഹംകദാചിന്നവസാമിതേന്തഃ
ക്ഷമസ്വധീമന്നപരാധമേനം.

ഭാവം—അങ്ങ് ഒരുത്തൻതന്നെ സഹായത്തോടുകൂടാതെ എന്റെ മനസ്സിൽ എപ്പോഴും വസിക്കുന്നു. ഞാൻ ഒരിക്കലും അങ്ങയുടെ മനസ്സിൽ വസിക്കുന്നില്ല. അല്ലയോ ധീമൻ, ഈ അപരാധം അങ്ങു ക്ഷമിക്കണം. (ഞാൻ അങ്ങയെ മാത്രം സ്മരിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും അങ്ങ് എന്നെ സ്മരിക്കുന്നില്ല എന്നു

സാരം. ഇതും മുയറഞ്ഞ തമ്പുരാട്ടി രാജാവിനെഴുതീട്ടുള്ളതാ ണത്രെ.)

88. ഹാസായ നൈവ ദയിതേ ഭവദീയചിത്ത-
ജ്ഞാനായ നൈവയദിദം വചനം മയോക്തം
ജംഭാരികുംഭിവരകുംഭവിജൃംഭമാണ-
ഡംഭാപഹാരികുചസമ്പരിരംഭണായ.

ഭാവം—പ്രിയേ! പരിഹസിപ്പാനോ നിന്റെ മനസ്സറി വാനോ അല്ല ഞാൻ പറഞ്ഞത്. ഐരാവതത്തിന്റെ മസ്തക ത്തിന്റെ വദ്ധിച്ച ഗർവ്വം കുറയ്ക്കുന്ന നിന്റെ കുചകലശത്തെ ഒ ന്നു പുണരുവാൻതന്നേയാണ്.

അയിസ്മരസി മാംബാലേ! കദാചിന്ന സ്മരാമ്യഹം
സ്മരണം ചേതസോധർമ്മഃ മച്ചേതോപഹൃതംതയാ

ഭാവം—ബാലേ! നീ എന്നെ സ്മരിക്കുന്നു. ഞാൻ നിന്നെ ഒരിക്കലും സ്മരിക്കുന്നില്ല. സ്മരണം മനസ്സിന്റെ ധർമ്മമാണ്. എന്റെ മനസ്സ നീ അപഹരിച്ചിരിക്കുന്നു. (മനസ്സുതന്നെ ഇ ല്ലാത്തവന് സ്മരണമെങ്ങിനെയുണ്ടാവും? 88, 89 ശ്ലോകങ്ങൾ മേല്പറഞ്ഞ തമ്പുരാട്ടിക്ക് മുൻപറഞ്ഞ രാജാവ് ഓരോ അവ സരങ്ങളിൽ അയച്ചതാണത്രെ.)

90. പാകംവന്നോരു നേന്ത്രപ്പഴമഴകൊടരി-
ഞ്ഞിട്ടുധാരാളതോയേ
പാകംചെയ്താശു വററിച്ചഥ കരിവടിയിൽ
ചെററുപററിച്ചെട്ടുത്ത്
സാകംമൂപ്പിച്ചവൃത്തത്തൊടു വിധി, മനുജ-
ന്മാക്കുകല്പിച്ചശേഷം

നാകസ്ഥന്മാൎക്കു ശോകംകളവതിനമൃതും
തത്സമംനിശ്ചയിച്ചു.

91. കാന്ത! ത്വദംഗപരിരംഭണരോധഭീത്യാ
മുക്താവലീം സ്തനതടേ നതു വിക്ഷിപാമി
അദ്യാവയോൎവ്വിധിവശേന ബതാന്തരാളേ
തിഷ്ഠന്തി നാഥ! നഗരാദ്രിനദീശതാനി.

ഭാവം—ഹേ കാന്ത! അങ്ങയുടെ ആലിംഗനത്തിനു തടസ്ഥമായെങ്കിലോ എന്നു കരുതി അന്നു ഞാൻ മുലത്തടത്തിൽ മുത്തുമാല അണിഞ്ഞില്ല. ഇപ്പോൾ നമ്മുടെ മദ്ധ്യത്തിൽ വിധിവശാൽ അസംഖ്യം നഗരങ്ങളും, പൎവ്വതങ്ങളും, നദികളും കിടക്കുന്നു. കഷ്ടം! (ഇതും 87-ാം ശ്ലോകത്തിന്റേയും മറും കൎത്രിയായ തമ്പുരാട്ടി രാജാവിന്നയച്ചതാണ്.)

സ്ഥീയതാംസ്ഥീയതാംസുഭ്രൂരലമുത്ഥാനസംഭ്രമൈഃ
ക്വതേസ്തനഭരാഭോഗഃ ക്വനുചോത്ഥാനസംഭ്രമഃ.

ഭാവം—ഹേ സുന്ദരി! ഇരിക്കു! ഇരിക്കു! പരിഭ്രമിച്ചെഴുനേല്ക്കുകയും മററും വേണ്ട. നിന്റെ സ്തനഭാരമെവിടെ? ഈ ഉത്ഥാനസംഭ്രമമെവിടെ? (രണ്ടും വലിയ അന്തരമുള്ളതാണെന്നു താല്പൎയ്യം. പന്തളം സുബ്രഹ്മണ്യശാസ്ത്രി, കാണുവാൻ ചെന്നപ്പോൾ എഴുന്നേല്ക്കാൻ ഭാവിച്ച മുൻചൊന്ന തമ്പുരാട്ടിയോടു പറഞ്ഞതാണിത്.)

ജ്ഞാനേഷ്വാത്മീയദോഷപ്രമിതിരമിതധീ
ലാളിതായാകടാക്ഷ്വ—
വ്യാവൃത്തിം കൎത്തുമീഷ്ടേ മുഹുരപി കലിതാ
ചിത്തശുദ്ധിംപ്രസൂതേ

ത്യക്ഷേ ജിജ്ഞാസിതേനാപ്യനിശമവിദിതേ-
നാത്ര ദോഷേണ തേന-
ത്യാക്ഷേപേപ്യാദധാതി പ്രമദമിതി യതഃ
സാ സതാം കാമധേനുഃ.

ഭാവം — ദുർമ്മാർഗ്ഗത്തിൽ നിന്നു പിൻവലിപ്പിക്കുന്നതുകൊണ്ടും ചിത്തശുദ്ധിയുണ്ടാക്കുന്നതുകൊണ്ടും അവനവന്റെ ദോഷത്തെ അറിയുന്നതുതന്നെയാണ് ബുദ്ധിയുള്ളവർ ലാളിക്കുന്നതായ ജ്ഞാനം. അത്, അറിഞ്ഞിട്ടില്ലാത്തതും അറിവാനിച്ഛിക്കുന്നതുമായ ആ ദോഷം നീങ്ങുമെന്നൊരു ഗുണമുള്ളതുകൊണ്ടു ശകാരിക്കുമ്പോഴും സന്തോഷത്തെ ജനിപ്പിക്കുന്നതാകയാൽ സജ്ജനങ്ങൾക്കു കാമധേനുതന്നെയാണ്. (പന്തളം സുബ്രഹ്മണ്യശാസ്ത്രി).

94. പുംസ മർത്ഥ ഉപോത്തമേ പ്രഭവിതു-
ർഗ്ഗോപ് തുമ്മഹത്യാദരേ
സൌജന്യാകരവൈദുഷീനിലയസ-
ല്ലാപേച നാർഘോ മിതഃ
തത്രാദ്യാവിധസംസ്പൃതൌ വിതരതഃ
പ്രായേണ നഃ സൌഹിതീ-
മന്യസ്ത്വാത്ര ചിരാദപി പ്രണയിന-
സ്താം ദുർല്ലഭാം മന്മഹേ.

ഭാവം — ഉപോത്തമമായ അർത്ഥം = ഉത്തമമായ അർത്ഥത്തിന്റെ (മോക്ഷത്തിന്റെ) അടുത്തുനില്ക്കുന്ന പുരുഷാർത്ഥം (കാമമെന്നു സാരം) കാമമെന്ന പുരുഷാർത്ഥത്തിങ്കലും, യോഗ്യ

നായ സ്വാമിയുടെ മഹത്തായ ആദരത്തിങ്കലും, ലോകവ്യുല്പന്നനായ വിദ്വാനോടുള്ള സംഭാഷണത്തിങ്കലും ഉള്ള വില നിശ്ചയിപ്പാൻ കഴികയില്ല. എന്നാൽ ഈ സംസാരത്തിൽ അതിൽ ആദ്യത്തേവ രണ്ടിലും (കാമത്തിലും സ്വാമിപ്രീതിയിലും) എനിക്കൊരുവിധം തൃപ്തി വന്നുകഴിഞ്ഞു. വളരെ കാലമായി താല്പൎയ്യപ്പെട്ടുകൊണ്ടിരിക്കുന്ന മൂന്നാമത്തെ സംഗതിയിൽനിന്നു തൃപ്തിവരികയെന്നതു് അപൂൎവംതന്നെയാണ്. (പന്തളം സുബ്രഹ്മണ്യശാസ്ത്രി തിരുവനന്തപുരത്തു രാജസേവകനായി താമസിക്കുന്ന കാലത്ത് തന്റെ സഹപാഠിയായ ഒരു വിദ്വാനോടു പറഞ്ഞതു്)

95. ശാകുന്തളംനോക്കിയുമംഗനാനാം
വാൎകുന്തളംചിക്കിയുമിത്രകാലം
ഹാകുന്തളോല്ലാസിമുഖംമറന്നേൻ
ശകുന്തലോകൈകരഥസ്യവിഷ്ണോഃ.

———

നിത്യം പുരാ മമ കരോഷി വിഹംഗനാദഃ
പ്രത്യൂഷ ഏഷ ഹൃദി രോഷകഷായിതത്വം
അദ്യ ത്വദീയവിരഹേ തു പുനഃ സ ഏവ
പ്രീതിം കരോതി വിവിധാ കില ദൈവചേഷ്ടാ.

ഭാവം—പണ്ടു പ്രഭാതത്തിൽ പക്ഷികളുടെ ശബ്ദം എനിക്കു കോപമുണ്ടാക്കിയിരുന്നു. നിന്നോടു പിരിഞ്ഞിരിക്കുന്ന ഇപ്പോൾ അതുതന്നെ എന്നെ സന്തോഷിപ്പിക്കുന്നു. ദൈവത്തിന്റെ പ്രവൃത്തി പലതരത്തിലിരിക്കുന്നുവല്ലോ. (ഋഷിവിട്ടാൻ മാൎയ്യെക്കെഴുതിയതു്.)

97. കാന്താരമദ്ധ്യ ഭവദീയവിയോഗതപ്താ
കാന്താരവഹ്നിപതിതാ ഹരിണാംഗനേവ
ഭസ്മീഭവേയമിതി ശങ്കിതമാനസാഹം
ഗാത്രാണി നേത്രസലിലൈഃസ്നപയാമ്യജസ്രം.

ഭാവം—ഹേ കാന്ത! വിയോഗാർത്തയായ ഞാൻ കാട്ടുതീയിൽ പതിച്ച മാൻപേടപോലെ ഭസ്മമായെങ്കിലോ എന്നു ശങ്കിച്ചു കണ്ണുനീരുകൊണ്ടു ശരീരം മുഴുവൻ എപ്പോഴും കഴുകുന്നു. (ഒരു സ്ത്രീക്കുവേണ്ടി ലക്ഷ്മീവിലാസാൻ ഉണ്ടാക്കിയത്.)

അഹനി തു വിഹരന്ത്യാം കാപി തന്വ്യാം തടാകേ
ജലജകുമുദപൂർണ്ണേ പൂർണ്ണചന്ദ്രാനനായാം
അജനി കുതുകഹേതുഃ കോപി ലോകേ ജനാനാം
സരസിജകുമുദാനാം തുല്യകാലേ വികാസഃ.

ഭാവം—പൂർണ്ണചന്ദ്രമുഖിയായ ഒരു സ്ത്രീ താമരയും ആമ്പലും നിറഞ്ഞ ഒരു തടാകത്തിൽ ഒരു ദിവസം പകൽ കളിക്കുമ്പോൾ താമരപ്പൂക്കളും ആമ്പൽപൂക്കളും ഒരേസമയത്തിൽ വിരിഞ്ഞുകാണുക എന്ന ഒരു അത്ഭുതം ജനങ്ങൾക്കുണ്ടായി. (പകലായതുകൊണ്ടു താമരയും, ഇവൾ ചന്ദ്രമുഖിയായതുകൊണ്ട് ആമ്പലും വിരിഞ്ഞു എന്നു സാരം. ചൊവ്വന്നൂർ സഭാമഠത്തിൽ ലക്ഷ്മീവിലാസാൻ, പഠിക്കുന്ന കാലത്ത് ഒരു ശാസ്ത്രി ചൊല്ലിയ സമസ്യയെ പൂരിപ്പിച്ചതാണിത്).

99. കല്യാണാംഗ്യാ യുവതിരനയാ
ഹന്ത തുല്യാ ഗുണൌഘൈഃ
സ്വർല്ലോകേ വാ ഭുവി ച ഫണിനാം
മന്ദിരേ വാന്യതോ വാ

കാവേത്യേവം ബഹുജനഗിരാ
കാമിനീ സമ്പ്രപേദേ
കാവിത്യാഖ്യാമകൃത സുകൃതൈർ-
ദ്ദുർല്ലഭാ വല്ലഭാ മേ.

**ഭാവം**—മംഗളാംഗിയായ ഇവളോടു കിടയായി ഗുണം തികഞ്ഞ ഒരു സ്ത്രീ സ്വർഗ്ഗത്തിലോ ഭൂമിയിലോ പാതാളത്തിലോ ഏതൊരുത്തി (കാ, വാ) യുണ്ട് എന്നിങ്ങിനെ ജനങ്ങൾ പറയുകയാൽ സുകൃതം ചെയ്യാത്തവൎക്കു കിട്ടാത്ത എന്റെ ഭാൎയ്യക്കു കാവ എന്നതിന്റെ ദുഷിച്ചരൂപമായ കാവ് എന്ന പേരുണ്ടായി. (ചിറളയത്തു കാവു മനോല്പാട്ടിലെക്കുറിച്ചു ഋഷിവിടാൻ എഴുതിയത്.)



100. ഇപ്പാരിപ്പാടുകല്പിച്ചതിനുടെപരി-
രക്ഷയ്ക്കുകാപ്പിട്ടിരിപ്പോൻ
വില്പാടപ്പാടഴിപ്പോനസുരകുലസുര-
ക്ഷയ്ക്കൊരുൽപ്പാതമായോൻ
പൊൽപ്പൂമാതവിനുൾപ്പൂവലിയുമമൃതൊളി-
പ്പുഞ്ചിരിപ്പൂനിലാവ-
ത്തിപ്പാവത്തെപ്പലത്തീടണമിനികനിവും
കൊണ്ടുകാർകൊണ്ടൽവൎണ്ണൻ.

---

101. വാചാ വയം വാഞ്ഛിതമദ്യ ബാലേ
യാചാമഹേ കിഞ്ചന ചഞ്ചലാക്ഷി!

സ്ഥാതും തദീയേ ഹൃദയേ കഥഞ്ചി-
ന്മമാപി കിഞ്ചിൽ പ്രദിശാവകാശം.

ഭാവം—ഹേ ബാലെ, സുന്ദരി! എനിക്കുംകൂടി നിൻെറ മനസ്സിലിരിക്കാൻ കുറച്ചു സ്ഥലം തരണമെന്നു ഞാൻ യാചിക്കുന്നു. (ഇതും ഋഷിവിദ്വാൻെറയാണത്രെ. തിരുവനന്തപുരത്തു രാജാവിൻെറയാണെന്നും കേൾക്കുന്നു.)

യഃ പുമാനതിമേധാവീ ചതുർണ്ണാമേകമശ്നുതേ
അല്പായുരനപത്യോ വാ ദരിദ്രഃ പതിതോപി വാ.

ഭാവം—അതിബുദ്ധിമാനായാൽ, അല്പായുസ്സായിട്ടോ, സന്തതിയില്ലാത്തവനായിട്ടോ, ദരിദ്രനായിട്ടോ, ഭ്രഷ്ടനായിട്ടോ ഭവിക്കും.



യമഃ ശരീരഗോപ്താരം ഭൂഗോപ്താരം വസുന്ധരാ
അസതീവ ഹസത്യന്തഃ സ്വപതിം പുത്രവത്സലം.

ഭാവം—ശരീരം രക്ഷിക്കുന്നവനെ യമനും, രാജാവിനെ ഭൂമിയും തൻെറ മകനാണെന്നു കരുതി കുട്ടിയെ ലാളിക്കുന്ന തൻെറ ഭർത്താവിനെ പതിവ്രതയല്ലാത്ത സ്ത്രീ എന്നപോലെ ഉള്ളുകൊണ്ടു പരിഹസിക്കുന്നു.

104. ശുണ്ഡീകുണ്ഡീകൃതാംഭോഗതഗരിമഭരാം
പൈഠരീം ജാഠരാഗേ-
സ്താപം വ്യാപാദയന്തീം ശ്രമശമനകരീം
മായുജായ്യൂഭവന്തീം
മൌൽഗൈഃ ശല്ക്കൈഃ പരീതാം ഘൃതലവസുരഭിം
മണ്ഡിതാം കേരഖണ്ഡൈഃ

ന്നാം ഘ്രാണാം സുരാണാം പുനരകൃത സുധാം
യസ്സ വേധാഃ സുമേധാഃ.

ഭാവം— ചുക്കു ചതച്ചിട്ടു ലാഘവതാപം വരുത്തിയതും കല ത്തിൽ വെച്ചതും ജഠരാഗ്നിതാപത്തെ ശമിപ്പിക്കുന്നതും തമുച്ചു യേയും പിത്തത്തേയും ശമിപ്പിക്കുന്നതും, ചെറുപയറിൻ പൃ ഴുക്കോടും നാളികേരപൂളോടും കൂടിയതും സ്വല്പം നെയ്യൊഴി ച്ച് അതിന്റെ സൌരഭ്യം പുറപ്പെടുന്നതും ആയ കഞ്ഞി മനു ഷ്യൎക്കുണ്ടാക്കിയശേഷം അതിന്നു സമമായി ദേവന്മാൎക്ക് അമൃ തുണ്ടാക്കിക്കൊടുത്ത ബ്രഹ്മാവ് ബുദ്ധിയുള്ളവൻതന്നെ. (ഉദ്ദ ണ്ഡശാസ്ത്രി പയ്യൂർ ഭട്ടതിരിമാരുടെ ഇല്ലത്തു ചെന്നു കഞ്ഞി കു ടിച്ചപ്പോൾ ഉണ്ടാക്കിയതാണത്രെ ഇത്.)

105. മാടിൻ കൊടിമടവാരേ!
കാട്ടും പടലും പിടിച്ച മുടിയോന്റെ
ഊട്ട കിടപ്പാനൊരു വഴി_
യടിപിടിയോ പേരുചൊല്ലി മുറവിളിയോ?

---

106. ഏകദ്വ്യക്ഷരകഷ്ടിപിഷ്ടിഘടനാ
സഞ്ജാതഗർവ്വോദ്ധതാഃ
കന്ധാമാത്രകവിന്ദകാഃ കവയിതും
സജ്ജന്തി ലജ്ജാമുചഃ
സ്വർഗ്ഗാനൎഗ്ഗളനിൎഗ്ഗളൽ സുരസരിൽ
പാഥഃ പ്രപാതപ്രഥാ_
പ്രത്യാഖ്യാനപടീയസാപി വചസാ
ജിഹ്രേതി ജിഹ്രേതി മേ. (ഉദ്ദണ്ഡൻ)

ഭാവം — ഒന്നുരണ്ടക്ഷരം കൂട്ടിച്ചേർത്തുണ്ടാക്കുവാൻ സാധി
ച്ചതിലുള്ള ഗർവ്വംകൊണ്ടു മടിച്ചു കൌപീനം മാത്രം നെയ്യുവാൻ
സാധിക്കുന്ന ചില ചാലിയന്മാർ കവിതയുണ്ടാക്കുവാൻ ലജ്ജ
കൂടാതെ ഒരുങ്ങുന്നു. സ്വർഗ്ഗത്തിൽനിന്നു തടവു കൂടാതെ കീഴ്പോ
ട്ടൊഴുകുന്ന ഗംഗാജലപ്രവാഹത്തിന്റെ പ്രശസ്തിയെ സാരമി
ല്ലാതാക്കുന്ന വാഗ്ധോരണി എനിക്കുണ്ടായിട്ടും എന്റെ നാവു
ഇങ്ങിനെ ലജ്ജിക്കുന്നു.

107. മാഗാഃ പ്രത്യുപകാരകാതരധിയാ-
വൈകർണ്ണ്യമാകർണ്ണയ
ശ്രീകർണ്ണാടവസുന്ധരാധിപ സുധാ-
സിക്താനി സൂക്താനി നഃ
വർണ്ണ്യന്തേ കവിഭിഃ പയോനിധിസരിൽ
സന്ധ്യാഭ്രവിന്ധ്യാടവീ
ഝംഝാമാരുതനിർഝരപ്രഭൃതയഃ
തേഭ്യഃ കിമാപ്തം ഫലം. (ഉദ്ദണ്ഡൻ)

ഭാവം — ഹേ കർണ്ണാടകരാജാവേ! പ്രതിഫലം കൊടുക്കേ
ണ്ടിവരുമോ എന്നു പേടിച്ചു കേൾക്കാതിരിക്കണ്ട. എന്റെ വാ
ക്ക് അമൃതമയമാണ്. കവികൾ, സമുദ്രം, നദി, സന്ധ്യ, മേ
ഘം, വിന്ധ്യൻ, കാട്, കൊടുങ്കാററ്, വെള്ളച്ചാട്ടം മുതലായ
വയെ വർണ്ണിക്കാറുണ്ട്. അവയിൽനിന്നു വല്ല പ്രതിഫലവും
അവർക്കു കിട്ടുന്നുണ്ടോ?

108. പ്രക്രീഡൽകാർത്തവീര്യാർജ്ജുനകരവിധുതോ-
ന്മുക്തസോമോത്ഭവാംഭ-
സ്സംഭാരാഭോഗധംഭപ്രശമനപടുവാ-
ഗ്ഗുംഭഗംഭീരവാക്ശ്രീഃ

തുണ്ഡീരക്ഷോണിഖണ്ഡാദിഹ തവ വിഷയേ
ഹിണ്ഡയോദ്ദണ്ഡസൂരിഃ
സോയം തേ വിക്രമക്ഷ്മാവര! കിമു നഗതഃ
ശ്രോത്രിയഃ ശ്രോത്രദേശം.

ഭാവം — കാർത്തവീര്യാർജ്ജുനൻ തടഞ്ഞു നിർത്തിവിട്ട കാളിന്ദീജലത്തിന്റെ വേഗത്തെ ജയിക്കുന്ന വാഗ്‌വൈഭവമുള്ള ഉദ്ദണ്ഡശാസ്ത്രി, തുണ്ഡീരദേശത്തിൽനിന്ന് അങ്ങയുടെ നാട്ടിൽ വന്നിരിക്കുന്ന കഥ ഹേ! സാമൂതിരിരാജാവേ! അങ്ങു കേട്ടില്ലേ?

109. പ്രക്രീഡൽകണ്ട്റണാചീനികരമവിരതോൽ
കീർണ്ണമാസ്ഥീരവാത-
ക്ഷുഭ്യൽഗന്ധോളിവൃന്ദം ജടിലിതപടലം
നീലനിർമ്മോകപട്ടം
ധാരാക്രാന്തഃ ക്ഷുധാർത്തോ വികലചരണകം
പത്രകഞ്ചൂകാതപത്രോ
ധന്യംമന്യോധ്വനീനസ്സ്വശയിഷ്ടരവിശൽ
ശൂന്യഗേഹം നിശാന്തേ.

ഭാവം — പല്ലികൾ കിടന്നു പായുന്നതും, നരച്ചീറുകൾ ചിലച്ചു പറക്കുമ്പോഴുണ്ടാവുന്ന കാറ്റേറ്റിളകിയ കട്ടന്നൽക്കൂട്ടങ്ങളും, കൃഷ്ണസർപ്പങ്ങളുടെ വളകളഴിഞ്ഞു കെട്ടുപിണഞ്ഞു കിടക്കുന്നതുമായ ഒരു ശൂന്യഗൃഹത്തിൽ അർദ്ധരാത്രിസമയം മഴകൊണ്ടു കൈകാൽ കുഴഞ്ഞു വിശന്നു വലഞ്ഞ ഒരു വഴിപോക്കൻ ഇലകൊണ്ടു കുടചൂടി നടന്നു ക്ഷീണിച്ചു കുറച്ചു കിടന്നാൽ കൊള്ളാമെന്നു വിചാരിച്ചു ചെന്നു. അവനവിടെ വളരെ സുഖമാണ് തോന്നിയത്.

110. മോടിസ്സ്വൊക്കുംകയ്യിൽപ്പെണ്കളകളമൊഴുകും
വെണ്ണിലാവിൽക്കളിച്ചു-
ന്മാടിപ്പൂങ്കാവനത്തിൽ പരിമളമിളകി-
ട്ടുന്നകുഞ്ജാന്തരത്തിൽ
ഏടത്താരമ്പകേളീകലവികളിലക-
ക്കാമ്പലിഞ്ഞാഴിമാതിൻ
മാടൊക്കും കൊങ്കമന്ദസ്മിതമൊടുതഴുകും
തമ്പുരാനെത്തൊഴുന്നേൻ.

---

111. ക്ഷുത്തൃഡാശാകുഡുംബിന്യോ
മയി ജീവതൃനന്യഗാഃ
താസാമന്ത്യാ പ്രിയതമാ
തന്നിയോഗാദിഹാഗതഃ.

ഭാവം—വിശപ്പ്, ദാഹം, ആശ എന്നിങ്ങിനെ മൂന്നു ഭാര്യമാരെനിക്കുണ്ട്. ഞാൻ ജീവിച്ചിരിക്കുമ്പോൾ അവർ മറ്റൊരാളെ പ്രാപിക്കില്ല. മൂന്നാമത്തവൾ എന്റെ പ്രിയതമയാണ്. അവൾ പറഞ്ഞിട്ടാണ് ഞാനിവിടെ വന്നത്.

112. ലക്ഷ്മീഃ കീർത്തിഃ കൃപാണീത്യയി തവ ദയിതാ
സ്സന്തി രാജേന്ദ്ര!തിസ്ര-
സ്താസേ്വകാപിക്ഷണാർദ്ധം നിവസതി നഭവ-
സ്സന്നിധൌ ചിത്രമേതൽ
ആദ്യാ ഭാര്യാശ്രിതാനാം വസതിഷു സതതം
മദ്ധ്യമാ ദിക്ഷുധാവ-

ത്ര്യന്ത്യാ സാ വീതശങ്കം വിഹരതി വിമത-
വ്രാതദോരന്തരാളേ.

ഭാവം—രാജാവേ! ലക്ഷ്മി! കീൎത്തി, കൃപാണി, (ഐശ്വൎയ്യം, കീൎത്തി, വാൾ) എന്നു മൂന്നു ഭാൎയ്യമാർ അങ്ങേയ്ക്കുണ്ട്. അവരിൽ ഒരുത്തിപോലും അരനൊടിയിട അങ്ങയുടെ സമീപത്തിലിരിക്കുന്നില്ല. ഒന്നാമത്തവൾ ആശ്രിതന്മാരുടെ വീട്ടിലും, രണ്ടാമത്തവൾ എല്ലാ ദിക്കിലും, മൂന്നാമത്തവൾ ശത്രുക്കളുടെ മാറത്തും ക്രീഡിക്കുന്നു. (111-112 ശ്ലോകങ്ങൾ ഒരു വിടൻ ഒരു രാജാവിന്നു സമൎപ്പിച്ചതാണത്രെ.)

113. അന്തശ്ചരതു മാൎജ്ജാരഃ ശുനീ വാ രാജമന്ദിരേ
ബഹിഷ്ഠസ്യ ഗജേന്ദ്രസ്യ കിമൎഘഃ പരിഹീയതേ.

ഭാവം—കൊട്ടാരത്തിനകത്തു പൂച്ചയോ പട്ടിയോ നടന്നുകൊള്ളട്ടെ. പുറമെ നില്ക്കുന്ന ആനയുടെ വില കുറയുമൊ?

(കവി വെള്ളോട്ടു മൂസ്സ്.)

114. ഉത്തിഷ്ഠന്ത്യാ രതാന്തേ ഭരമുരഗപതൌ
പാണിനൈകേന കൃത്വാ
ധൃത്വാ ചാന്യേന വാസഃ പ്രശിഥിലകബരീ
ഭാരമംസേ വഹന്ത്യാഃ
ഭൂയസ്തൽക്കാലകാന്തിദ്വിഗുണിതസുരതോ
ത്സാഹിനാ ശൌരിണാ വഃ
ശയ്യാമാലിംഗ്യ നീതം വപുരലസലസൽ
ബാഹു ലക്ഷ്മ്യാഃ പുനാതു.

115. ഓരോരോപരമാണുതങ്ങളിലടി-
ഞ്ഞൊന്നിച്ചുകൂടിപ്പുലേ
പേരോടേപലരൂപമായ്പലവിധം
ബ്രഹ്മാണ്ഡഭാണ്ഡങ്ങളായ്
പേരോടേപൊടിഭസ്മമായ്ത്തകരുമാ-
റൊന്നൊന്നിൽവീഴാതെയി-
ന്നേരോടേപരിവത്തനപ്രകൃതിയായ്
ശോഭിക്കുമമ്മേ തൊഴാം.

---

അത്ഥാനത്ഥഗ്രഹണവിഹതിപ്രേപ്സയാവായശോവാ
സൌജന്യംവാപ്രഥയിതുമിയംന്യനമന്യൈസ്സഹാസ്തേ
മയ്യേകസ്മിൻ മദനവിവശാ ലീയതേ വ്യാജവജ്ജ്യം
മുഗ്ദ്ധേത്യേവംപ്രതികമിതൃയാവത്തതേസൈവവേശ്യാ.

ഭാവം — പണം കിട്ടുവാനോ (കാര്യം നേടുവാനോ) ആ പത്തൊഴിപ്പാനോ യശസ്സുണ്ടാക്കുവാനോ, ഔദാര്യം കാണിപ്പാനോ ആയിരിക്കണം ഇവൾ അന്യന്മാരോടു സംസർഗ്ഗം ചെയ്യുന്നത്. എന്നിലൊരുത്തനിൽ മാത്രമെ ഇവൾക്കു അകൃത്രിമമായ പ്രേമമുള്ളു എന്നിങ്ങിനെ ഓരോ കാമുകനും തോന്നിച്ചുകൊണ്ടിരിക്കുന്നവളാണ് വേശ്യ. (തോലകവി)

ആയതീഭിഃ ക്രമാൽദൂരാച് ശ്രൂയതേ ശൃംഖലാരവഃ
കൌതുകാനുദ്രവൽബാലജാലകോലാഹലാന്വിതഃ.

ഭാവം — കുട്ടികൾ കൌതുകത്താൽ പിന്നാലെ കൂടി ആർത്തുവിളിച്ചുകൊണ്ടിരിക്കുന്നതിൻെറ ശബ്ദത്തോടു കൂടിക്കല

ന്റ ചങ്ങലയുടെ ശബ്ദം കേൾക്കുന്നതുകൊണ്ടു ദൂരത്തിൽനിന്നു ഒരാന പതുക്കെ വരുന്നുണ്ടെന്നു തോന്നുന്നു. (അനുമാനം.)

118. സ്ത്രീപുംസത്വാവലംബീ ജഗതിഖലുനൃണാം
മന്മഥധർമ്മാഭിലാഷഃ
രാഗഃ സോപാധികോസാവപിവിഭവമുഖൈ
രംഗകൈഃഷൾഭിരംഗീ
തേഷ്വേകസ്യൈകദേശേസതിനിജവിഷയം
പ്രേമമാന്ദ്യം പ്രമാദാ-
ദ്രോഷാദ്ദോഷംമൃഷാ യഃ കഥയതിവിദുഷേ
ഹന്ത!തസ്മൈനമോസ്തു.

ഭാവം—സുരതാഭിലാഷം സ്ത്രീപുമാന്മാരെ ആശ്രയിച്ചിരിക്കുന്ന ഒരു ധർമ്മമാണ്. രാഗമാകട്ടെ, വിഭവാദികളായ (വിഭവം, ഔദാര്യം, സൌശീല്യം, സൌന്ദര്യം, ആഭിജാത്യം വിദ്യ) ആറ് അംഗങ്ങളോടുകൂടിയിരിക്കുന്ന ഒന്നാകുന്നു. ഇതിൽ ഒന്നിന്റെയും, അല്പംപോലുമില്ലാതിരിക്കെ സ്ത്രീക്കു തന്നിൽ പ്രേമമില്ല എന്ന ആ കുററം അവളിൽ അർത്ഥമില്ലാതെ ആരോപിക്കുവാൻ തുടങ്ങുന്ന ആ പണ്ഡിതനെ നമസ്കരിക്കതന്നെ ചെയ്യുന്നു. (തന്റെ പേരിൽ പ്രേമമില്ലെന്നു പറഞ്ഞ ഭർത്താവിനോടു മനോരമത്തമ്പുരാട്ടി ഒരിക്കൽ പറഞ്ഞതു്.)

കവിതാരസചാതുര്യം രസികോവേത്തിനോകവിഃ
സുതാസുരതസാമർത്ഥ്യം ജാമാതാവേത്തിനോപിതാ

ഭാവം—കവിതയുടെ രസം രസികനറിയുന്നു. കവിയറിയുന്നില്ല. പുത്രിയുടെ രതിസാമർത്ഥ്യം ജാമാതാവറിയുന്നു അച്ഛനറിയുന്നില്ല.

പ്രണയകലഹത്തിങ്കൽതിങ്കൾക്കലാധരനംബികാ
പ്രണയിനിപദപ്പൊൽത്താരുൾത്താരഴിഞ്ഞുപിടി
(ക്കഭേ

കണവനിലതിപ്രേമംവന്നീടിലുംതലയിൽതിര-
ക്കണയുമവളെക്കാലോങ്ങിടുംശിവസ്സുതൊഴുന്നുഞാൻ.

---

ശബ്ദാർത്ഥരസവേളായാംശബ്ദോല്പത്തിംവദന്തിയേ
നീവീവിസ്രംസവേളായാം മൂല്യം പൃച്ഛന്തിവാസസഃ

ഭാവം—ശബ്ദാർത്ഥങ്ങളിൽ രസിക്കുമ്പോൾ ശബ്ദോല്പത്തിയെപ്പറ്റി ചോദിക്കുന്നവർ സുരതാരംഭത്തിൽ വസ്ത്രബന്ധമഴിക്കുമ്പോൾ വസ്ത്രത്തിന്റെ വില ചോദിക്കുന്ന അരസികന്മാരാണ്.

ഉല്ലിഖ്യേഹംസഖി! നഖമുഖൈർഹൃത്തടംതത്രലീനം
കാന്തംദ്രഷ്ടുംസകൃദസുസമംവീക്ഷ്യമോക്ഷ്യാമിദേഹം
ഇത്യുക്തപാസാനതദകുരുതതചൽപ്രിയാനിസ്പൃ
(ഹാപ

പ്രാണേഷ്വംഗേമൃദുനിനഖരസ്പർശമാശങ്കിനീതേ.

ഭാവം—"ഹേ സഖി ഞാൻ നഖംകൊണ്ടു ഹൃദയം പിളന്നു് ഉള്ളിലിരിക്കുന്ന പ്രാണപ്രിയനെ ഒന്നു കണ്ടു ദേഹത്തെ ഉപേക്ഷിക്കുവാൻ പോകുന്നു" എന്നു പറഞ്ഞു് അവൾ പ്രാണനിൽ കൊതിയില്ലെങ്കിലും അങ്ങയുടെ മൃദുവായ ശരീരത്തിങ്കൽ നഖംകൊണ്ടു് അങ്ങേയ്ക്കു വേദനയുണ്ടായെങ്കിലോ എന്നു ശങ്കിച്ചു് അതു ചെയ്തില്ല. (സഖി ഉദാസീനനായ നായകനോടു നായികയുടെ സ്ഥിതി പറയുന്നതു്.)

123. മാതാനിന്ദതിനാഭിനന്ദതിപിതാ
ഭ്രാതാനസംഭാഷതേ
ഭൃത്യഃകുപ്യതിനാനുഗച്ഛതിസുതഃ
കാന്താനചാലിംഗതേ
അത്ഥപ്രാത്ഥനശങ്കയാനകുരുതേ–
പ്യാലാപമാത്രംസുഹൃൽ
തസ്മാദ് ദ്രവ്യമുപാജ്ജയാശ്രുസുമതേ
ദ്രവ്യേണ സവ്വേവശാഃ.

ഭാവം—അമ്മ ലാളിക്കില്ല, അച്ഛൻ ശകാരിക്കും, അനുജൻ മിണ്ടുകയില്ല, ഭൃത്യൻ കോപിക്കും, മകൻ അനുസരിക്കില്ല, ഭാൎയ്യ ആലിംഗനം ചെയ്യില്ല, പണം ചോദിച്ചെങ്കിലോ എന്നു ശങ്കിച്ചു സ്നേഹിതൻ സംസാരിക്കപോലും ചെയ്യില്ല. ദ്രവ്യമില്ലാത്തതുകൊണ്ടാണിങ്ങിനെ വരുന്നതു്. അതുകൊണ്ടു ഹേ ബുദ്ധിയുള്ളവനേ! നീ വേഗം ദ്രവ്യം സമ്പാദിച്ചുകൊൾക. എന്നാൽ എല്ലാവരും സ്വാധീനമാവും.

124. സ്മത്തഃവ്യേഷുകിമുത്തമം,മൃഗദൃശാം
പ്രേമപ്രസന്നംമുഖം
ഘ്രാതവ്യേഷ്വപികിം, തദാസ്യപവനഃ
ശ്രാവ്യേഷുകിം,തദ്വചഃ
കിംസ്വാദ്യേഷു,തദോഷ്ഠപല്ലവരസഃ
സ്പൃശ്യേഷുകിം,തദ്വപുഃ
ധ്യേയംകിം, നവയൌവനംസഹൃദയൈഃ
സവ്വത്രതദ്വിഭ്രമഃ.

ഭാവം—രസജ്ഞന്മാരാൽ വിചാരിക്കപ്പെടേണ്ടവയിൽ വെച്ചു സ്ത്രീകളുടെ മുഖവും ഘ്രാണിക്കേണ്ടവയിൽവെച്ചു് അവ

രുടെ മുഖവായുവും, സ്പൎശിക്കേണ്ടവയിൽവെച്ച് അവരുടെ ശരീരവും സ്വാദു നോക്കേണ്ടവയിൽവെച്ച് അവരുടെ അധരരസവും, കേൾക്കേണ്ടവയിൽവെച്ച് അവരുടെ വാക്കും, ധ്യാനിക്കേണ്ടവയിൽവെച്ച് അവരുടെ നവയൌവനവും, എല്ലാററിലുംവെച്ച് അവരുടെ വിലാസവും ആകുന്നു ഉത്തമമായിട്ടുള്ളത്.

125. ഗോവൃന്ദം മേച്ചു വൃന്ദാവനഭുവിഭുവനം
മൂന്നിനും മൂലമാകും
ഗോവിന്ദൻ പന്തടിച്ചും പലവക കളിയാൽ
ക്ഷീണനായ് വാണിടുമ്പോൾ
ആവിൎമ്മോദാലശോകച്ചെറുതളിരുകളാ-
ലാശു വീശിത്തലോടി-
ജ്ജീവിപ്പിക്കുന്ന ഗോപീജനനിരനിരയം
നീക്കണം നിത്യവും മേ.

---

126. അനുചിതകൎമ്മാരംഭഃ
സംഘവിരോധോ ബലീയസാ സ്പൎദ്ധാ
പ്രമദാജനവിശ്വാസോ
നാശദ്വാരാണി ചത്വാരി.

ഭാവം — ഉചിതമല്ലാത്ത പ്രവൃത്തി ചെയ്യുക, സംഘത്തെ വെറുക്കുക, ബലവാനോടു മത്സരിക്കുക, സ്ത്രീകളെ വിശ്വസിക്കുക. ഇതു നാലും നശിക്കാനുള്ള മാൎഗ്ഗങ്ങളാകുന്നു.

127. അവ്യാധിഗാത്രമനുകൂലതരം കളത്രം
വേശ്മപ്രശസ്തവിഭവം വിശദാ ച വിദ്യാ

ശ്ലാഘ്യം കുലം ചരമകാലഗതിഃ സമൎത്ഥാ
ശംഭോഃ കടാക്ഷപരിണാമ വിഭൂതിരേവ.

ഭാവം—ദീനമില്ലാത്ത ശരീരം, അനുകൂലയായ ഭാൎയ്യ, വിഭവങ്ങൾ തികഞ്ഞ ഭവനം, തെളിഞ്ഞ വിദ്യ, കുലമഹിമ, കഷ്ടപ്പെടാത്ത മരണം ഇതെല്ലാം ഈശ്വരകടാക്ഷംകൊണ്ടേ സിദ്ധിക്കൂ.

രാജ്ഞിധൎമ്മിണി ധൎമ്മിഷ്ഠാഃ പാപേപാപരതാസ്സദാ
രാജാനമനുവൎത്തന്തെ യഥാരാജാ തഥാ പ്രജാഃ.

ഭാവം—രാജാവു ധൎമ്മിഷ്ഠനായാൽ പ്രജകളും ധൎമ്മശീലന്മാരാവും. രാജാവു പാപിയായാൽ പ്രജകളും പാപശീലന്മാരാവും. രാജാവിന്റെ ആചാരമാണ് പ്രജകളുടെ ആചാരം.

129. ഇന്ദും നിന്ദതി ചക്രവാകയുഗളീ
ഭാസാം നിധിം പേചകഃ
സ്വാദുക്ഷീരമരോചകീ സുകൃതിനം
പാപീ ജഡഃ പണ്ഡിതം
ദേവം ദൈത്യകുലപ്രതാപഹരണം
സാക്ഷാൽ സുരദ്വിട് കുലം
കഃ പൈതാമഹഗോളകേഷു സകലൈ
സ്സന്മാനിതോ ദൃശ്യതേ.

ഭാവം—ചന്ദ്രനെ ചക്രവാകങ്ങളും, സൂൎയ്യനെ കൂമനും, മധുരമുള്ള പാലിനെ അരോചകിയും, സുകൃതിയെ പാപിയും, വിദ്വാനെ മൂഢനും, വിഷ്ണുവിനെ അസുരന്മാരും നിന്ദിക്കുന്നു. ഈ ബ്രഹ്മാണ്ഡങ്ങളിൽ എല്ലാവരും സ്തുതിക്കുന്നവ ഒന്നും ഇല്ല.

130. മഹീപതേ! ഭാഗവതോപമാനം
മഹാപുരാണം ഭവനം മദീയം
നോക്കുന്നവൎക്കൊക്കെ വിരക്തിയുണ്ടാ-
മൎത്ഥങ്ങളില്ലെന്നൊരു ഭേദമുണ്ടു്.

---

131. ക്ഷോണീകോണശതാംശപാലനകലാ-
ദുൎവ്വാരഗൎവ്വാനല-
ക്ഷുഭ്യൽക്ഷുദ്രനരേന്ദ്രചാടുരചനാം
ധന്യാം ന മന്യാമഹേ
ദേവംസേവിതുമേവനിശ്ചിനുമഹേ
യോസൌദയാലുഃപുരാ
ധാനാമുഷ്ടിമുചേകുചേലമുനയേ
ദത്തേസ്മവിത്തേശതാം.

ഭാവം — ഭൂമിയുടെ ഒരു കോണിന്റെ നൂറിലൊരംശം ഭരിക്കുന്നതുകൊണ്ടു സഹിക്കാൻ വയ്യാത്ത ഗൎവ്വം പിശുക്കുമുള്ള രാജാവിനെ സ്തുതിക്കുന്നതുകൊണ്ടു ഗുണമൊന്നുമില്ല. ഒരു പിടി അവിൽ കൊടുത്ത കുചേലമുനിയെ ധനപതിയാക്കിയ ദയാലുവായ ആ ഭഗവാനെ സേവിപ്പാൻ തന്നെയാണു് ഞാൻ നിശ്ചയിച്ചിരിക്കുന്നതു്.

132. നൃത്യദ്ധൂൎജ്ജടികരഗതഡമരുക-
ഡുമുഡുമുപടുരവപരിപന്ഥിന്യഃ
കല്പകക്ഷ്മാരുഹവികസിതകുസുമജ-
മധുരസമധുരിമസഹചാരിണ്യഃ.

മന്ഥക്ഷ്മാധരവിമഥിതജലനിധി-
ഘുമുഘുമുഘനരവമദമന്ഥിന്യഃ
ശൈലാങ്ഗീശപര! നൃപവരവിദധതു
ബുധസുഖമയിതവവചസാംശ്രേണ്യഃ.

ഭാവം—അല്ലയേ സാമൂതിരിരാജാവേ! താണ്ഡവം ചെയ്യുന്ന ശിവന്റെ കയ്യിലുള്ള കടുംതുടിയുടെ ഡുമുഡുമുശബ്ദങ്ങളുടെ പരിപന്ഥികളും, കല്പകവൃക്ഷത്തിന്റെ പുഷ്പങ്ങളുടെ തേനിന്റെ മാധുര്യമുള്ളവയും, മന്ദരപർവ്വതംകൊണ്ടു കടയുന്ന സമുദ്രത്തിന്റെ ഘുമുഘുമുശബ്ദങ്ങളുടെ മദത്തെ നശിപ്പിക്കുന്നവയും ആയ അങ്ങയുടെ വാക്കുകൾ വിദ്വാന്മാൎക്ക സുഖം കൊടുക്കട്ടെ. (ഉദ്ദണ്ഡശാസ്ത്രി തളിയിൽ ക്ഷേത്രത്തിൽ തൊഴുമ്പോൾ മാരാർ ഇടക്ക കൊട്ടുന്ന താളത്തിനൊപ്പിച്ചുണ്ടാക്കിയതാണത്രെ ഇത്.)

133. പ്രജ്ഞാമന്ഥാനഭൂമീധരമഥിതമഹാ-
ശാസ്ത്രദുഗ്ദ്ധാംബുരാശി
പ്രോൽഭൂതാകസ്യചേതോനഹരതിഭവതഃ
സാഹിതീനാമലക്ഷ്മീഃ
മന്യേകാമപ്രസൂഃസ്യാദിയമപിധരണീ
വല്ലഭസ്ത്വതദ്ദശശ്വേ-
ദേനാമംഗീക്രിയേതപ്രതിദിനമവനേ
യസ്യശക്തിർബ്ബുധാനാം.

ഭാവം—ബുദ്ധിയാകുന്ന മന്ദരപർവ്വതംകൊണ്ടു ശാസ്ത്രമാകുന്ന പാൽക്കടൽ കടഞ്ഞപ്പോഴുണ്ടായ ഭവാന്റെ സാഹിതി എന്ന പ്രസിദ്ധയായ ലക്ഷ്മീദേവി ആരുടെ മനസ്സിനെയാണ്

അപഹരിക്കാത്തതു്? ഇവളുടെ വല്ലഭൻ ആ വിഷ്ണുവിനു തുല്യനാണെങ്കിൽ ഇവളും കാമനെ പ്രസവിക്കാതിരിക്കയില്ല എന്നു ഞാൻ വിചാരിക്കുന്നു. വിദ്വാന്മാരെ പരിരക്ഷിക്കുന്ന ൾക്കതിയോടുകൂടിയ ഇതിനെ നിത്യവും അങ്ങ് അംഗീകരിക്കുമല്ലോ. (വിദ്വാനിളയതമ്പുരാൻ തിരുവനന്തപുരത്തു രാജാവിനു കൊടുപ്പാനായി ഒരു നമ്പൂതിരിക്കുണ്ടാക്കിക്കൊടുത്തതു്).

ശിബികായാംവിഭാത്യേഷഃശ്രീമാനംബുരുഹേക്ഷണഃ
കനകാദ്രിസമാരൂഢഘനകാന്തിം വിഡംബയൻ.

ഭാവം—പല്ലക്കിൽ ഇതാ ശ്രീകൃഷ്ണഭഗവാൻ മഹാമേരുവിങ്കൽ ചെന്നു പററിയ മേഘംപോലെ വിളങ്ങുന്നു. (തിരുവനന്തപുരം പത്മനാഭസ്വാമി ക്ഷേത്രത്തിൽ ഭഗവാനെ പല്ലക്കിൽ എഴുന്നള്ളിക്കുമ്പോൾ കിളിമാനൂർ കോയിത്തമ്പുരാനുണ്ടാക്കിയതു്.)

135. നീറും തിപ്പൊരികണ്ണിലും നിറമെഴും
ചന്ദ്രൻ ശിരസ്സിങ്കലും
ചീറും പാമ്പുകഴുത്തിലും ചെറുപുലി-
ത്തോൽ നല്ലരക്കെട്ടിലും
സാരംഗം മഴുവും കരങ്ങളിലുമ-
ങ്ങീശന്നു ചേരുംപടി-
ക്കാറും പിന്നെയൊരാറുമെന്നിവഗണി-
ച്ചീടുമ്പോളേഴാസ്യരും.

---

136. രാകാശശാങ്കകലിതായതമാലികേവ
സീമന്തിനീവദനപങ്ക്തിരിഹാവിഭാതി

കിഞ്ചാത്രപങ്കജധിയാ മധുപാവലീവ
ദൂരാത്സമാപതതികാമിജനാക്ഷിപംക്തിഃ

ഭാവം—പൂൎണ്ണചന്ദ്രന്മാരെക്കൊണ്ടു തീൎത്ത നീളമേറിയ മാലപോലെ ഇവിടെ സ്ത്രീകളുടെ മുഖങ്ങൾ ശോഭിക്കുന്നു. എന്നുമാത്രമല്ല ഇതുകൾ താമരപ്പൂക്കളാണെന്നു വിചാരിച്ചു വണ്ടുകളെന്നപോലെ കാമികളുടെ നേത്രങ്ങൾ ഇതുകളിൽ പതിക്കുന്നുണ്ടു്. (തിരുവനന്തപുരം പത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ചുററും മാളികകളുടെ വ്രാന്തയിൽ ഉത്സവം കാണ്മാൻ നിരന്നിരിക്കുന്ന സ്ത്രീകളുടെ മുഖകമലങ്ങളെ വൎണ്ണിക്കുന്നതാണിതു്. കവി, ഇരയിമ്മൻതമ്പി.)

ജീൎണ്ണേഭോജനമാത്രേയഃ കപിലഃ പ്രാണിനാം ദയാം
ബൃഹസ്പതിരവിശ്വാസം പാഞ്ചാലഃ സ്ത്രീഷുമാൎദ്ദവം.

ഭാവം—ഭക്ഷിച്ചതു ദഹിച്ചാൽ ഭക്ഷണം കഴിക്കാമെന്നാണു് ആത്രേയാചാൎയ്യൻ പറയുന്നതു്. ജീവികളിൽ ദയ വേണമെന്നാണു് കപിലാചാൎയ്യന്റെ ഉപദേശം. ആരേയും വിശ്വസിക്കരുതെന്നാണു് ബൃഹസ്പതിയുടെ സിദ്ധാന്തം. സ്ത്രീകളിൽ സൌമ്യനായിരിക്കണമെന്നാണു് പാഞ്ചാലന്റെ അഭിപ്രായം.

ആകിഞ്ചന്യാദതിപരിചയാജ്ജായയോപേക്ഷ്യമാ
ഭൂപാലാനാമനനുസരണാൽ ബിഭ്യദേവാഖിലേഭ്യഃ
ഗേഹേതിഷ്ഠൻ കുമതിരലസഃ കൂപകൂൎമ്മസ്സധൎമ്മാ
കിംജാനീതേഭുവനചരിതംകിംസുഖാചാനുഭുങ്ക്തേ

ഭാവം—ദാരിദ്ര്യംകൊണ്ടും അതിപരിചയം ഹേതുവായിട്ടും ഭാൎയ്യയാൽ ഉപേക്ഷിക്കപ്പെട്ടവനായി, രാജാക്കന്മാരെ

അനുസരിക്കാഴ്കനിമിത്തം എല്ലാവരിൽനിന്നും ഭയപ്പെടുന്നവനായി കിണററിലെ ആമപോലെ വീട്ടിൽനിന്നു പുറത്തിറങ്ങാതെ മടിയനായിരിക്കുന്ന ദുർബുദ്ധി, ലോകചരിത്രത്തെ അറിയുകയോ, സുഖം അനുഭവിക്കുകയോ ചെയ്യുന്നുണ്ടോ?

139. ഉപചാരഃ കർത്തവ്യോ
യാവദനുല്പന്നസൌഹൃദാഃ പുരുഷാഃ
ഉല്പന്നസൌഹൃദാനാ-
മുപചാരഃ കൈതവം ഭവതി.

ഭാവം.—സ്നേഹിതന്മാരായി തീൎന്നിട്ടില്ലാത്തവൎക്കേ ഉപചാരം ചെയ്യേണ്ടതുള്ളു. സ്നേഹിതന്മാൎക്കുപചാരം ചെയ്യുന്നതായാൽ അതിലെന്തോ കളവുണ്ടെന്നു വിചാരിക്കണം.

140. പൃത്ഥ്വിനിന്ന പുരുഹൂതപുരാംഗനാനാം
കോൽത്തേനടപ്പിറവികോലിനചാട്ടുകേട്ട്
കാൽത്താളുരമ്യരുചികാളിയമൂൎദ്ധരംഗേ
കൂത്താടുമായർകുലദൈവതമാശ്രയാമഃ.

---

തമോദ്രവ്യംനൈല്യാൽഘടവദിതി മാനേസമുദിതേ
യദീദംരൂപിസ്യാൽ കിമുതനഭവേൽസ്പൎശനഗുണം
ഇതീദം ദുസ്തൎക്കം പ്രശമയിതുമേഷാ സമുദിതാ
തമഃപുഞ്ജാധത്തേകചഭരമിഷേണേന്ദുവദനാ.

ഭാവം.—നീലനിറമുള്ളതുകൊണ്ടു ഇരുട്ടും ഒരു ദ്രവ്യമാകുന്നു എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല, ഇതു രൂപമുള്ളതാണെങ്കിൽ സ്പൎശനഗുണം എന്തുകൊണ്ടു് ഇതിനില്ല? ഇങ്ങിനെയുള്ള വാദം ശമിപ്പിക്കാനായി ജനിച്ച ഈ സുന്ദരി തലമുടി എന്ന വ്യാജേന ഇരുട്ടിനെ ധരിക്കുന്നു.

142. അസ്മാൻ നിസർഗ്ഗമധുരാൻ ചിരപൃഷ്ഠലഗ്നാൻ
കസ്മാദപിമുഞ്ചസിസഖേ! യദിവാ വിമുഞ്ച
ഹാഹന്ത! കേകിവര! ഹാനിരിയം തവൈവ
ഗോപാലമൂർദ്ധ്നിപുനർഭവിതാസ്ഥിതിർന്നഃ.

ഭാവം—"വളരെക്കാലം പിന്നിൽ ആശ്രയിച്ചുകൊണ്ടിരുന്ന പ്രകൃതി സുഭഗന്മാരായ ഞങ്ങളെ എന്തുകൊണ്ടാണ് നീ ഉപേക്ഷിക്കുന്നത്? അല്ലയോ മയിലേ! നീ ഞങ്ങളെ ഉപേക്ഷിച്ചാൽ നിനക്കുതന്നെയാണു ദോഷം പാറുക. ഞങ്ങളുടെ സ്ഥിതി ഇനി ശ്രീകൃഷ്ണന്റെ ശിരസ്സിലായിരിക്കും" എന്നു പീലി മയിലിനോടു പറയുന്നു.

ചത്വാരോവിത്തദായാദാ ധർമ്മാഗ്നിനൃപതസ്കരാഃ
ജ്യേഷ്ഠപുത്രാവമാനേന ത്രയഃ കുപ്യന്തിസോദരാഃ.

ഭാവം—ധനത്തിനു ധർമ്മം, അഗ്നി, രാജാവ്, ചോരൻ ഇങ്ങിനെ നാലവകാശികളുണ്ട്. ജ്യേഷ്ഠനായ ധർമ്മത്തെ അവമാനിച്ചാൽ ബാക്കി മൂന്നനുജന്മാരും കോപിക്കുന്നു. (ധർമ്മഭ്രംശം വന്നാൽ ചോരാഗ്നിരാജാക്കന്മാർ നിമിത്തം ധനം നശിക്കുമെന്നു സാരം).

144. ദുർവൃത്തസംഗതിരനർത്ഥപരമ്പരായാഃ
ഹേതുസ്സതാമധിഗതം വചനീയമത്ര
ലങ്കേശ്വരേഹരതി ദാശരഥേഃ കളത്രം
സമ്പ്രാപബന്ധമഥദക്ഷിണസിന്ധുരാജഃ.

ഭാവം—ദുർജ്ജനസംസർഗ്ഗംകൊണ്ടു സജ്ജനങ്ങൾക്ക് അനർത്ഥം വരും. രാവണൻ സീതയെ അപഹരിക്കനിമിത്തം തെക്കേസമുദ്രത്തിന്നു ബന്ധമനുഭവിക്കേണ്ടിവന്നു.

145. വൎണ്ണസ്മേരമുഖീം വറുത്തുവരളും
വാൎത്താകദന്തപ്പദാം
ചെറോറാമനമധുരക്കറിസ്ഥനഭരാ-
മല്ലോപദം ശോദരീം
ചൊല്ലാന്നോരെരുമത്തയിർക്കടിത്തടാം
ചിങ്ങമ്പഴോരുദ്വയീ
മേനാംഭുക്തിവധ്വം പിരിഞ്ഞയിസഖേ!
ലോകഃ കഥംജീവതി.

---

146. ധീമൻ ഭ്രമണ്ഡലാഖണ്ഡലതവയശസാ
ശുഭ്രവൎണ്ണഭ്രോഗേ
ചാന്ദ്രസ്തൂൎണ്ണംതുവൎണ്ണാന്തരപതനഭിയാ
കൃഷ്ണസാരസ്സസാര
കണ്ഠേകാളം കലേശഃ പുനരപിമലിന-
സ്തൽപുനസ്ത്വദ്രിപുസ്ത്രീ-
നേത്രാംഭഃകജ്ജളക്ഷാളിത ജലനിധിസ-
മ്പൎക്കതസ്തൎക്കയാമഃ.

ഭാവം — ബുദ്ധിമാനായ രാജാവേ! അങ്ങയുടെ കീൎത്തികൊണ്ട് ആകാശം വെളുത്തപ്പോൾ ചന്ദ്രനിലുള്ള കൃഷ്ണമൃഗം നിറംമാറിയെങ്കിലോ എന്നു ഭയപ്പെട്ടു ശിവനെ ശരണം പ്രാപിച്ചു. ചന്ദ്രൻ പിന്നേയും കളങ്കിയായിത്തീൎന്നു. അതിനു കാരണം അങ്ങയുടെ ശത്രുസ്ത്രീകളുടെ മഷികലൎന്ന കണ്ണുനീരാകുന്ന സമുദ്രത്തിന്റെ സംസൎഗ്ഗമാണെന്നു ഞാൻ വിചാരിക്കുന്നു.

147. കസ്ത്വംപാന്ഥ! ഖലേശ്വരോഹ, മിഹകിം
ഘോരേവനേവർത്തസേ?
സിംഹവ്യാഘ്രവൃകാദിഭിർവ്വനമൃഗൈഃ
ഖാദ്യോഹമിത്യാശയാ
കസ്മാന്മുഞ്ചസികോമളാംതനുമിമാം?
മദ്ദേഹമാംസാശന-
പ്രത്യുല്പന്നനൃമാംസഭക്ഷണധിയാ
ഖാദന്തു സർവ്വാഞ്ജനാൻ.

ഭാവം—എടോ! വഴിപോക്ക! താനാരാണ? ഞാൻ ഖലേശ്വരനാണ്. ഭയങ്കരമായ ഈ കാട്ടിലിരിക്കുന്നതെന്തിനാണ്? സിംഹം, പുലി, ചെന്നായ തുടങ്ങിയ വനമൃഗങ്ങൾ എന്നെ പിടിച്ചുതിന്നട്ടെ എന്നു കരുതീട്ടാണ്. മനോഹരമായ ഈ ശരീരം നീയെന്തുകൊണ്ട് ഉപേക്ഷിക്കുന്നു? എന്റെ മാംസത്തിന്റെ സ്വാദുകൊണ്ടു മനുഷ്യമാംസത്തിന്റെ രസമറിഞ്ഞ ആ മൃഗങ്ങൾ സർവ്വജനങ്ങളേയും തിന്നൊടുക്കുവാൻ വേണ്ടിയാണ്.

148. സാഹിത്യേ സുകുമാരവസ്തുനി ദൃഢ-
ന്യായഗ്രഹഗ്രന്ഥിലേ
തർക്കേവാമയി സന്നിധാതരിസമം
ലീലായതേ ഭാരതീ
ശയ്യാവാസ്തുമൃദൂത്തരച്ഛദവതീ
ദർഭാങ്കുരൈരാസ്തൃതാ
ഭൂമിർവ്വാഹൃദയം ഗതോയദിപതി-
സ്തുല്യാരതിര്യ്യോഷിതാം.

ഭാവം—സുകുമാരമായ സാഹിത്യത്തിലും, കക്കശമായ തക്കത്തിലും സരസ്വതി എന്നോടുകൂടെ വിഹരിക്കുന്നു. പട്ടുവിരിച്ച മെത്തയായാലും, ദർഭവിരിച്ച നിലമായാലും ഭർത്താവ് ഇഷ്ടനാണെങ്കിൽ സ്ത്രീകൾക്കതിൽ അസംതൃപ്തിയില്ല.

149. മാധുര്യേപ്രസ്തുതേതേമധുസുമശശിനാം
കാകദൈവപ്രിയായാഃ
സർവ്വാംഗീണേസുധായൈതദവധിമധുരാ-
ലാപിനേചാസ്തുഭവ്യം
സാവാചാംസന്തതിശ്ചേ ത്രിഭുവനരമണി
കാളിദാസസ്യകാമം
മാസൂയേഥാമൃഗാക്ഷി!കപരാജഗതിതയോ-
രന്തരജ്ഞാരസജ്ഞാ.

ഭാവം—പ്രിയേ നിന്റെ സർവ്വാംഗമാധുര്യത്തെക്കുറിച്ചു പറയുമ്പോൾ, തേൻ, പുഷ്പം, ചന്ദ്രൻ ഇതുകളുടെ കഥ മോശമാണ്. അമൃതിനും കുയിലിനും അതുവരെയ്ക്കും കുശലം പറഞ്ഞു കൊള്ളുന്നു. കാളിദാസന്റെ ത്രൈലോക്യസുന്ദരിയായ വാക്ക് പക്ഷേ കിടപിടിക്കുമായിരിക്കാം. ഇതു കേട്ടു നീ അസൂയപ്പെടേണ്ട. കാളിദാസന്റെ വാക്കിന്റേയും നിന്റേയും മാധുര്യത്തെ തിരിച്ചറിയുന്ന ഒരു നാവു ലോകത്തിലുണ്ടോ?

150. എൻകാന്തസ്ത്രീകൾകാന്തരുണ്ടവരിൽഞാ-
നൊന്നൊന്നുവേറിട്ടൊരാൾ
പോകുന്നേരമവൾക്കുവൈരമവനോ-
ടെന്നോടു ചെല്ലുമ്പൊഴും

മുത്തുംവൈരവുമൊത്തുവെച്ചവളഹോ
വൈരം നമുക്കേകിനാൽ
മുഗ്ദ്ധാപാംഗി സരോരുഹാക്ഷിയുടനേ
മറേറ്റു മഃററാവനം.

---

ദുർജ്ജനസ്യസ്വഭാവോയം ദോഷാൻഗൃഹ്ണാതിനോഗു
(ണാൻ
ജളൂകാസ്തനലഗ്നാപിരക്തംപിബതിനോപയഃ.

ഭാവം—ഗുണങ്ങളെ വിട്ടു ദോഷങ്ങളെ സ്വീകരിക്കയെന്നു ദുർജ്ജനത്തിൻെറ സ്വഭാവമാകുന്നു. അട്ട മുലയിന്മേൽ കടിച്ചാലും രക്തത്തെയല്ലാതെ ക്ഷീരത്തെ പാനംചെയ്യ പതിവില്ല.

152. പുഷ്പവല്ലി!തവപൌഷ്പമാസവം
സസ്പൃഹംരഹസിസമ്പ്രയച്ഛസേ
കാതുനാകഥയകേനഹേതുനാ
കഷ്ടമോരടകിരാടപായിനാ.

ഭാവം—ഹേ പുഷ്പവല്ലി! നിൻെറ പുഷ്പരസത്തെ ഈ പഴകഞ്ഞിപ്പാട കുടിക്കുന്നവനായ പുരുഷന്നു സന്തോഷത്തോടുകൂടി കൊടുക്കുന്നതു് എന്തു കാരണംകൊണ്ടാണ്? (അരസികനായ ഒരു ബ്രാഹ്മണൻെറ ഭാൎയ്യയായിരിക്കുന്ന വിദുഷിയായ ഒരു രാജസ്ത്രീയോടു പണ്ടും സുബ്രഹ്മണ്യശാസ്ത്രികൾ ചോദിച്ചതാണത്രെ ഇത്.)

153. രമ്യാന്നുദാരചരിതാനനുരൂപരൂപാ-
നാഹന്ത!ഹംസനിവഹാനദയംവിഹായ

തേഷാമഹോപുരതഏവനിസർഗ്ഗനീചം
കാകംവിനോദയതികാചനരാജഹംസീ.

ഭാവം— അതിശയംഗൃന്മാരും അനുരൂപന്മാരുമായ ഹംസങ്ങളെ ദയകൂടാതെ ഉപേക്ഷിച്ച് അവരുടെ മുമ്പിൽതന്നെ വെച്ചു ഒരു രാജഹംസി സ്വഭാവേന നീചനായിരിക്കുന്ന ഒരു കാക്കയെ സന്തോഷിപ്പിക്കുന്നു. (ഇതും മേൽപറഞ്ഞ സ്ത്രീയോട് പറഞ്ഞും സുബ്രഹ്മണ്യ ശാസ്ത്രി പറഞ്ഞതാണത്രെ)

154. ഹേപാന്ഥപുസ്തകധര!ക്ഷണമത്രതിഷ്ഠ
വൈദ്യോസിവാഗണിതശാസ്ത്രവിശാരദോവാ
കേനൌഷധേനമമപശ്യതിനകതമംബാ
കിംവാഗമിഷ്യതിപതിഃപരദേശവാസീ.

ഭാവം— അല്ലയോ പുസ്തകധാരിയായ പാന്ഥാ! അങ്ങു സ്വല്പനേരം ഇവിടെ നില്ക്കണം. അങ്ങു വൈദ്യനോ ജ്യോതിഷിയോ? എന്റെ അമ്മയുടെ രാക്കണ്ണുകാണുവാനുള്ള മരുന്നെന്താണ്? പരദേശത്തുനിന്നു എന്റെ ഭർത്താവ് എന്നു മടങ്ങിവരും? (ഒരു കുലട ഒരു വഴിപോക്കനോടു ചോദിക്കുന്നതാണിതു. അമ്മക്കു രാത്രി കണ്ണു കാണുന്നില്ല, ഭർത്താവു പരദേശത്താണ്. അതുകൊണ്ടു ഗൂഢസുരതത്തിന്നു സൌകര്യമുണ്ടെന്നു സാരം.)

155. തിമിരഭരമെടുത്തിട്ടേകമേണാങ്കബിംബം
മലകളതിന്നുതാഴെരണ്ടിതാകാശഗാമി
തടനുകരിശിരസ്സുംതൽക്കരംരണ്ടുമോത്താ-
ലൊരുകനകലതാംകാട്ടിയോരിന്ദ്രജാലം.

(ചാക്യാർകൂത്തിലെ വിദൂഷകശ്ലോകമാണിത് സ്ത്രീവർണ്ണനമാണ് പ്രകൃതം.)

---

156. മാതഃ കേളിഗൃഹംനയാമി, സുഭഗേ!
കസ്മാച്ച ചന്ദ്രാനനേ!
ജാമാതാ തവനിർദ്ദയോ ഭുജലതാ-
ബന്ധേനമാംബാധതേ
അംഗാനിവ്രണിതാനിഹന്തനഖരൈ-
ർദ്ദന്തൈർദ്ദശത്യോഷ്ഠകം
നീവീബന്ധനമോചനം ച കുരുതേ
നിദ്രാം ന ലേഭേ നിശി.

ഭാവം—അമ്മേ! ഞാൻ ശയനഗൃഹത്തിലേക്ക പോകുന്നില്ല. എന്തുകൊണ്ടാണതു മകളെ! അമ്മയുടെ ജാമാതാവ് ദയയില്ലാത്തവനാണ്. എന്നെ കെട്ടിപ്പിടിച്ച് ഞെരുക്കുന്നു. നഖങ്ങൾകൊണ്ടെന്റെ ശരീരം മുഴുവൻ മുറിഞ്ഞു. ചുണ്ടു കടിച്ചുമുറിച്ചു. എന്നല്ല വസ്ത്രം അഴിക്കുകകൂടി ചെയ്യു. രാത്രി ഉറക്കം വന്നില്ല. (ഒരു നവോഢ, മാതാവിനോടു പറഞ്ഞതാണിത്. ബാഹ്യരതോൽസുകനായ ഭർത്താവിനു സുരതത്തിനു സമയമുണ്ടായില്ലെന്നും, അതുനിമിത്തം താൻ ദുഃഖിക്കുന്നുവെന്നും സാരം.)

പ്രാതർദ്യൂതപ്രസംഗേനമദ്ധ്യാഹ്നേസ്ത്രീപ്രസംഗതഃ
രാത്രൌചോരപ്രസംഗേനകാലംനയതിപണ്ഡിതഃ.

ഭാവം—രാവിലെ ചൂതുകളിയെ പ്രസംഗിച്ചും (ഭാരതം വായിച്ചും) ഉച്ചയ്ക്കു സ്ത്രീയെ വർണ്ണിച്ചും (രാമായണം വായിച്ചും) രാത്രി കള്ളക്കഥ പറഞ്ഞും (ഭാഗവതം വായിച്ചും) പണ്ഡിതൻ കാലം കഴിക്കുന്നു.

158. ഇതരദോഷഫലാനി യഥേച്ഛയാ
വിലിഖതാനിസഖേ കമലാസന!
അരസികേഷുകവിത്വനിവേദനം
ശിരസി മാലിഖമാലിഖമാലിഖ.

ഭാവം—ഹേ ബ്രഹ്മാവേ! അങ്ങ് എന്റെ ശിരസ്സിൽ ഏതു ദോഷഫലങ്ങളനുഭവിപ്പാനെങ്കിലും ഇഷ്ടംപോലെ എഴുതിക്കൊൾക. അതൊക്കെ ഞാൻ സഹിക്കാം. അരസികന്മാരുടെ അടുക്കെ കവിത ചൊല്ലിക്കേൾപ്പിക്ക എന്നതു് അങ്ങ് ഒരിക്കലും എഴുതരുതേ.

ആയുർവ്വിത്തംഗൃഹച്ഛിദ്രം മന്ത്രമൌഷധമൈഥുനം
ദാനംമാനാവമാനൌചനവഗോപ്യാനികാരയേൽ.

ഭാവം—വയസ്സ്, ധനം, ഗൃഹച്ഛിദ്രം, മന്ത്രം, ഔഷധം, മൈഥുനം, ദാനം മാനം, അവമാനം ഇവ ഒമ്പതും പുറത്തു പറയരുതു്.

160. മാറിയുടുപ്പാൻചേല സു-
മാറിത്തുമതിയെന്നുടുക്കമിവൾതന്റെ
മാറിടമിത്തുമതിയോ പെരു-
മാറിടുവാനീ മുലയ്ക്കുമേലാക്കം.
(കണിമംഗലം പാച്ചു എളയതു്.)

---

161. യത്തത്വാവഗമേ സനാളകമലോൽ-
ഭ്രുതിശ്ചലക്ഷ്മീഃസ്വയം
ദൃഷ്ട്വാപംയമപിപ്രപദ്യതഇദം
വിശ്വം വിചിത്രാത്മകം

ചക്രുല്ലോകസുമംഗളാനിജഗതാം
ദ്രഹ്യന്തിയാത്തനിയോ
ജഘ്നസ്തംപ്രണമാമിപൂണ്ണകരുണം
ശ്രീപൂണ്ണവേദേശ്വരം.

ഭാവം—ആരുടെ തത്വത്തെ അറിവാൻ ബ്രഹ്മാവും ശക്തനായില്ലയോ! ദുഷ്പ്രാപനായ ആരെ മഹാലക്ഷ്മി സ്വയമേവ വരിച്ചുവോ? ആരിൽനിന്നു വിചിത്രമായ ലോകമുദിച്ചുവോ? ആർ ലോകത്തിനു മംഗളങ്ങളെ ചെയ്യുന്നുവോ? ആർ ലോകദ്രോഹികളായ രാക്ഷസന്മാരെ നിഗ്രഹിച്ചുവോ? ആ തൃപ്പൂണിത്തുറെയപ്പനെ ഞാൻ നമസ്കരിക്കുന്നു.

ദശവൈദ്യസമാപത്നീ ദശപത്നീസമോരവിഃ
ദശസൂര്യസമാമാതാ ദശമാതാഹരീതകീ

ഭാവം—പത്തു വൈദ്യന്മാരുടെ ചികിത്സാഫലം ഒരു ഭാര്യയിൽനിന്നും, പത്തു ഭാര്യയുടെ ശുശ്രൂഷാഫലം ഒരു സൂര്യനിൽനിന്നും പത്തു സൂര്യന്റെ പ്രകാശത്തിന്റെ ഫലം ഒരു മാതാവിൽനിന്നും, പത്തു മാതാവിന്റെ ഹിതകാരിത്വത്തിന്റെ ഫലം ഒരു കടുക്കയിൽനിന്നും സിദ്ധിക്കും.

യംയഥാമന്യതേലോകോവിദ്യയാഭിജനേനച
തസ്മാൽകിഞ്ചിദധസ്തിഷ്ഠേദാരുരുക്ഷുഃപരംപദം.

ഭാവം—വിദ്യകൊണ്ടും ആഭിജാത്യംകൊണ്ടും ജനങ്ങൾ ഒരാളെ ഏതു നിലയിൽ വിചാരിക്കുന്നുവോ? ഉയന്ന പദവിയിലെത്താനാഗ്രഹിക്കുന്നവൻ അതിലും അല്പം താണ പടിയിൽ നില്ക്കണം. (ഡംഭ് അരുതെന്നത്ഥം.)

134. യാമാംപ്രയാന്തമുപഗ്ലഹ്യവിയോഗഖിന്നാ
യാമാവസാനസമയേ ചരമേ രജന്യാഃ

മാമേതി സാശ്രുനിവഹൈരവദൽ കടാക്ഷൈ-
സ്താമേവ താമരസചാരുമുഖീം സ്മരാമി.

ഭാവം — പ്രഭാതത്തിങ്കൽ പോവാനുത്സാഹിക്കുന്ന എന്നെ ആലിംഗനം ചെയ്തു കണ്ണുനീർ നിറഞ്ഞ കടാക്ഷങ്ങളെക്കൊണ്ടു പോകരുത് എന്നു പറഞ്ഞ ആ സുന്ദരിയെ ഞാൻ സ്മരിക്കുന്നു. (ഇത് ഋഷിവിദ്യാർത്ഥിയാണത്രെ)

165. ജാതീ! ജാതാനുകമ്പാ ഭവശരണമയേ
മല്ലികേ കുപ്പകൈതേ
കൈതേ! കൈതേരിമാക്കംകബരിയിലണിവാ
കയ്യയത്തും ദശായാം (ൻ
ഏതാനേതാൻമദിയാനലർശരപരിതാ-
പോദയാറാശ്രുവീതാൻ
വീതാൻനീതാനുണർത്തീടുക ചടുലകയൽ
കണ്ണിതൻകണ്ണമ്പലേ.

(കൈതേരി = ഒരു ഭവനപ്പേർ. മാക്കം = ഒരു സ്ത്രീയുടെ പേർ.)

---

166. ചതുരം തുരഗം പരിവർത്തയതേ
പഥി പാന്ഥജനാൽ പരിമർദ്ദയതേ
തദിദം തവ ബാഹുബലം ന സഖേ!
ഭഗിനീഭഗഭാഗ്യഭവോ വിഭവഃ.

ഭാവം — ബാഹുസാമർത്ഥ്യത്തോടെ കുതിരസ്സവാരി ചെയ്യുന്നു. വഴിയേ നടക്കുന്നവരെയെല്ലാം പ്രഹരിക്കയും ചെയ്യുന്നു. ചങ്ങാതി! ഇതു നിന്റെ കയ്യൂക്കുകൊണ്ടു സാധിക്കുന്നതല്ല. നിന്റെ ഉടപ്പിറന്നവളുടെ...ഭാഗ്യം നിമിത്തമാണ് (നേതൃ്യാ

രമ്മയുടെ ഉടപ്പിറന്നവൻ കുതിരയെ ഓടിക്കുമ്പോൾ ഒരാൾ ചൊല്ലിയതാണത്രെ.)

മാരാരേ തവ ദാസോഹം വാരിയസ്യ ജടാന്തരേ
യം പ്രാഹുരവ്യയം പ്രാജ്ഞാ സ്തന്ത്രിനേത്രം നമാമ്യഹം.

ഭാവം—ഹേ മാരാരേ! അഹം തവ ദാസഃ അസ്മി, യസ്യ ജടാന്തരേ വാരി അസ്തി. പ്രാജ്ഞാഃ യം അവ്യയം പ്രാഹുഃ, തം ത്രിനേത്രം അഹം നമാമി, എന്ന് അന്വയം. ഇതിൽ മാരാരും, വാരിയരും, എമ്പ്രാനും, തന്ത്രിയും വന്നിട്ടുണ്ട്. ഉത്സവബലിക്കു വേണ്ടവരാണല്ലോ ഇവർ. ഇതു തന്ത്രസമുച്ചയകർത്താവായ ചേന്നാസ്സു നമ്പൂരിയുടേതാണത്രെ.

168. രാധേയെന്തടിനീകേ-
ളിവനേകളാളിരാഗമതരുതേ
ചപലകളായവനരുചി-
പ്രിയതമമാമോദയാർദ്രതാചതുരം.

ഇതു പട്ടത്തു കുഞ്ഞുണ്ണിനമ്പിയാരുടെ ശ്ലോകമാണ്. നന്നെ തിരുങ്ങിയാൽ ഇതു മലയാളപദ്യമാവും.

ഹിതംപത്ഥ്യംവദേദ്രാജ്ഞി പത്ഥ്യമേവ ച ബന്ധുഷു
ഹിതമേവവദേൽസ്ത്രീഷു നവദേദരിമൂർഖയോഃ.

ഭാവം—രാജാവിനോടു ഹിതമായും പത്ഥ്യമായും ഉള്ള വാക്കു പറയണം. ബന്ധുക്കളോടു പത്ഥ്യമേ പറയാവു. സ്ത്രീകളോടു ഇഷ്ടം പറയണം. ശത്രുവിനോടും മൂഢനോടും സംസാരിക്കതന്നെ ചെയ്യരുത്.

170. എന്തുമച്ചിത്തകാമ്പാമഗതിസുവദനേ!
യൌവ്വനാക്രീഡമാംനി-

ന്നംഗേ പോന്നു കളിപ്പാൻ മധുമൊഴി! പലനാ
ളായി കണ്ടില ഞാനോ
കഞ്ഞൊണാഞ്ഞോ വരാഞ്ഞു കചഭരതിമിരേ
നാഭികൂപത്തിൽ മുങ്ങി-
പ്പൊങ്ങാഞ്ഞോതുംഗപീനസ്തനഗിരിതടതോ
വീണുകൈകാലൊടിഞ്ഞോ?

---

പത്രപൂഗേ സമേ രാഗഃ പൂഗാധിക്യേ വിരാഗതാ
ചൂർണ്ണാധിക്യേ തു ദൗർഗ്ഗന്ധ്യം പത്രാധിക്യേ സുഗ
(ന്ധതാ.

ഭാവം—വെററിലയും അടക്കയും സമമായാൽ ചുവപ്പു ണ്ടാകും. അടയ്ക്ക അധികമായാൽ ചുവക്കില്ല. ചുണ്ണാമ്പേറിയാൽ ദുർഗ്ഗന്ധവും, വെററില അധികമായാൽ സുഗന്ധവുമുണ്ടാവും. (മുറുക്കിന്റെ യോഗം)

172. അദ്രാക്ഷം ചക്രപാതപ്രദലിതവസുധാ-
മണ്ഡലം ഢിണ്ഡിമോദ്യ-
ദ്ധ്വാനം ഘുണീമുഖാത്ത്യാരുണനളിനമഹാ-
ദാമപൃഷ്ഠ്യൽഗവാക്ഷം
അന്യോന്യോദ്യൽസലാഗീബ്ബ്രഹ്മതിരചിതാ
ഡംബരോദാരഘുണം
സാമോദം ധൂമയന്ത്രപ്രകടിതശകടം
നാമ ഭൗമം വിമാനം.

(തീവണ്ടി നടപ്പായപ്പോൾ കരുത്ത ചാറനമ്പൂതിരി എഴു തിയതാണിത്.)

173. വീരാഗ്രേസര! രാമവർമ്മനൃപതേ!
ത്വദ്വൈരികാന്താനനേ
ധാവന്ത്യഃ സ്തന, യാന, രോമലതികാ
വ്യാഹാരലീലാദ്രുതഃ
പ്രാപ്താൻ കോകമദേഭപന്നഗശുകാൻ
രുന്ധന്തി വക്ത്രേന്ദുനാ
മദ്ധ്യേനാപി കചേന കങ്കണലസ-
ദ്വൈഡൂര്യരത്നൈരപി.

ഭാവം — ഹേ വീരനായ രാമവർമ്മരാജാവേ! സ്തനങ്ങൾ, സഞ്ചാരം, രോമരാജി, വാക്ക് എന്നിതുകളെ ധരിക്കുന്നവരായ അങ്ങയുടെ വൈരിരാജസ്ത്രീകൾ കാട്ടിലോട്ടുമ്പോൾ നേരിട്ടുവരുന്ന ചക്രവാകങ്ങൾ, മത്തഗജം, സർപ്പങ്ങൾ, തത്തകൾ എന്നിവയെ മുഖചന്ദ്രൻ, മദ്ധ്യഭാഗം, തലമുടി, വളകളിലുള്ള വൈഡൂര്യരത്നം എന്നിതുകളെക്കൊണ്ടു തടുത്തുനിർത്തുന്നു.

അതികാമാദ്ദശഗ്രീവോപ്യതിലോഭാൽസുയോധനാ
അതിദാനാദ്ധതഃ കർണ്ണഃ അതിസർവ്വത്ര വർജ്ജയേൽ.

ഭാവം — അതികാമംകൊണ്ടു രാവണനും, അത്യാഗ്രഹംകൊണ്ടു സുയോധനനും, അതിദാനംകൊണ്ടു കർണ്ണനും നശിച്ചു. അതുകൊണ്ടു "അതി" എല്ലാററിലും വർജ്ജിക്കണം.

175. ആഴിക്കെട്ടിന്നകത്തങ്ങഖിലഗുണഗണം
തേടുമക്കന്നലേശൻ
വാഴും നാട്ടുണ്ടനേകം പകലിരവവിടെ-
പ്പുണ്ടു പേടിക്കവേണ്ടാ

കോഴിക്കോട്ടം നടപ്പാനിതുപൊഴുതെളുത-
ല്ലങ്ങുമാങ്കാവിൽനിന്ന-
മ്മാഴക്കണ്ണാൽപറിക്കുന്നിതു യുവഹൃദയം
കാണ്കെടോ കാലഭേദം.

(കുന്നലേശൻ=സാമൂതിരി രാജാവ്. മാങ്കാവ്=കോഴിക്കോട്ടുള്ള ഒരു പ്രദേശം.)

---

176. കേചിൽ ഭഗ്നാഃ സുദ്ധ്യുപാസ്യേതി സന്ധൌ
കേചിൽ ഭഗ്നാ യുഷ്മദസ്മൽപ്രയോഗേ
കേചിൽ ഭഗ്നാഃ കാരകപ്രക്രിയായാം
സർവ്വേ ഭഗ്നാ ണേരണപ്രക്രിയാസു.

ഭാവം—വ്യാകരണശാസ്ത്രം പഠിക്കുന്നവരിൽ ചിലർ "സുദ്ധ്യുപാസ്യ" എന്ന സന്ധിയിലും ചിലർ, "യുഷ്മദസ്മൽ" പ്രയോഗങ്ങളിലും, ചിലർ "കാരകപ്രക്രിയ"യിലും എല്ലാവരും 'ണേരണപ്രക്രിയകളിലും ഭഗ്നോത്സാഹന്മാരായിത്തീരുന്നു.

ദുർജ്ജനഃ പ്രഥമം വന്ദ്യഃ സജ്ജന സ്തദനന്തരം
മുഖപ്രക്ഷാളനാൽ പൂർവ്വം ഗുദപ്രക്ഷാളനം യഥാ.

ഭാവം—ദുർജ്ജനത്തെ മുമ്പു വന്ദിക്കണം. സജ്ജനങ്ങളെ അതിന്നുശേഷമേ വന്ദിക്കേണ്ടു. മുഖം കഴുകുന്നതിന്നുമുമ്പെ മലദ്വാരം കഴുകുന്നതുപോലെ.

178. അന്ന്യാസു താവദുപമർദ്ദസഹാസു ഭൃംഗ!
ലോലം വിനോദയ മനസ്സുമനോലതാസു
ബാലാമജാതരജസം കലികാമകാലേ
വ്യർത്ഥം കദർത്ഥയസി കിം നവമല്ലികായാഃ.

ഭാവം—ഹേ വണ്ടേ! നിന്റെ മട്ടുനങ്ങൾ സഹിക്കാൻ ശക്തിയുള്ള മററു പുഷ്പലതകളിൽ അതുവരെ നിന്റെ ചപല മനസ്സിനെ വിനോദിപ്പിക്കുക. നവമല്ലികയുടെ വിടരാത്ത ഈ പൂമൊട്ടിനെ കാലമാവുന്നതിന്നുമുമ്പെ വെറുതെ എന്തിനു പദ്രവിക്കുന്നു. (വ്യംഗാർത്ഥം സ്പഷ്ടം.)

179. ആയാതാ ന ച തണ്ഡുലാഃ പരിജനോ-
ഽപ്യന്യത്ര സമ്പ്രേഷിതഃ
സാ യാതാ പിതൃമന്ദിരം വയമപി
പ്രായേണ യാത്രോന്മുഖാഃ
ഗന്തവ്യം ഭവതാന്യദീയഭവനം
ഭോക്തും യദീച്ഛാസ്തി ചേ-
ന്നോ ചേദത്ര വസുന്ധരൈവ ഭവത-
സ്തല്പായ കല്പിഷ്യതാം.

ഭാവം—അരി കൊണ്ടുവന്നിട്ടില്ല. ഭൃത്യന്മാരെ മറെറാരു ദിക്കിലേക്കയച്ചിരിക്കുന്നു. അവൾ അച്ഛന്റെ വീട്ടിലേക്കുപോയി. ഞാനും പോവാൻ തുടങ്ങുകയാണ്. അങ്ങക്ക് ഉണ്ണണമെങ്കിൽ മറെറാരുവീട്ടിൽ പോണം. അല്ലാത്തപക്ഷം ഇവിടെ നിലത്തുതന്നെ കിടക്കാം. (സരസവിരസൻ വഴിപോക്കനെ ക്ഷണിച്ചു വരുത്തി പുല്പായയിലിരുത്തി ഒടുവിൽ പറയുന്നതാണിത്. ഇങ്ങിനെ പറഞ്ഞശേഷം പുല്പായ വലിച്ചെടുത്ത് അകത്തിട്ടു പൂട്ടി അയാൾ പുറത്തു പോയിയത്രെ.)

180. ചൊല്ലാമെല്ലാരുമെല്ലാം പറകിലുമിളമാൻ-
കണ്ണിയാമുണ്ണിയോമൽ-

ക്കെല്ലാരെക്കാളുമെന്നെ പ്രതിയൊരുകനിവു-
ണ്ടെന്നതും ഞാനറിഞ്ഞേൻ
ചൊല്ലേറും ചോരിവായ്ത്തേനിവനുകൊതി
മുമ്പിനാൽ നല്കിനാലെ- (പെട്ടം
ന്നെല്ലാം ചിന്തിച്ചു മററഞ്ഞൊരുവനുസരസം
നല്കിയേതന്നുകൊള്ളു.

---

സരസവിരസഗേഹം ഭോക്തുകാമോ ന ഗച്ഛേ-
ദവിരസസരസഗേഹം കഷ്ടപക്ഷേ പ്രയാതു
വിരസവിരസഗേഹം മാ ക്ഷുധാർത്തോപി ഗച്ഛേൽ
സരസസരസഗേഹം യാതു താപോപശാന്ത്യൈ.

ഭാവം—സരസവിരസൻെറ വീട്ടിൽ ഭക്ഷണത്തിന്നു പോ
വരുത്. വിരസസരസൻെറ വീട്ടിൽ മുട്ടിയപക്ഷം പോകാം.
വിരസവിരസൻെറ വീട്ടിൽ വിശന്നു വലഞ്ഞാലും പോവരു
ത്. ക്ഷീണം മാറണമെങ്കിൽ സരസസരസൻെറ വീട്ടിൽ
പോവണം. (സരസവിരസൻെറ സ്വഭാവം മുൻശ്ലോകംകൊ
ണ്ടു മനസ്സിലാക്കാം.)

182. വന്ദേ തനയം വക്ര്യാഃ
നിരർത്ഥകം ദളിതദാനവം ദേവക്ര്യാഃ
ഥപ്രഥമം ദാനന്ദം
പദദ്വയം നാത്ര കലിതനന്ദാനന്ദം.

ഭാവം—വക്ര്യാഃ എന്ന പദം നിരർത്ഥകമാണ്. ഥപ്രഥ
മം, ദാനന്ദം എന്ന രണ്ടു പദം ഇതിലില്ല. ബാക്കി—ദളിത
ദാനവം, കലിതനന്ദാനന്ദം, ദേവക്ര്യാഃ തനയം വന്ദേ. എ

ന്നനചയം. (ഇതു മഹാകവി തോലൻെറയാണത്രെ. നാലു പദമൊപ്പിച്ചാൽ ശ്ലോകമാവുമെന്നു കരുതുന്ന ചില കവികളെ പരിഹസിക്കുന്നതാണിതു്.)

183. അനക്ഷരജ്ഞേന നരേണ സാകം
സംഭാഷണം ദുഷ്ടജനസേവനം ച
ആലിംഗനം ലംബപയോധരാണാം
പ്രത്യക്ഷദുഃഖം ത്രയമേവ ഭൂമൌ.

ഭാവം—അക്ഷരമറിയാത്തവനോടു സംസാരിക്കുക, ദുഷ്ടജനങ്ങളെ സേവിക്കുക, മുലവീണ സ്ത്രീകളെ ആലിംഗനം ചെയ്ക എന്നീ മൂന്നു സംഗതികൾ പ്രത്യക്ഷദുഃഖങ്ങളാകുന്നു.

മന്നിന്ദയാ യദി ജനഃ പരിതോഷമേതി
നന്വപ്രയത്നസുലഭോയമനുഗ്രഹോ മേ
ശ്രേയോർത്ഥിനോ ഹി പുരുഷാഃ പരതുഷ്ടിഹേതോഃ
ക്ലേശാർജ്ജിതാന്യപി ധനാനി പരിത്യജന്തി.

ഭാവം—എന്നെ നിന്ദിക്കുന്നതുകൊണ്ടു ജനങ്ങൾക്കു സന്തോഷമുണ്ടാവുമെങ്കിൽ എനിക്കതു എളുപ്പത്തിൽ ലഭിക്കുന്ന ഒരനുഗ്രഹമാകുന്നു. ശ്രേയസ്സുണ്ടാവണമെന്നു് ആഗ്രഹിക്കുന്നവർ പണിപ്പെട്ടു സമ്പാദിച്ചിട്ടുള്ള ധനംകൂടി അന്യന്മാരെ സന്തോഷിപ്പിക്കാനായി ഉപേക്ഷിക്കുന്നുണ്ടല്ലോ

തിരുനെല്ലിബലിക്കല്ലോ ശിവപേത്രുരുശാന്തിയോ
അഥവാഹന്തമണ്ണാത്തിക്കല്ലോനീ?ചൊല്ലുവല്ലഭേ!

(അമ്മയുടെ ദീക്ഷകാലത്തു്, വേശ്യയായ തൻെറ ഭാര്യക്കു ഒരാളെഴുതിയ ശ്ലോകമാണിത്. തിരുനെല്ലി ബലിക്കല്ലു പിണ്ഡംവെച്ചു കഴിയുന്നതുവരെ മുൻപണം കൊടുത്തവൻെറ

യായിരിക്കും. തൃശ്ശിവപേരൂർ ശാന്തി സ്ഥിരമായി ഒരാളുള്ള താണ്. മണ്ണാത്തിക്കല്ല് എല്ലാവർക്കും ഉപയോഗിക്കാവുന്നതാ ണല്ലൊ.)

186. ദത്തം മയാ പദമിദം നവയൌവനായ
 ത്വം സത്വരംകുരു ചന ശൈശവ സാധയേതി
 കാമസ്യ ഹസ്തലിഖിതാക്ഷരമാലികേവ
 രോമാവലീ വിജയതേ ജലജേക്ഷണായഃ.

ഭാവം—ഈ സ്ഥാനം ഞാൻ യൌവനത്തിനു കൊടുത്തി രിക്കുന്നു. ഹേ ബാല്യമേ! നീ വേഗം വല്ല വഴിക്കും പൊ യ്ക്കോൾക. എന്നിങ്ങിനെ കാമദേവന്റെ കൈകൊണ്ടെഴുതി യിരിക്കുന്ന മട്ടിൽ ഈ സുന്ദരിയുടെ രോമാവലി ശോഭിക്കുന്നു.

187. അബ്ദേ ചിന്നിധിസമ്മിതേ ശ്രിതലസ-
 ത്തുംഗേ സ്വതുംഗേ സിത-
 ദ്വാദശ്യാം പരമന്ത്യഭേശ്വരദിനേ
 ലഗ്നേ കുജാരേഃ പരേ
 പ്രാസാദാന്തമനാദ്യനന്തശയനേ
 ശ്രീബാലമാർത്താണ്ഡഭ്രു-
 പാലേനൈകദൃഷൽസുഖേന മനുജാഃ
 കല്പാന്തമാലോക്യതാം.

(തിരുവനന്തപുരം പത്മനാഭസ്വാമിക്ഷേത്രത്തിലെ ഒറ്റ ക്കൽ മണ്ഡപത്തിന്മേലെഴുതീട്ടുള്ള ശ്ലോകമാണിത്.)

188. ജഗദധിപാലോമോരോ!
 നായോനരിയോ ജയത്യശുഭം

തം വിനയ ദുർവ്വിനീതം
മൎത്ത്യാനിവ സുനരംശുമതഃ.

(ഹേ അലോമമോരോ! ജഗദധിപ! യഃ നാഃ നരി അശ്രു ഷം യോജയതി. ദുൎവ്വിനീതം തം അംശുമതഃ സൂനുഃ മൎത്ത്യാൻ ഇവ വിനയ, എന്നന്വയം. അലോമമോരു=രോമങ്ങളില്ലാത്ത ഊരുക്കളുള്ളവൻ. വിനയ=നീ ശിക്ഷിച്ചാലും ഇതിൽ പാലോ, മോരോ, നായോ, നരിയോ എന്നു വന്നിരിക്കുന്നതുകൊണ്ടു കവി മലയാളിയായിരിക്കണം.)

രേ!രേ!ഘരട്ട മാ രോദീഃ കം കം ന ഭ്രാമയത്യസൌ
കടാക്ഷവീക്ഷണാദേവ കരാകൃഷ്ടസ്യ കാ ഗതിഃ.

ഭാവം—എടാ തിരിക്കല്ലേ! നീ കരയണ്ട. ഇവൾ കടാക്ഷവീക്ഷണംകൊണ്ടുതന്നെ എല്ലാവരേയും വട്ടംചുററിക്കുന്നു. അപ്പോൾ കൈകൊണ്ടു പിടിച്ചു വലിച്ചാലത്തെ കഥയെന്താണ്? (ഒരു പണ്ടാരത്തി ഉഴുന്നു പൊടിക്കുന്നതു കണ്ടു ഒരു കവിയുണ്ടാക്കിയതാണിത്. ഘരട്ടം=തിരിക്കല്ല്.)

190. മാകന്ദാസ്ത്രൻ പ്രയോഗിച്ചടിമലർ വിശിഖ-
ത്തീക്കനൽക്കട്ടയാലേ
മാഴ്കുന്നു മാനസം നൂതനതരജലദ-
വ്രാതദായാദകേശേ!
ഏകുന്നീലാ വലജ്ജ്വം വെറുതെയുമധരം
ഹന്തപീഡ്യം കരജ്ജ്വം
പോകുന്നില്ലെന്തു ചെയ്യാമിതിലധികമിനി-
ബ്ബുദ്ധിമുട്ടേണ്ടതുണ്ടോ?.

191. യാം ചിന്തയാമി മനസാ മയി സാ വിരക്താ
സാതന്ത്ര്യമിച്ഛതി പതിംസ ജനോന്യസക്തഃ
അസ്മൽകൃതേ ച പരിതുഷ്യതി കാചിദന്യാ
ധിക്താം ച തം ചമദനംച ഇമാം ചമാംച

ഭാവം—ഞാനാഗ്രഹിക്കുന്നവൾക്കെന്നിലനുരാഗമില്ല. അവൾ മറെറാരുവനെ കാമിക്കുന്നു. അവൻ മറെറാരുത്തിയെ കാമിക്കുന്നു. എന്നെ വേറൊരുത്തി കാമിക്കുന്നു. അവളും, അവനും, ഇവളും, ഞാനും ഈ ഞങ്ങളെ അപകടത്തിലാക്കിത്തീൎത്ത കാമനും കൊള്ളരുതാത്തവർതന്നെ.

യേനസൌഹൃദമിച്ഛന്തി തേനസ്ത്രീണിനകാരയേൽ
വാഗ്വാദമത്ഥസംബന്ധം പരോക്ഷേ ദാരദൎശനം.

ഭാവം—ഒരുവനോടു സ്നേഹത്തിലിരിക്കണമെങ്കിൽ, അവനോടു വാഗ്വാദം ചെയ്കയോ, പണമിടവാടു ചെയ്കയോ, അവനില്ലാത്ത സമയം അവൻെറ ഭാൎയ്യയെ ചെന്നു കാണുകയോ അരുത്.

193. ഇന്ദീവരസ്യ സവിധേ വസതിഃ സമന്താ-
ദിന്ദിന്ദിരാസഹചരാശ്ച ചിരാത്തഥാപി
മണ്ഡൂക!കിന്നു കഥയാമി സഖേ! തദന്തഃ
സ്യന്ദന്മരന്ദകണികാപി സുദുർല്ലഭാ തേ.

ഭാവം—ഹേ മണ്ഡൂക! നീ താമരപ്പൂവിൻെറ അടുക്കെയാണു താമസിക്കുന്നത്. വളരെക്കാലമായി വണ്ടുകളോടു കൂട്ടുകെട്ടുമുണ്ട്. ചങ്ങാതി! ഞാനെന്താണു പറയേണ്ടത്? അതിലുള്ള ഒരു തുള്ളി തേൻപോലും നിനക്കു ദുർല്ലഭമാണല്ലോ.

194. ഉൽകൃഷ്ടമദ്ധ്യമനികൃഷ്ടജനേഷു മൈത്രീ
യദ്വച്ഛിലാസു സികതാസു ജലേഷു രേഖാ
വൈരം ക്രമാദധമമദ്ധ്യമസജ്ജനാനാം
യദ്വച്ഛിലാസു സികതാസു ജലേഷു രേഖാ.

ഭാവം—ഉത്തമമദ്ധ്യമാധമന്മാരുടെ സ്നേഹം ക്രമേണ ശി ലാരേഖ, സികതാരേഖ, ജലരേഖ ഇതുകളോടു തുല്യമാകുന്നു. അധമമദ്ധ്യമോത്തമന്മാരുടെ വൈരവും അതുപോലെ ശിലാരേഖ, സികതാ(മണൽ) രേഖ, ജലരേഖ ഇവയോടു തുല്യമാകുന്നു.

195. പാലോളംവെട്ടമപ്പോളുണ്ണിമണികൾതിള-
ങ്ങീടുമാറാട്ടുകട്ടിൽ-
ചേലോലും സപ്തരാജോപരിവിലസുമസാ-
മാന്യചൈതന്യമൂർത്തേ!
ആലോചിച്ചാലസാദ്ധ്യം തവമഹിമപുക-
ഴ്ത്തീടുവാനിന്നുമെന്നും
മൂലോകത്തിൻ സുഖത്തിന്നമരകൾതിരയുമാ-
നന്ദസത്തേ! നമസ്തേ.

---

196. അനന്തശാസ്ത്രം ബഹുവേദിതവ്യ-
മല്പശ്ചകാലോബഹവശ്ചവിഘ്നാഃ
യൽസാരഭൂതംതദുപാസിതവ്യം
ഹംസോയഥാക്ഷീരമിവാംബുമിശ്രം.

ഭാവം—ശാസ്ത്രമോ, അപാരം, അറിയേണ്ടതോ, അസംഖ്യം. കാലമോ, സ്വല്പം, വിഘ്നങ്ങളോ, അനവധി. അതുകൊണ്ടു വെള്ളംചേന്ന പാലിൽനിന്നു ഹംസം പാൽ മാത്രം കുടിക്കുന്നതുപോലെ സാരമായിട്ടുള്ളതിനെ ഗ്രഹിക്കുകയേ വേണ്ടൂ.

കുമാരസംഭവംശ്രുത്വാ രഘുവംശേമനോഹരേ
രാക്ഷസാനാംകുലശ്രേഷ്ഠോരാമോരാജീവലോചനഃ.

രാജീവലോചനഃ (വിഷ്ണു) രാക്ഷസാനാം, സംഭവംശ്രുത്വാ (രാക്ഷസന്മാരുടെ കഥ കേട്ടിട്ടു) മനോഹരേ രഘുവംശേ (നല്ലതായ രഘുകുലത്തിൽ) കുലശ്രേഷ്ഠഃ രാമഃ (കുലശ്രേഷ്ഠനായ രാമനായിട്ടു്) കും, ആര. (ഭൂമിയിൽ അവതരിച്ചു)

വിരാടനഗരേ രമ്യേ കീചകാദുപകീചകം
അസ്യക്രിയാപദംവക്തുംഹൈമംദാസ്യാമികങ്കണം.

(വിഃ, ആട എന്നാണു പദച്ഛേദം. ആട എന്നതു ക്രിയാപദമാകുന്നു. അടനംചെയ്തു=പറന്നുപോയി. രമ്യേ, നഗരേ=മനോഹരമായ ഒരു നഗരത്തിൽ. കീചകാൽ. ഉപകീചകം=മുളയിൽനിന്നു അടുത്ത മുളയിലേക്കു്, വിഃ=പക്ഷി, ആട=പറന്നുപോയി എന്നാണു പൂർവ്വാർദ്ധത്തിന്റെ അർത്ഥം. ഇതിന്റെ ക്രിയാപദം പറയുന്നവനു പൊന്നുവള സമ്മാനം കൊടുക്കുന്നതാണെന്നാണു് ഉത്തരാർദ്ധത്തിന്റെ അർത്ഥം.)

ഹേഹേ ശബ്ദേപ്രദാതവ്യം ദാതവ്യം ഹസ്തവാരണേ
പത്രപ്രാവരണേദേയം നദേയം സിംഹഗർജ്ജനേ.

(ഒരു നമ്പൂരി, പ്രഥമൻ വിളമ്പുന്നത് ഇന്നവിധമായിരിക്കണമെന്നു വിളമ്പുന്നവനെ പറഞ്ഞു മനസ്സിലാക്കാനുണ്ടാക്കിയ ശ്ലോകമാണിതു്. ഹെ! ഹെ! എന്നു പറഞ്ഞാൽ വിളമ്പാതിരിക്കരുതു്. കൈകൊണ്ടു തടുത്താലും വിളമ്പിക്കൊൾക. ഇല മടക്കിയാലും വിളമ്പിക്കൊൾക. ഒടുവിൽ കിടന്നലറിത്തുടങ്ങിയാൽ മതിയാക്കിക്കൊൾക എന്നാണിതിന്റെ അർത്ഥം. കവി തോലൻ.)

200. നാലഞ്ചത്യന്തലോലപ്രസവശരമെട-
ത്തംഗജൻപാഞ്ഞടുത്താൽ
പാലഞ്ചുംവാണിയാൾതൻതടമുലമലയിൽ
ചെന്നൊളിക്കാം കളിക്കാം
കാലൻചൂടുള്ളകാളായസമുസലമെട-
ത്തന്തികേ പാഞ്ഞടുക്കും-
കാലംചൂലിന്റെ കൊങ്കത്തടവുമധരവും
കണ്ടിരിക്കാം മരിക്കാം.

---

201. ഉച്യതാം സമയോതീതഃ
സ്പഷ്ടമഗ്രേ ഭവിഷ്യതി
ഇതിപാഠയതാം ഗ്രന്ഥേ
കാഠിന്യം കുത്രവർത്തതേ.

ഭാവം—വായിക്കൂ, സമയം പോയി. മനസ്സിലായില്ലെങ്കിൽ പിന്നെ മനസ്സിലാവും. ഇങ്ങിനെ പഠിപ്പിക്കുന്ന ഗുരുനാഥന്മാർക്ക് ഏതു ഗ്രന്ഥത്തിലാണ് കാഠിന്യം തോന്നുക.

202. ഭോക്തുകാമസ്യവിപ്രസ്യനദൂരംദശയോജനം
രണഭീതസ്യശൂദ്രസ്യ നദൂരം ശതയോജനം.

ഭാവം—സദ്യക്കൊതിയനായ ബ്രാഹ്മണനു പത്തു യോജനദൂരം സാരമില്ല. പടയിൽ പേടിച്ചോടുന്ന ശൂദ്രനു നൂറു യോജന ഒരു ദൂരമല്ല. (തോലൻ.)

203. ഇന്ദുംകൈരവിണീവകോകപടലീ-
വംഭോജിനീവല്ലഭം
മേഘംചാതകമണ്ഡലീവമധുപ-
ശ്രേണീവപത്മാകരം

മാകന്ദംപികസുന്ദരീവരമണീ-
വാത്മേശപരംപ്രോഷിതം
ചേതോവൃത്തിരിയം സതാംഗുണനിധേ!
ത്വാംദ്രഷ്ടുമുൽക്കണ്ഠതേ.

ഭാവം— ആമ്പൽപൊയ്ക ചന്ദ്രനെ എന്നപോലെയും ചക്രവാകങ്ങൾ സൂര്യനെ എന്നപോലെയും വേഴാമ്പൽപക്ഷികൾ മേഘത്തെ എന്നപോലെയും, വണ്ടുകൾ താമരപ്പൊയ്കയെ എന്നപോലെയും, പെൺകുയിൽ തേന്മാവിനെ എന്നപോലെയും, സുന്ദരി പിരിഞ്ഞിരിക്കുന്ന ഭർത്താവിനെ എന്നപോലെയും ഹേ സൽഗുണനിധേ! എന്റെ മനസ്സ് അങ്ങയെ കാണ്മാൻ അത്യുൽക്കണ്ഠയോടുകൂടിയിരിക്കുന്നു.

ഇതിപ്രാർത്ഥയതേ ദന്തോ ഹേ! ജിഹ്വേ! ബഹുമാവദ
ത്വയാപരാധേതുകൃതേ സ്ഥാനഭ്രംശോഭവേന്മമ.

ഭാവം— പല്ല് ഇങ്ങിനെ പ്രാർത്ഥിക്കുന്നു. ഹേ നാവേ നീ അധികം സംസാരിക്കരുത്. നീ അപരാധം ചെയ്താൽ എനിക്കു സ്ഥാനഭ്രംശം വരും. (ചീത്ത പറഞ്ഞാൽ പല്ലടിച്ചുകൊഴിക്കാറുണ്ടല്ലോ.)

205. ജലജപതിമറഞ്ഞതില്ലമുററും
തലമുടികൊണ്ടുനിറഞ്ഞുകൂരിരുട്ടും
അതിനടിയിൽ മുഖേന്ദുവന്നുദിച്ചി-
ട്ടതിനെനിജേന ബലേന പിന്നിലാക്കി.

(ഗുരുവായൂർ അമ്പലക്കുളത്തിൽ സന്ധ്യയ്ക്ക് അല്പംമുമ്പെ കുളിച്ചിരുന്ന ഒരു സുന്ദരി, തലമുടി ഉയർത്തിയിരുന്നതു കണ്ടിട്ടു കൈക്കുളങ്ങര രാമവാരിയർ ഉണ്ടാക്കിയ ശ്ലോകമാണി

ളു്. തലമുടി മുന്നിലിട്ടു തുവത്തിയപ്പോൾ പൂൎവ്വാൎദ്ധവും, അതു പിന്നിലേക്കാക്കിയപ്പോൾ ഉത്തരാൎദ്ധവും ഉണ്ടാക്കി.)

206. അംഭോധികന്യാപരിരംഭകാലേ
വ്രീളാവതീവിശ്ളഥംസ്രജംവിലോക്യ
നാഭീസരോജേ, നയനംമുരാരേ-
ൎവ്വാമേതരം വാരയതി സ്മ ചിത്രം.

ഭാവം—ശ്രീഭഗവതി ഭൎത്താവിനെ ആലിംഗനം ചെയ്യാനൊരുങ്ങിയപ്പോൾ നാഭികമലത്തിലിരിക്കുന്ന ബ്രഹ്മാവിനെ കണ്ടു ലജ്ജിച്ചിട്ടു വിഷ്ണുവിന്റെ വലത്തെക്കണ്ണു പൊത്തിപ്പിടിച്ചു. (വിഷ്ണുവിന്റെ വലത്തെക്കണ്ണു സൂൎയ്യനാണെന്നും അതു മറഞ്ഞാൽ താമരപ്പൂവു കൂമ്പുമെന്നും, അപ്പോൾ ബ്രഹ്മാവു മറയുമെന്നും സാരം.)

207. അവസരരഹിതാവാണീ
ഗുണഗണസഹിതാനശോഭതേപുംസാം
രതിസമയേരോദന്തം
പ്രിയമപിതനയംശപത്യഹോജനനീ.

ഭാവം—അസന്ദൎഭത്തിൽ പ്രയുക്തമായ വാക്കു ഗുണം തികഞ്ഞതായിരുന്നാലും ശോഭിക്കയില്ല. രതിസമയത്തിങ്കൽ കരയുന്ന കുട്ടിയെ പ്രിയപ്പെട്ടതായിരുന്നാൽകൂടി മാതാവു ശപിക്കയേ ചെയ്യുള്ളു.

208. ഹേഹേരംബ!കിമംബ!രോദിഷിപരം
കൎണ്ണൌലുഠത്യഗ്നിഭൂഃ
കിന്തേസ്കന്ദ!വിചേഷ്ടിതം,മമപുരഃ
സംഖ്യാതവാൻ ചക്ഷുഷം

ഇത്ഥം തേന്വചിതം ഗണേശ! ചരിതം
നാസ്സാ പ്രമീതാംബ മേ
മാ മാ മേതി സുതൌവിലോക്യ ഹസതീ
പായാദപായാദുമാ.

ഭാവം—ഗണപതി! എന്താണമ്മേ! നീ കരയുന്നതെന്തിനാണ്? സുബ്രഹ്മണ്യനെന്റെ ചെവി പിടിച്ചു തിരുമ്പുന്നു. സുബ്രഹ്മണ്യ എന്താണിത്? എന്റെ മുമ്പിൽ വന്നു കണ്ണുകളെണ്ണി, ഗണേശ! ഇങ്ങിനെ ചെയ്തതു നന്നായില്ല. അമ്മേ! എന്റെ മൂക്കളന്നു. കുട്ടികളെ ഇങ്ങിനെയൊന്നും ചെയ്യരുതെ എന്നു പറഞ്ഞു നോക്കിച്ചിരിക്കുന്ന പാർവ്വതി ആപത്തു ശമിപ്പിക്കട്ടെ.

അമുംകംകാളവപുഷം ജടിലം ജലജാസനം
നമാമി നൌമി ധ്യായാമി സമംസോമം സഭാരതീം.

(സമം കാളവപുഷം അം നമാമി. സോമം ജടിലം ഉം നൌമി. സഭാരതിം ജലജാസനം കം ധ്യായാമി. എന്നന്വയം. സമൻ=ശ്രീഭഗവതിയോടു കൂടിയവൻ, അൻ=വിഷ്ണു, സോമൻ=ഉമയോടുകൂടിയവൻ, ഉ=ശിവൻ, കൻ=ബ്രഹ്മാവ്.)

മുന്നംതളത്തിലിഹഞാൻ കുടികൊണ്ടനാൾതൊ–
ട്ടെന്നോമലന്നടയാളടയാ കവാടം
ഇന്നെന്തുവാനൊരപരാധമതൊന്നുചിന്തി–
ച്ചെന്നോമലിന്ദുമുഖി വാതിലടച്ചുശേതേ.

(കവി, കുഞ്ചൻനമ്പ്യാരാണത്രെ.)

---

അത്യാസന്നാവിനാശായ ദൂരസ്ഥാനഫലപ്രദാഃ
സേവ്യാ മദ്ധ്യമയാ വൃത്ത്യാ രാജവഹ്നിഗുരുസ്ത്രീയഃ.

ഭാവം—രാജാവ്, അഗ്നി, ഗുരു, സ്ത്രീ ഇവരോട് അധികമടുത്താൽ നാശമാണ് ഫലം. അടുക്കാതിരുന്നാൽ കാൎയ്യം സാധിക്കില്ല. അതുകൊണ്ട് ഇടമട്ടിലാണിവരെ സേവിക്കേണ്ടത്.

212. പ്രഥമവയസിദത്തംതോയമല്പംസ്മരന്തഃ
ശിരസിനിഹിതഭാരാനാളികേരാനരാണാം
സലിലമമൃതകല്പം ദദ്യുരാജീവനാന്തം
നഹികൃതമുപകാരം സാധവോവിസ്മരന്തി.

ഭാവം—ബാല്യത്തിൽ കൊടുത്ത വെള്ളത്തെ വിചാരിച്ചു തെങ്ങുകൾ ശിരസ്സിൽ ഭാരം ചുമന്നുകൊണ്ടു സ്വനാശകാലംവരെ മനുഷ്യൎക്കു അമൃതിനു തുല്യമായ ജലത്തെ കൊടുക്കുന്നു. സജ്ജനം ഉപകാരത്തെ മറക്കുകയില്ല.

സുമിത്രാനന്ദനാസക്ത മിമംരാജാനമിക്ഷ്യവാ
അഥവാമാംകൃശതനും ജലധേ!രോദിഷിസ്വയം.

ഭാവം—ഹേ സമുദ്രമേ! നീ സുമിത്രാനന്ദനാസക്തനായ (ലക്ഷ്മണപ്രിയൻ, എന്നും ബന്ധുക്കളെ സന്തോഷിപ്പിക്കുന്നതിൽ താല്പൎയ്യമുള്ളവൻ എന്നും അൎത്ഥം) ഈ രാജാവിനെ കണ്ടിട്ടോ അല്ലെങ്കിൽ കൃശതനുവായ (ഉയരം കുറഞ്ഞവൻ എന്നും അഗസ്ത്യനെന്നും അൎത്ഥം) എന്നെ കണ്ടിട്ടോ നിലവിളിക്കുന്നതു? (രാജാവിനെ ശ്രീരാമനെന്നു കരുതീട്ടോ, എന്നെ അഗസ്ത്യനെന്നു വിചാരിച്ചിട്ടോ ആണോ നിലവിളിക്കുന്നത് എന്നു ചോദ്യം. ശ്രീരാമൻ മുമ്പെ സമുദ്രത്തെ ചിറകെട്ടി ഉപദ്രവിക്കയും അഗസ്ത്യൻ സമുദ്രത്തെ പാനം ചെയ്കയും ചെ

ഷ്ടിട്ടുണ്ടല്ലോ. രാജാവിനെ ശ്രീരാമനോടും, തന്നെ അഗസ്ത്യനോടും സമുദ്രത്തിന്റെ ഇരമ്പലിനെ കരച്ചിലിനോടും ഉപമിച്ചിരിക്കുന്നു. ഇത് ഒരു രാജാവും, ഉയരം കുറഞ്ഞവനായ ഒരു കവിയും സമുദ്രക്കരയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ രാജാവിന്റെ ആവശ്യപ്രകാരം കവി സമുദ്രത്തെ വൎണ്ണിച്ചതാണ്. കവി പരേതനായ വി. വാസുണ്ണിമൂസ്സാണ്.

214. പ്രായേണ വൈയാകരണാഃ പിശാചാഃ
പ്രയോഗമന്ത്രേണ നിവാരണീയാഃ
ഉൽപ്ലുത്യ ഭല്ലൂകവദാപതന്തോ
നിവാരണീയാ ന തു ഗൌതമീയാഃ

ഭാവം—വൈയാകരണന്മാരാകുന്ന പിശാചങ്ങളെ പ്രയോഗമന്ത്രംകൊണ്ടു തടുക്കാം. കരടികളെപ്പോലെ ചാടിക്കടക്കാൻ വരുന്ന താൎക്കികന്മാരെ തടുക്കുവാൻ ഞെരുക്കമാണ്.

215. ഉണ്ടായിപോലൊരുകുതൂഹലമിന്നുഭദ്രമൌ
മണ്ടുന്നപാമ്പിനൊടണഞ്ഞൊരിളംചകോരം
കണ്ഠിച്ചുകൊത്തിരുധിരംനിറയെക്കുടിക്കെ-
'ക്കണ്ടേൻകറുത്തരുധിരാംബുനിലാവുപോലെ'

---

216. നടവിടഗായകഗണികാ-
ജ്യൌതിഷമുഖകന്ദരാണി യദി ന സ്യുഃ
വൈയാകരണകിരാതാ-
ദപശബ്ദമൃഗാഃ ക്വ യാന്തി സന്ത്രസ്താഃ?

ഭാവം—വൈയാകരണന്മാരെന്ന കാട്ടാളന്മാരെ ഭയപ്പെട്ടോടുന്ന അപശബ്ദമൃഗങ്ങൾ വേഷക്കാർ, വിടന്മാർ, പാട്ടു

കൾ, വേശ്യകൾ, ജോത്സ്യന്മാർ ഇവരുടെ മുഖങ്ങളാകുന്ന ഗൃഹങ്ങളിലല്ലെങ്കിൽ എവിടേക്കു പോകുന്നു?

കവിതാവനിതാചൈവസ്വയമേവാഗതാവരാ
ബലാദാകൃഷ്യമാണാചേൽസരസാവിരസാഭവേൽ.

ഭാവം—കവിതയും, വനിതയും തനിയെ വശമായാലേ നന്നായിരിക്കയുള്ളു. ബലാല്ക്കാരേണ വലിച്ചു കൊണ്ടുവന്നാൽ സരസയും വിരസയാകും.

218. പതിരതീവ ധനീ സുഭഗോ യുവാ
പരവിലാസവതീഷു പരാങ്മുഖഃ
ശിശുരലങ്കുരുതേ നിലയാങ്കണം
തദപി സാ യുവതീ രുദതി കഥം?

ഭാവം—ഭർത്താവു ധനവാനും സുന്ദരനും യൌവനയുക്തനും അന്യസ്ത്രീകളെ കാമിക്കാത്തവനുമാണ്. കുട്ടി മിറ്റത്ത് ഓടിക്കളിക്കുന്നു. എന്നിട്ടും യുവതിയായ അവൾ, കരയുന്നു. കാരണമെന്തോ? (ഭർത്താവു സുഭഗനായതുകൊണ്ടാണ് കരയുന്നതു്. സുഭഗൻ നല്ല നക്ഷത്രം (ദിവസം) നോക്കി വരുന്നവൻ.

219. പരിഫുല്ലകമലകാനന
പരിമളപരിരംഭപാവനഃ പവനഃ
ദയിതോരസി ശയിതാമപി
ദയിതാമഭിതാപയാംചക്രേ.

ഭാവം—വിടൎന്ന താമരപ്പൂക്കളുടെ സുഗന്ധം ചേൎന്ന ശുദ്ധമായ വായു, ഭർത്താവിന്റെ മാറിൽ കിടക്കുന്നവളാണെങ്കിലും ആ ഭാൎയ്യയെ തപിപ്പിച്ചു (നേരം പുലൎന്നതുകൊണ്ടാണ് താപമുണ്ടായത്.

220. ആഴക്കുവററടിയിലുള്ളതിലാശവെച്ചി
ട്ടേഴെട്ടിടങ്ങഴി ജലം വെറുതേകുടിച്ചു
കോഴപ്പുഴാധരിയെയൊന്നുപുണന്നുപോരാൻ
തോഴീജനങ്ങളെവൃഥാതൊഴുകേണ്ടിവന്നു.

---

ജനസ്ഥാനേ ഭ്രാന്തം കനകമൃഗതൃഷ്ണാന്ധിതധിയാ
വചോ വൈദേഹീതി പ്രതിപദമുദശ്രുപ്രലപിതം
കൃതാലംകാഭത്തൃവ്വദനപരിപാടീഷു ഘടനാ
മയാപ്തം രാമത്വം കുശലസുതാ നത്വധിഗതാ.

ജനസ്ഥാനം = ദണ്ഡകാരണ്യത്തിലെ ഒരു ഭാഗം + ഊരു കൾ. കനകമൃഗതൃഷ്ണാന്ധിതധീ = പൊന്മാനെ ആഗ്രഹിച്ചു മോഹിച്ചുപോയ ബുദ്ധി + ധനമാകുന്ന മൃഗതൃഷ്ണയിൽ ഭ്രമിച്ച ബുദ്ധി. വൈദേഹി ഇതി വചഃ = സീത എന്ന വാക്ക് + വല്ലതും തരണേ എന്ന യാചനാവാക്ക്. ലംകാഭത്തൃഃ = രാവണന്റെ. അലം കാഭത്തൃഃ = ദുഷ്ടനായ യജമാനന്റെ) ഞാൻ കനകമൃഗതൃഷ്ണാന്ധിതധീയായിട്ടു ജനസ്ഥാനത്തിൽ ചുററിത്തിരിഞ്ഞു വൈദേഹി എന്നു കണ്ണുനീർ പൊഴിച്ചുംകൊണ്ടു പറഞ്ഞു കരഞ്ഞു. എന്നാൽ ലങ്കാഭത്താവിന്റെ വദനപരിപാടികളിൽ ഘടനാകൃതയായി. ഇങ്ങിനെ രാമത്വം എനിക്കു സിദ്ധിച്ചു. കുശലവസുത (സീതാ എന്നും, കുശലവും, ധനികത്വവും എന്നും അത്ഥം) എനിക്കു സിദ്ധിച്ചില്ല. (ഇതു ഒരു ദരിദ്രന്റെ ശ്ലോകമാണ്.)

222. വാങ്ങ് മാധുര്യ്യാൽ സവ്വലോകപ്രിയത്വം
വാക്പാരുഷ്യാൽ സവ്വലോകാപ്രിയത്വം

കിംവാ ലോകേ കോകിലേനോപകാരഃ
കിംവാ ലോകേ ഗർദ്ദഭേനാപകാരഃ.

ഭാവം—വാക്ക നന്നായാൽ എല്ലാവരും സ്നേഹിക്കും. വാക്ക ചീത്തയായാൽ എല്ലാവരും വെറുക്കും. കുയിലിനെക്കൊണ്ട് എന്തുപകാരമാണ് ലോകത്തിനുള്ളത്? കഴുതയെക്കൊണ്ട് എന്താണപദ്രവം? (കുയിലിൻെറ ശബ്ദം നല്ലതാകയാൽ നാം സ്തുതിക്കുന്നു. കഴുതയെ വെറുക്കയും ചെയ്യുന്നു.)

പരാമൃശന്തോ ലിംഗാനി വ്യഭിചാരവിചന്തകാഃ
താൎക്കികാ യദി വിദ്വാംസോ വിടൈഃകിമപരാ
(ദ്ധ്യതേ.

ഭാവം—ലിംഗപരാമൎശവും വ്യഭിചാരചിന്തയും ചെയ്യുന്ന താൎക്കികന്മാർ വിദ്വാന്മാരാണെങ്കിൽ, വിടന്മാർ എന്തുകൊണ്ടു വിദ്വാന്മാരല്ല?

കാകദൃഷ്ടിൎബ്ബകധ്യാനം ശ്വാനനിദ്രാതഥൈവ ച
അല്പാഹാരംജീൎണ്ണവസ്ത്ര മേതദ്വിദ്യാൎത്ഥിലക്ഷണം.

(കാകദൃഷ്ടി=ഒരു വിഷയത്തിൽ മാത്രം വ്യാപരിക്കുന്ന കണ്ണ്. ബകധ്യാനം=ഏകാഗ്രചിത്തത. ശ്വാനനിദ്ര=അല്പമായ ഉറക്കം. അല്പാഹാരം=അല്പഭക്ഷണം. ജീൎണ്ണവസ്ത്രം=പഴയ വസ്ത്രം. ഇതെല്ലാം വിദ്യാൎത്ഥികളുടെ ലക്ഷണമാണത്രെ.

225. അല്ലോളംതവമന്ദഹാസനികടേ
കോല്പംനിലാവുംകറു-
പ്പല്ലിന്നുണ്ടുനിലാവൊളം വെളുവെളുപ്പ-
ല്ലാസികേശാന്തികേ

കല്ലോലംകടുതെന്നുതോന്നുട്മാരിളം
പൂമെയ്യൊട്ടന്നോക്കഥോ
കല്ലുംപല്ലവകോമളംതവമനം
ചിന്തിക്കിലേണേക്ഷണേ.

---

പുരന്ദരഹരിദ്ദരീകുഹരഗർഭസുപ്തോത്ഥിത-
സ്തുഷാരകരകേസരീഗഗനകാനനം ഗാഹതേ
മയൂഖനഖരത്രുടത്തിമിരകുംഭികുംഭസ്ഥല-
സ്ഖലത്തരളതാരകാപടലകീർണ്ണമുക്താഫലഃ.

ഭാവം — കിഴക്കൻദിക്കാകുന്ന ഒരു ഗുഹയിൽനിന്നു ഉറക്കമുണൎന്നെണീററ ചന്ദ്രനാകുന്ന സിംഹം ആകാശമാകുന്ന കാട്ടിൽ രശ്മികളാകുന്ന നഖങ്ങളെക്കൊണ്ട് ഇരുട്ടാകുന്ന ഗജത്തിന്റെ മസ്തകം പിളൎന്നു നക്ഷത്രങ്ങളാകുന്ന മുത്തുകളെ വിതറിക്കൊണ്ടു നടക്കുന്നു.

വദന്തു കതിചിദ്ബുധാഃ ഖഫഛഠഥേതിവൎണ്ണച്ഛടാഃ
ഘടഃ പട ഇതീതരേ പടു രടന്തു വാക്പാടവാൽ
വയം ബകുളമഞ്ജരീഗളദമന്ദമാദ്ധ്വീധുരീ-
ധുരീണപദരീതിഭിർഭണിതിഭിഃ പ്രമോദാമഹേ.

ഭാവം — ചിലർ (വൈയാകരണന്മാർ) ബലാൽക്കാരേണ ഖ ഫ ഛ ഠ ഥ എന്ന അക്ഷരങ്ങളെ ഉരുവിടട്ടെ മററു ചിലർ (താൎക്കികന്മാർ) ഘടം പടം എന്നിങ്ങിനെ വാഗ്ദ്ധാടിയോടു കൂടെ പ്രസംഗിക്കട്ടെ. ഞങ്ങൾ ഇലഞ്ഞിപ്പൂക്കുലയിൽനിന്നൊഴുകുന്ന മകരന്ദത്തിന്റെ മാധുൎയ്യത്തെ ജയിക്കുന്ന വാഗ്ധോരണികൊണ്ടു സന്തോഷിക്കുന്നു. (രസനിഷ്യന്ദികളായ കവിതകളിൽ സന്തോഷിക്കുന്നു എന്നു സാരം.)

228. പത്മാഭർത്തൃഗൃഹേസുഖംനിവസതി
പ്രേമ്ണാപരംലാളിതാ
ഭൂമേ! സമ്പ്രതിബംഭ്രമീമിഭുവനേ
പശ്യാനിനോവിശ്രമം
കീർത്തേ! മാപരിതപ്യഥാമയിമുദാ
ത്യക്താപിതാംസർവ്വദാ
തൽപോഷേപരിതുഷ്യതിപ്രിയസഖി!
പ്രേയാംസ്തവായംനൃപഃ.

ഭാവം—(ശ്രീ, ഭൂമി, കീർത്തി എന്നിങ്ങിനെ മൂന്നു രാജഭാര്യമാരിൽവെച്ച കീർത്തി ഭൂമിയോടു പറയുന്നതാണിത്.) ഹേ ഭൂമി! ശ്രീ, ഭർത്താവിൻെറ ഗൃഹത്തിൽ സുഖമായിരിക്കുന്നു. ഞാൻ ലോകത്തിൽ ഇരിക്കപ്പൊറുതികൂടാതെ ചുററിത്തിരിയുന്നു. (ഭൂമി പറയുന്നു) ഹേ കീർത്തി വ്യസനിക്കണ്ട. ശ്രീയെ ഉപേക്ഷിച്ചിട്ടും ഭർത്താവു നിന്നെ സന്തോഷിപ്പിക്കും. (കൂടല്ലൂർ കുഞ്ചുണ്ണിനമ്പൂതിരിപ്പാട് സാമൂതിരിരാജാവിനു സമർപ്പിച്ചതു്.)

229. ഹന്തും വാഞ്ഛതി വാഹനം ഗണപതേർ-
ഭൂഷാഭുജംഗഃ ക്രുധാ
തം വാഹോപി ഷഡാനനസ്യ ഗിരിജാ-
വാഹോപി നാഗാനനം
ഗൌരീ ജഹ്നുസുതാമസൂയതി കലാ-
നാഥം ലലാടാനലോ
നിർവ്വിണ്ണസ്സ പപൌ കുഡുംബകലഹാ-
ദ്ദീശോപി ഹാലാഹലം.

ഭാവം — ശരീരത്തിലണിഞ്ഞിട്ടുള്ള സർപ്പം ഗണപതിയുടെ വാഹനമായ മൂഷികനെ കൊല്ലുവാനാഗ്രഹിക്കുന്നു. സുബ്രഹ്മണ്യന്റെ വാഹനം (മയിൽ) ആ പാമ്പിനേയും കൊല്ലുവാനിച്ഛിക്കുന്നു. പാർവ്വതിയുടെ വാഹനം (സിംഹം) ഗണപതിയെ ഹനിക്കാൻ നോക്കുന്നു. ഗൌരിക്കു ഗംഗയോടസൂയ. നേത്രാഗ്നിക്കും ചന്ദ്രകലയ്ക്കും സ്വരച്ചേർച്ചയില്ല. ഈ ഗൃഹച്ഛിദ്രം കണ്ടു സഹിക്കവയ്യാതായിട്ടാണ് ശിവൻ വിഷം കുടിച്ചത്.

230. നിങ്കയ്യായതകോമളംകരികര-
പ്രായംതവോരുദ്വയം
കേശംചെമ്പകമൊട്ടുചേന്നൊരുതരം
സൌരഭ്യമാലംബതേ
നാദംകിന്നരിയോടു സന്നിഭമഹോ
ലോകേനമദ്ധ്യങ്കുര-
ശ്രീയില്ലെന്നുപഗീയതേകിമപരം
വാച്യംകുരംഗേക്ഷണേ!

---

ഏകാ ഭാര്യാ പ്രകൃതിചപലാചഞ്ചലാച ദ്വിതീയാ
പുത്രോനംഗസ്ത്രിഭുവനജയീ മന്മഥോ ദുർന്നിവാരഃ
ഭോഗീ ശയ്യാ ഭവനമുദധിർവ്വാഹനം പന്നഗാരിഃ.
സ്മാരംസ്മാരം സ്വഗൃഹചരിതം ദാരുഭൂതോമുരാരിഃ.

ഭാവം — ഒരു ഭാര്യ പ്രകൃത്യാ ചപല (സ്ഥിരതയില്ലാത്തവൾ=ശ്രീഭഗവതി)യാണ്. രണ്ടാമത്തവൾ അചഞ്ചല (ഇളക്കമില്ലാത്തത്=ഭൂമി)യാണ്. പുത്രൻ മൂന്നു ലോകവും ജയിച്ചവനും, മന്മഥനും, (മനസ്സിനെ മഥിക്കുന്നവൻ) തടുക്കുവാൻ വ

ണ്ണാത്തവനും (പറഞ്ഞാൽ കേൾക്കാത്തവൻ) ആയ അനംഗ (ശരീരമില്ലാത്തവൻ)നുമാണ്. സപ്പമാണ് കിടയ്ക്ക. സമുദ്രമാണ് വീട്. വാഹനംപന്നഗാരി(ഗരുഡൻ=തന്റെ കിടയ്ക്കയായ സപ്പത്തെ കൊന്നുതിന്നുവാൻ തരംനോക്കുന്നവൻ)യാണ്. വിഷ്ണു ഈ വക തന്റെ ഗൃഹചരിത്രത്തെ ഓത്തു മുറിച്ചിട്ടു മുട്ടിപോലെ കിടക്കുന്നു. (മുരാരിയെന്ന മഹാകവി വിദ്യാഭ്യാസകാലത്ത് ഒരു ദിവസം അല്പം കിടന്നുറങ്ങിപ്പോയി. മററു ശിഷ്യന്മാർ ഗുരുസന്നിധിയിൽ പഠിപ്പാൻ ഹാജരായപ്പോൾ മുരാരിയെവിടെ എന്നു ഗുരു ചോദിച്ചു. തത്സമയം ശിഷ്യരിലൊരുത്തൻ "ദാരുഭൂതോമുരാരി" എന്നു പറഞ്ഞു. ഗുരു ആ സമസ്യ മററുള്ളവരോടു പൂരിപ്പിക്കാനാജ്ഞാപിച്ചു. അവർ പൂരിപ്പിച്ചതൊന്നും തനിക്കു ബോധിക്കായ്കയാൽ ഒടുവിൽ മുരാരിയെ വരുത്തി പൂരിപ്പിക്കാൻ പറഞ്ഞതനുസരിച്ചു അദ്ദേഹം ഉണ്ടാക്കിയതാണത്രെ ഇത്)

സരോജകുഡ്മളാഭ്യാം തേ സ്തനൌ നിമ്മായ വേ (ധസാ

തയോൎവ്വികാസഭീത്യാ വാ മുഖം രാകേന്ദുനാ കൃതം.

ഭാവം — താമരമൊട്ടുകളെക്കൊണ്ടു നിന്റെ സ്തനങ്ങളെ സൃഷ്ടിച്ചശേഷം അവ വിടരാതിരിപ്പാനായിട്ടാണോ ബ്രഹ്മാവു പൂണ്ണചന്ദ്രനെക്കൊണ്ടു മുഖത്തെ സൃഷ്ടിച്ചത്.

233\. പൃഥുകാൎത്തസ്വരപാത്രം
ഭൂഷിതനിഃശ്ശേഷപരിജനം രാജൻ!
വിലസൽക്കരേണുഗഹനം
സമ്പ്രതി സമമാവയോൎഭവനം.

ഭാവം—ഒരു ദരിദ്രൻ ഒരു രാജാവിനോടു പറയുന്നതാണിത്. ശ്ലേഷകൊണ്ടു രാജാവിൻെറ കൊട്ടാരവും തൻെറ വീടും തുല്യമാണെന്നു സാധിച്ചിരിക്കുന്നു. പൃഥുകാർത്തസ്വരപാത്രം = വളരെ സ്വർണ്ണപാത്രങ്ങളുള്ളതു് എന്നും, കുട്ടികളുടെ ദീനസ്വരത്തോടുകൂടിയതു് എന്നും അർത്ഥം. ഭൂഷിതനിഃശ്ശേഷപരിജനം പരിജനങ്ങൾകൂടി ആഭരണങ്ങളണിഞ്ഞിട്ടുള്ളതു് എന്നും, ഭൂമിയിൽ (നിലത്തു) കിടക്കുന്ന പരിജനങ്ങളോടു കൂടിയതു് എന്നും അർത്ഥം. വിലസൽക്കരേണുഗണം = പിടിയാനകളെക്കൊണ്ടു നടപ്പാൻ നിവൃത്തിയില്ലാത്തതു് എന്നും, പൊടി നിറഞ്ഞതു് എന്നും അർത്ഥം.

തൈലാദ്രക്ഷ ജലാദ്രക്ഷ രക്ഷ മാം ശ്ലഥബന്ധനാൽ
യാചകാത്സതതം രക്ഷ ഇതി രോദിതി പുസ്തകം.

ഭാവം—എന്നെ എണ്ണയിലും വെള്ളത്തിലും വീഴാതെയും കെട്ടഴിയാതെയും രക്ഷിക്കണേ. യാചിക്കുന്നവർക്കു ഒരിക്കലും കൊടുക്കരുതേ എന്നിങ്ങിനെ പുസ്തകം കരഞ്ഞു പറഞ്ഞുകൊണ്ടിരിക്കുന്നു.

ചിറകടിനിനദംകൊണ്ടംബരാന്തം മുഴക്കി-
പ്പുരിചിനൊടരയന്നം വാഴ്കയാലിന്നളിന്യാം
സരസിജമധുവുണ്ണും ചഞ്ചരീകക്കിടാങ്ങൾ-
ക്കൊരുദിനമൊരുനേരം ചെന്നുപോരാൻ പ്രയാസം.

---

പ്രശ്നവാദീ ഗുരുർമ്മേഽസ്തി കിമേകഃ സ്തംഭമൂലകഃ (മാഃ
പ്രേഷകഃ പ്രേഷകോ ബാണസ്സൈപ്ത്തേ സചിവാധ

ഭാവം—പ്രശ്നവാദി (ഒന്നു ചെയ്വാൻ പറഞ്ഞാൽ അതും ചെയ്താൽ ശരിയാവുമെന്നു തോന്നുന്നില്ല എന്നും, അവിടെ ഇപ്പോൾ ആ ആളുണ്ടാവില്ലെന്നും മററും പ്രശ്നം പറയുന്നവൻ;

ഉര (യജമാനനോട് ഇങ്ങിനെ പോരാ, അങ്ങിനെ വേണം എന്നും മററും ശാസിക്കുന്നവൻ) മൌനി (എന്തു പറഞ്ഞാലും സമാധാനമായി ഒന്നും മിണ്ടാത്തവൻ) കിമേകൻ (ഞാൻ തനിച്ചെങ്ങിനെ പോകും എന്നും മററും ചോദിക്കുന്നവൻ) സ്ഥംഭമൂലഗൻ (വരുവാൻ പറഞ്ഞാൽ ആ തൂണിൻേറയും ഈ തൂണിൻേറയും മറവുപിടിച്ചു തുങ്ങനായി നിൽക്കുന്നവൻ) പ്രേഷകപ്രേഷകൻ (ഒരു കാൎയ്യത്തിന്നു പോവാൻ പറഞ്ഞാൽ അതിന്നു മറെറാരാളെ പറഞ്ഞയക്കുന്നവൻ) ബാണൻ (കാൎയ്യം പറഞ്ഞുകഴിയുന്നതിനു മുമ്പെ ചാടി ഓടുന്നവൻ) ഇവരേഴുപേരും ഒന്നിനും അയയ്ക്കാൻ കൊള്ളരുതാത്തവരാണ്.

37. പുത്രഇത്യേവ പിതരി കന്യകേത്യേവ മാതരി
ഗൎഭപ്രശ്നേഷു കഥയൻ ദൈവജ്ഞോ വിജയീഭവേൽ.

ഭാവം — ഗൎഭപ്രശ്നത്തിങ്കൽ (പ്രസവിക്കുന്ന കുട്ടി ആണൊ പെണ്ണൊ എന്നു ചോദ്യം വന്നാൽ) അച്ഛനോട് ആൺകുട്ടിയാണെന്നും, അമ്മയോടു പെൺകുട്ടിയാണെന്നും പറയുന്ന ജോത്സ്യൻ ജയിക്കും.

ചൂക്ഷയന്തേപൃഥുകതതയശ്ചാപതാഡിന്യഉച്ചൈ-
സ്സൎവ്വാനാൎയ്യഃപതിഭിരനിശം ക്രീഡയന്ത്യൎത്ഥകാമാഃ
ബംഭ്രാമ്യന്തേ സകലപുരുഷാവല്ലഭാഭ്യഃപ്രദാതും
ചിത്രംവസ്ത്രംശ്രവണകുതുകംവൎത്തതേകേരളേഷു.

ഭാവം — കുട്ടികളെല്ലാം ആൎപ്പുവിളിച്ചു വില്ലു കൊട്ടുന്നു. സ്ത്രീകൾ ധനം മോഹിച്ചു ഭൎത്താക്കന്മാരൊന്നിച്ചു വിഹരിക്കുന്നു. പുരുഷന്മാർ ഭാൎയ്യമാൎക്കു വിചിത്രവസ്ത്രങ്ങൾ കൊടുപ്പാനായി (പണമന്വേഷിച്ചു) ചുററിത്തിരിയുന്നു. മലയാളത്തിലെ ഓണക്കാലം വളരെ നേരമ്പോക്കുള്ളതാണ്. (ഉദ്ദണ്ഡൻ)

239. അംഭോജം കലയൻ സദൃക്ഷമവനേ
സാഹിത്യരീത്യാം ദൃശോ-
ൎമ്മാന്ധാതാരമപാരസമ്പദി മഹൽ-
ഭാവേ യശോരാശിഷു
സൎവ്വജ്ഞതാഗുണേ തഥാധൃതിഗുണേ
കിഞ്ചോരഗേന്ദ്രോ മതി-
പ്രാഗത്ഭ്യേ പ്രതിഭാതി വഞ്ചിനൃപതിഃ
പാകാഹിതപ്രാഭവഃ.

ഭാവം—വഞ്ചിരാജാവ് രക്ഷാകൎമ്മത്തിൽ വിഷ്ണുവിനോടും, സാഹിത്യത്തിൽ ഭോജരാജാവിനോടും, നേത്രങ്ങളിൽ താമരപൂവിനോടും, സമ്പത്തിൽ ലക്ഷ്മിയോടും, മഹത്വത്തിൽ ബ്രഹ്മാവിനോടും, യശസ്സിൽ മാന്ധാതാവിനോടും, സൎവ്വജ്ഞത്വത്തിൽ ശിവനോടും, ധൈൎയ്യത്തിൽ പൎവ്വതത്തിനോടും, ബുദ്ധിവൈഭവത്തിൽ അനന്തനോടും തുല്യത്വം വഹിച്ചു വിജയിക്കുന്നു. (അംഭോജം എന്നതു് അം, ഭോജം അംഭോജം എന്നും, മാന്ധാതാരം എന്നതു മാം, ധാതാരം, മാന്ധാതാരം എന്നും, ഉരഗേന്ദ്രഃ എന്നതു് ഉഃ, അഗേന്ദ്രഃ, ഉരഗേന്ദ്രഃ, എന്നും പദച്ഛേദം ചെയ്തു വ്യാഖ്യാനിക്കണം.)

240. ജലനിധിയിലിറങ്ങിച്ചെന്നുമുങ്ങുന്നിതല്ലോ
പലരുമതുവിചാരേ പേടിയാകുന്നതാനും
ചിലർതിരകൾ കളിച്ചും ചെന്നുപോന്നുംതി
(രിഞ്ഞും
തിരകൾതരമറിഞ്ഞാലില്ലതിന്നുംപ്രയാസം.

---

241. തദംഗസംഗാദുപജാതവിക്രിയം
വപുസ്തദീയം ന തഥാ ദുനോതി മാം
വിമൎദ്ദമേവം വിദധാനയാനയാ
ന ചുംബിതോയം ഭവതോധരോ യഥാ.

ഭാവം — അവളുടെ സംഗമംകൊണ്ടു വികൃതമായ അങ്ങയുടെ ശരീരം എന്നെ അധികം ദുഃഖിപ്പിക്കുന്നില്ല. എന്നാൽ ഇപ്രകാരം അങ്ങയെ മൎദ്ദിച്ച ഇവൾ അങ്ങയുടെ അധരങ്ങളിൽ ചുംബിച്ചിട്ടില്ലല്ലൊ എന്നുള്ളതാണെന്നെ അത്യന്തം ദുഃഖിപ്പിക്കുന്നത്. (അന്യസ്ത്രീഗമനം ചെയ്തു ഭൎത്താവിനോടു ഭാൎയ്യ പറയുന്നതാണിത്. താംബൂലചൎവ്വണംകൊണ്ടുള്ള ചുവപ്പു അധരത്തിൽനിന്നു പോയിട്ടില്ലാത്തതുകൊണ്ടു അവൾ ഭവാനെ ചുംബിച്ചിട്ടില്ലെന്നും അതുകൊണ്ടു അങ്ങേക്കു വളളിലുള്ളടത്തോളം സ്നേഹം അവൾക്കങ്ങയിലില്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു എന്നു സാരം)

അരിൎമ്മിത്രം വിഷം പത്ഥ്യമധൎമ്മോ ധൎമ്മ ഏവ ച
അനുകൂലേ ജഗന്നാഥേ വിപരീതേ വിപൎയ്യയഃ.

ഭാവം — ഈശ്വരാനുകൂല്യമുണ്ടെങ്കിൽ ശത്രു ബന്ധുവും വിഷം പത്ഥ്യവും, അധൎമ്മം ധൎമ്മവുമായിത്തീരും. ഈശ്വരൻ വിപരീതമാണെങ്കിൽ എല്ലാം വിപരീതംതന്നെ. എട്ടു വീട്ടിൽ പിള്ളമാരുടെ ആവശ്യപ്രകാരം നമ്പി, വിഷം കലക്കിയ തീൎത്ഥജലം തൃക്കയ്യിലൊഴിച്ചുകൊടുത്തപ്പോൾ തിരുവനന്തപുരം മാൎത്താണ്ഡവൎമ്മ യുവരാജാവു ചൊല്ലിയതാണത്രെ ഇത്.)

243. ആനീലസ്നിഗ്ദ്ധമുഗ്ദ്ധാനധിപദയുഗളീ-
പൃഷ്ഠമാലംബമാനാ-
നാകീൎയ്യാകീൎയ്യ കേശാൻവളഭിഭുവി
മഹാവേശ്മനഃ സഞ്ചരന്തീ

സേയം കൈലാസഭൃദ്ഭൂൽക്കടകതടലസൽ-
കാളമേഘാന്തരോദ്യ-
ദ്വിദ്യുല്ലീലാം ദധാനാ പരിഹരതി മനോ-
ധൈൎയ്യമാലോകഭാജാം.

ഭാവം — കറുത്തുനീണ്ട് അടിവരെ എത്തുന്ന തലമുടി വേർപെടുത്തുകൊണ്ടു ഉയന്ന മാളികയുടെ വരാന്തയിൽ ലാത്തുന്ന ഇവൾ കൈലാസപൎവ്വതത്തിന്റെ കടകത്തിങ്കൽ സഞ്ചരിക്കുന്ന കാളമേഘത്തിൽ കാണുന്ന മിന്നൽപിണരിന്റെ കാന്തിയെ ധരിച്ചുകൊണ്ടു കാണുന്നവരുടെ മനോധൈൎയ്യത്തെ അപഹരിക്കുന്നു. (കൊടുങ്ങല്ലൂർ വിദ്വാനിളയതമ്പുരാൻ)

സതിപ്രദീപേ സത്യഗ്നൌ സത്സു താരാമണിഷ്വപി
വിനാ മേ മൃഗശാബാക്ഷ്യാ തമോഭൂതമിദം ജഗൽ.

ഭാവം — വിളക്കും, തീയ്യും, നക്ഷത്രങ്ങളും, ചന്ദ്രനും ഉണ്ടായാലും ശരി അവളെ കാണാതിരിക്കുമ്പോൾ ലോകം ഇരുട്ടടഞ്ഞതായിട്ടാണ് എനിക്കു തോന്നുന്നതു്.

245. അറവോളമിഞ്ഞുധനമുള്ളതുവീണ്ടുകൊണ്ടാ-
ലന്യോകളഞ്ഞിട്ടുപുരന്ദരനെങ്കിലുംകേൾ
എവക്കുമെണ്ണകിഴിയിട്ടുപിഴിഞ്ഞെരിച്ചാൽ
കല്പത്തിലല്പമകളേയൊരുകാംക്ഷവിന്നേ.
(ഒരു വേശ്യയുടെ മാതാവു മകളോടു പറയുന്നതാണിതു്)

---

246. കാ കാളീ കാ മധുരാ
കാ ശീതലവാഹിനീ ഗംഗ

കം സംജഘാന കൃഷ്ണഃ
കം ബലവന്താ ന ബാധതേ ശീതം.

കാ കാളീ?=(കറുത്തതെന്ത്) എന്നു ചോദ്യം-കാകാളീ=കാക്കക്കൂട്ടം) എന്നു സമാധാനം. കാമധുരാ?=(മധുരയായവളേ (വൾ എന്നു ചോദ്യം. കാമധുരാ (കാമിനി) എന്നു സമാധാനം. കാ ശീതലവാഹിനി ഗംഗാ?=(ശീതളമായ ഒഴുക്കുള്ള നദിയേത്) എന്നു ചോദ്യം. കാശീതലവാഹിനീഗംഗാ (കാശിയിലൊഴുകുന്ന ഗംഗ) എന്നു സമാധാനം. കം സംജഘാന കൃഷ്ണഃ—(കൃഷ്ണനാരേക്കൊന്നു) എന്നു ചോദ്യം. കംസംജഘാനകൃഷ്ണഃ (കൃഷ്ണൻ കംസനെക്കൊന്നു) എന്നു സമാധാനം. കം ബലവന്തം ന ബാധതേശീതം? (ഏതൊരു ബലവാനെയാണ് തണുപ്പു ബാധിക്കാത്തതു് എന്നു ചോദ്യം. കംബലവന്തം നബാധതേ ശീതം (കമ്പിളി പുതച്ചവനെ തണുപ്പു ബാധിക്കുന്നില്ലാ എന്നു സമാധാനം.

തുലുഷ്കോനിഷ്ക്രാമത്തുരഗഖുരകട്ടാളദലിത-
ക്ഷമാധൂളീപാളീചുളുകിതചതുസ്സിന്ധുസലിലഃ
ഫഠാകൃഷ്ടത്രുട്യൽപ്രതിഭടവധൂടീപരിവൃതഃ
പ്രതസ്ഥേകാന്താന്തീംകകുഭമിതിവാർത്താസമജനി.

ഭാവം—കുതിരകളുടെ കുളമ്പുകൊണ്ടു തകൻ ഭൂഭാഗങ്ങളിൽനിന്നു പൊങ്ങിയ പൊടികൊണ്ടു നാലു സമുദ്രവും വററിച്ചു ശത്രുക്കളുടെ ഭാര്യമാരെ ബലിയായി പിടിച്ചു മതം മാററിക്കൊണ്ടു് ഒരു തുലുക്കൻ (ടിപ്പു) തെക്കൻദിക്കിലേക്കു പുറപ്പെട്ടിട്ടുണ്ടെന്നു ഒരു വർത്തമാനം കേൾപ്പാനുണ്ടു്. (ഒരു നമ്പൂരി തിരുവനന്തപുരം മഹാരാജാവിനെഴുതിയതാണിതു്. തെക്കൻദിക്കു് എന്നതിനു കാലൻെറ ദിക്കു് എന്നുംകൂടി അർത്ഥം വിവക്ഷിച്ചിരിക്കയാൽ അവൻ ചാവാനടുത്തിരിക്കുന്നു എന്നുകൂടി ഇതിൽനിന്നു ധ്വനിക്കുന്നുണ്ടു്.)

248. പലിതാനി ശശാങ്കരോചിഷാം
ശകലാനീതി വിതക്ക്യാമഹേ
അത എവ വിതേനിരേതരാം
സുദൃശാം ലോചനപത്മമീലനം.

ഭാവം—നരകൾ ചന്ദ്രരശ്മിയുടെ ശകലങ്ങളാണെന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ടുതന്നെയാണു അവ സുന്ദരികളുടെ നേത്രങ്ങളാകുന്ന താമരപ്പൂക്കളെ കൂമ്പിക്കുന്നത്. (ഇതിൽ പൂവ്വാർദ്ധം ഭോജരാജാവിന്റെയും, ഉത്തരാർദ്ധം കാളിദാസന്റെയുമാണത്രെ.)

249. ശാന്തേ മന്മഥസംഗരേ രണകൃതാം
സൽക്കാരമാതന്വതീ
വാസോദാജ്ജഘനസ്യ പീനകുചയോ-
ഹാരം ശ്രുതേഃ കുണ്ഡലം
ബിംബോഷ്ഠസ്യ തു വീടികാം ശ്രമവതോ-
ബ്ബാഹോശ്ചലൽകങ്കണം
പശ്ചാല്ലംബിനി കേശപാശനിചയേ
യുക്തോ ഹി ബന്ധഃകൃതഃ.

ഭാവം—ഒരുവൾ മദനയുദ്ധം കഴിഞ്ഞശേഷം യുദ്ധത്തിന്നു സഹായിച്ചവക്ക സമ്മാനം കൊടുക്കുന്നു. ജഘനപ്രദേശത്തിന്നു വസ്ത്രം സമ്മാനിച്ചു. തടിച്ച മുലകൾക്കു മുത്തുമാല കൊടുത്തു. കാതുകൾക്കു കുണ്ഡലവും ദാനം ചെയ്തു. അധരത്തിന്നു വെററിലച്ചുരുളും, വേലയെടുത്തു തളൎന്ന കൈകൾക്കു വളകളും സൽക്കരിച്ചു. പിന്നിൽനിന്നു തലമുടിയെ പിടിച്ചു ബന്ധിക്കയും ചെയ്തു. ഇതു യുക്തംതന്നെ.

മുളഞ്ഞാസനസ്പൃഷ്ടീകൽ വിളങ്ങും ചേഞ്ജലോചനേ
തവളാറ്തകൈകൊണ്ടുവേണംതാഴ്ക്കൊണ്ടുവേണ്ടതു.

(വിശേഷകശ്ലോകം)

---

251. ശരണം കരവാണി ശർമ്മദം തേ
ചരണം വാണി! ചരാചരോപജീവ്യം
കരുണാമസൃണൈഃ കടാക്ഷപാതൈഃ
കുരു മാമംബ! കൃതാർത്ഥസാർത്ഥവാഹം.

---

252. ചഞ്ചൽകുണ്ഡലിമണ്ഡലാസ്യജമരുൽ-
പ്രോദ്ദീപ്തഫാലാനല-
ജ്വാലാതപ്തവിഭാവരീശവിഗളൽ-
പീയൂഷധാരാഗണൈഃ
സപ്രാണം തു തരക്ഷുചർമ്മവസനം
ദൃഷ്ട്വാരീഭീതേവൃഷേ
മാഭൈഷീരിതിഭാഷിതം വിജയതേ
ചണ്ഡീപതേസ്താണ്ഡവേ.

ഭാവം— ആടിക്കൊണ്ടിരിക്കുന്ന പാമ്പുകളുടെ ചീറ്റലേററു ആളിക്കത്തിയ ഫാലാഗ്നിജ്വാലയിലുരുകിയ ചന്ദ്രക്കലയിൽ നിന്നൊഴുകുന്ന അമൃതധാരകൊണ്ടു ജീവിച്ച പുള്ളിപ്പുലിത്തോലു കണ്ടു പേടിച്ച കാളയോടു 'പേടിക്കേണ്ട' എന്നു നൃത്തസമയം ശിവനരുളിച്ചെയ്ത വാക്കു വിജയിക്കുന്നു.

253. അഞ്ചിതായതദൃഗഞ്ചലേന യ-
ശ്ചാരുചാരയതി ഗോപികാമനഃ

ഏഷ ഘോഷനവനീതഃമോഷകോ
മോമുഷീതു മമ ശേമുഷീമലം.

ഭാവം — മനോഹരമായ നീണ്ട കടാക്ഷംകൊണ്ടു ഗോപസ്ത്രീകളുടെ മനസ്സ് അപഹരിച്ചവനായ അമ്പാടിയിലെ നവനീതചോരൻ എന്റെ മനോദോഷങ്ങളേയും മോഷണം ചെയ്യട്ടെ.

25൫. അധോധുനീതി പ്രഥിതഃ പൃഥിവ്യാ-
മാസീദസൌഭാഗ്യവതാം വരിഷ്ഠഃ
യദ്വിപ്രയോഗഃ സുരതോത്സുകാനാം
സന്താപഹേതുർവ്വനിതാജനാനാം.

(തൃപ്പൂണിത്തുറെ വെച്ചു കീഴാറ്റൂർ ഭട്ടതിരി, തന്നെക്കുറിച്ചു ഒരു ശ്ലോകമുണ്ടാക്കുവാൻ എടവെട്ടിക്കാട്ടു നമ്പൂതിരിയോടാവശ്യപ്പെട്ടപ്രകാരം ഉണ്ടാക്കിയതാണിത്) അധോധുനി(കീഴാറ്റൂർ) എന്നു പ്രസിദ്ധനായ ഭട്ടതിരി ഭാഗ്യവാനാകുന്നു. അദ്ദേഹത്തിന്റെ വിയോഗം സുരതോൽസുകകളായ സ്ത്രീകൾക്കു വ്യസനമുണ്ടാക്കുന്നതാണെന്ന് എന്നു ഈ ശ്ലോകത്തിനു ഒരത്ഥം പറയാം:— 'ആസീദസൌഭാഗ്യവതാം' എന്ന ദിക്കിൽ ആസീൽ അസൌഭാഗ്യവതാം എന്നു പദച്ഛേദം ചെയ്താൽ ഇദ്ദേഹം വിരൂപനാകുന്നു എന്നും, 'യദ്വിപ്രയോഗഃ' എന്നതിനു ഈ വിപ്രനോടുള്ള ചേച്ച എന്നും അത്ഥം കിട്ടുന്നതാകയാൽ വിരൂപനായ ഈ ബ്രാഹ്മണനോടു ചേരുന്നതു സ്ത്രീകൾക്കു വ്യസനഹേതുകമാണെന്നു സാരം സിദ്ധിക്കും.

ഇന്നിന്നുനാളെയിനി നാളെയിവൾക്കുനമ്മോ-
ടുണ്ടായ്വരുംകരുണയെന്നു നിനച്ചിരുന്നേൻ

എന്നിൽ ദയാവുപലജാതിയുമില്ലപാൎത്താൽ
വെച്ചിങ്ങുവാങ്ങു മനമേ! കനവുംകെടാതേ.

---

ശ്രൂയതേ നീലകണ്ഠോക്തി രാജഹംസശ്ചരാജതേ
കഃകാലഇതിനോജാനേ വാൎഷികശ്ശാരദോപിവാ.

**ഭാവം**—നീലകണ്ഠന്റെ (മയിലിന്റെ എന്നും, നീലകണ്ഠശാസ്ത്രിയുടെ എന്നും അൎത്ഥം) ശബ്ദം കേൾക്കുന്നുണ്ടു്. രാജഹംസൻ(അരയന്നമെന്നും, രാജശ്രേഷ്ഠനെന്നും അൎത്ഥം) സന്തോഷിക്കുന്നതുമുണ്ടു്. വൎഷാകാലമോ, ശരൽക്കാലമോ (ചീത്തസമയമോ (നല്ല സമയമോ) എന്നെനിക്കറിഞ്ഞുകൂടാ (അമ്പലപ്പുഴെ രാജാവിനെ കാണ്മാൻ വന്ന ഒരു വിദ്വാൻ അവിടെ താമസിച്ചിരുന്ന മേപ്പത്തൂർ ഭട്ടതിരിയോടു "രാജാവിനെ കാണ്മാൻ ഇപ്പോൾ നല്ല സമയമാണോ" എന്നു ചോദിച്ചതിനു ഭട്ടതിരി പറഞ്ഞ മറുപടിയാണിതു്. ആ സമയം നീലകണ്ഠനെന്ന ഒരു ശാസ്ത്രി രാജാവിനെ പുരാണം വായിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു.

257. യത്ഭാമാഹുഃ കുമാരപ്രതിമമിതിബുധാ
　　നൈകധാതത്ര്യിവൎണ്ണ്യേ-
　രത്രവ്യൈസ്സ്വസ്സമസ്തൈരപിസമുചിതയാ-
　　ലോചനീയംസരണ്യാ
　വഞ്ചീശക്ഷാന്തിഭൃതിദ്യുതിഭിരുപചിതേ-
　　നാപദാനേനതേമീ
　യൽക്കാരുണ്യൈകലബ്ധ്വാസ്സ ദിശതുസുചിരാ-
　　യുഷ്മതാംപത്മനാഭഃ.

ഭാവം—ഹേ വഞ്ചിരാജാവേ! വിദ്വാന്മാർ അങ്ങയെ കുമാരസദൃശനെന്നു പറയുന്നുണ്ട്. അതു ഓരോ അക്ഷരമായും എല്ലാംകൂടിയും ഉചിതമായ ഒരു മാർഗ്ഗേണ ആലോചിക്കേണ്ടതാണ്. ക്ഷമകൊണ്ടു ഭൂമിയോടും, ഐശ്വര്യംകൊണ്ടു മഹാലക്ഷ്മിയോടും, കാന്തികൊണ്ടു അഗ്നിയോടും (കു=ഭൂമി, മാ=മഹാലക്ഷ്മി, ര=അഗ്നി) പ്രതാപംകൊണ്ടു സുബ്രഹ്മണ്യനോടും സമനാകുന്നു. ഇൗ അവസ്ഥ ആരാണോ അങ്ങേക്കു തന്നത്? ആ പത്മനാഭസ്വാമി അങ്ങേക്കു ദീർഘായുസ്സുകൂടി തരട്ടെ.

253. ചിത്തഭൂവിത്തഭൂമത്തഭൂപാലകോ-
പാസനാവാസനാ യാസനാദന്വയം
സാധിതാസാധിതാസാധുതാസാധുതാ
കിംതയാചിന്തയാചിന്തയാമശ്ശിവം.

ഭാവം—കാമം, ധനം, ഭൂമി ഇതുകളാൽ മത്തനായ രാജാവിനെ സേവിപ്പാനായി വിചാരിച്ചു പ്രയത്നം ചെയ്കയാൽ ആധിക്കിടയായി. (സാ, ആധിതാ, സാധിതാ) സന്മാർഗ്ഗനിഷ്ഠയും നഷ്ടമായി (സാ, സാധുതാ, ധുതാ) ആ ചിന്തകൊണ്ടു കാര്യമില്ല. ഞാൻ ശിവനെ സേവിപ്പാൻതന്നെ തീർച്ചയാക്കി.

നയത്രസ്യേഥമാനം ദധുരതിഭയാൽ ഭ്രാന്തനയനാ-
ഗളദ്ദാനോദ്ദാമഭ്രമദളികദംബാഃ കരടിനഃ
ലുഠന്മുക്താഹാരേഭവതിപരലോകംഗതവതോ
ഹരേരദ്യദ്വാരേശിവ!ശിവ! ശിവാനാംകളകളഃ.

ഭാവം—സിംഹത്തിന്റെ കഥ കഴിഞ്ഞപ്പോഴേക്കും ഗജങ്ങളുടെ മസ്തകത്തിനുള്ളിലുള്ള മുത്തുകൾ ചിന്നിച്ചിതറിക്കിടക്കുന്ന ആ മൃഗരാജന്റെ വാസസ്ഥാനത്തു കുറുക്കന്മാർ ലഹളകൂട്ടിത്തുടങ്ങി. പണ്ടിവിടെ മത്തഗജങ്ങൾകൂടി പേടിച്ചുരണ്ടു

നിന്നിരുന്നു. (പട്ടത്തോൽവിദ്വാൻ നമ്പൂതിരിപ്പാട്ടു ശക്തൻ സാമൂതിരിപ്പാട്ടിലെ മരണശേഷം ഒരിക്കൽ സാമൂതിരിക്കോവിലകത്തു ചെന്നു. അപ്പോൾ അവിടെ ഒരു മുല്ലക്കൽ തൂക്കത്തിന്റെ വട്ടമായിരുന്നു. ദോഷശങ്ക ഉള്ള സ്ത്രീയേയും, അതിന്റെ പ്രതിമയേയും തൂക്കിനോക്കി ഭ്രഷ്ടു നിശ്ചയിക്കുന്ന സമ്പ്രദായത്തെയാണു മുല്ലക്കൽ തൂക്കമെന്നു പറയുന്നതു്. അന്നത്തെ കോലാഹലം കണ്ടു നമ്പൂതിരിപ്പാട്ടുണ്ടാക്കിയ ശ്ലോകമാണിതു്. ശക്തൻസാമൂതിരിപ്പാട്ടുണ്ടായിരുന്ന കാലത്തു ഈവക ലഹളയൊന്നും ഇവിടെയുണ്ടായിരുന്നില്ലെന്നു സാരം.)

260. ഉപ്പിൽപ്രതിഷ്ഠിച്ചൊരുതേവരാകു-
ന്നാളോളമുണ്ടാവരുതേപിണക്കം
അല്ലല്ലതിയ്യിൽ ചുട്ടവോളമെന്നേ
ചൊല്ലേണ്ടുവല്ലായ്മപിണഞ്ഞുപോയി.

---

261. മുഖസ്ഥദാരംകതിചിത്സമാശ്രയ
ന്ത്യുരസ്ഥദാരം ച തഥൈവ ചാപരേ
ശിരസ്ഥദാരാദപരംനശങ്കരാൽ
ഹൃദിസ്ഥസിദ്ധ്യൈവയമാശ്രയാമഹേ.

ഭാവം — ചിലർ ഇഷ്ടസിദ്ധിക്കായി മുഖത്തു ഭാര്യയെ വെച്ചിരിക്കുന്നവനെ (ബ്രഹ്മാവിനെ) സേവിക്കുന്നു. മറ്റു ചിലർ ഭാര്യയെ മാറിലേറ്റിയിരുത്തീട്ടുള്ളവനെ (വിഷ്ണുവിനെ) ആശ്രയിക്കുന്നു. ഞാൻ ഭാര്യയെ തലയിലേറ്റിക്കൊണ്ടു നില്ക്കുന്ന ശങ്കരനെ ഒഴിച്ചു മറ്റാരേയും സേവിക്കുന്നില്ല (ശിരസ്ഥദാരൻ ഭാര്യയെ തലയിലേറ്റിയിരിക്കുന്നവനെന്നും, ശിരസ്തദാര് എന്ന ഉദ്യോഗം ഭരിക്കുന്ന ആള് എന്നും അത്ഥം. ഇതു കൂടല്ലൂര

കഞ്ചുനമ്പൂതിരിപ്പാട്ടു ശങ്കരമേനോൻ ശിരസ്തദാൎക്കു അയച്ച താണ്.)

262. നഖക്ഷതമാഘുലിഖിതസ്തനഭാരാ–

മന്യഥാപതിരമന്യതചേന്മാം

കിംവദേസഖി!ഗണേശചതുൎത്ഥീ

ചന്ദ്രദൎശനഫലം ഹിതദേതൽ.

ഭാവം—(ജാരസംസൎഗ്ഗംകൊണ്ടു സ്തനങ്ങളിൽപ്പററിയ നഖക്ഷതങ്ങളെ മറയ്ക്കുവാനായി ഭൎത്താവു കേൾക്കത്തക്കവണ്ണം അദ്ദേഹത്തെ കണ്ടില്ലെന്നു നടിച്ചുകൊണ്ടു ഒരു നായിക സഖിയോടു പറയുന്നതാണിത്.) രാത്രി എലി കരണ്ടു എൻെറ സ്തനങ്ങളെ കണ്ടിട്ടു ഭൎത്താവു മററുവിധം ശങ്കിച്ചുവെങ്കിൽ ഹേ സഖി! ഞാനെന്തു പറയും? ഇതു വിനായകചതുൎത്ഥിദിവസം ചന്ദ്രനെ കണ്ടതിൻെറ ഫലമാണ്.

മൎക്കടസ്യസുരാപാനം മദ്ധ്യേ വൃശ്ചികദംശനം

തന്മദ്ധ്യേർഭൂതസഞ്ചാരോയദ്വാതദ്വാഭവിഷ്യതി

(അൎത്ഥം സ്പഷ്ടം)

ഏകപത്രോദ്വിപത്രോവാ ത്രിപത്രംപ്രാണസങ്കടം

മഹാശാഖോമഹാവൃക്ഷോലോകം ഭസ്മീകരിഷ്യതി.

(ഇതു തുമ്പ കടിച്ചപ്പോൾ കുരക്കൻ അതിനെപ്പററി വിചാരിച്ചതാണ്. അൎത്ഥം സ്പഷ്ടം.)

265. ശീവേലിക്കു പുറപ്പെടേണമധുനാ

ഭേരീസമാഹന്യതാം

തുവീടുന്നതുവാരുവാൻഭരതനെ

കണ്ടീലകിംകാരണം

ലംഘിച്ചാലടിയന്തിരം പിഴവരും
മാതംഗമാനീയതാം
നേരംവൈകിസഹസ്രരശ്മിനഭസോ
മദ്ധ്യംസമാലംബതേ.

---

കൈലാസസ്യപ്രഥമശിഖരേവേണുസമ്മൂർച്ഛനാഭിഃ
ശ്രുത്വാകീർത്തിംവിബുധരമണീഗീയമാനാംത്വദീയാം
സ്രസ്താപാംഗാഃസരസബിസിനീകാണ്ഡസംചാ
(രിശൂന്യാഃ
ദിങ്മാതംഗാഃശ്രവണപുളിനേഹസ്തമാവർജ്ജയന്തി.

ഭാവം — കൈലാസത്തിന്റെ ഉയൎന്ന കൊടുമുടിയിൽ ദേവസ്ത്രീകൾ അങ്ങയുടെ കീൎത്തി, ഓടക്കുഴലൂതി പുകഴ്ത്തുമ്പോൾ താമരവളയം പററിയ കൊമ്പുകളോടുകൂടിയ ദിഗ്ഗജങ്ങൾ സന്തോഷംനിമിത്തം അല്പം കണ്ണു ചിമ്മി ചെവിയിൽ തുമ്പിക്കയ്യിട്ടു നില്ക്കുന്നു.

267. ലോകത്രാണായ നാരായണമുരുകരുണാ-
ശാലിനംവീക്ഷ്യവഞ്ചി-
ക്ഷ്മാപതേത്വനാവതീർണ്ണംവിമലകമലയാ
ഭൂതലേവാസമാനം
വീണാപാണിർമ്മുനീന്ദ്രഃസതുകുതുകഭരാ
ദേത്യകല്യാണകൃഷ്ണ-
വ്യാജേനസ്വാമിസേവാംകരഗതമഹതി-
മഞ്ജുനാദൈഃകരോതി.

ഭാവം—ലോകരക്ഷയ്ക്കു വഞ്ചിരാജാവായി അവതരിച്ച ശ്രീനാരായണസ്വാമിയെ കണ്ടിട്ടു വീണാപാണിയായ നാരദൻ സന്തോഷത്തോടുകൂടി കല്യാണകൃഷ്ണഭാഗവതരായി തീൎന്നിട്ടു തന്റെ കയ്യിലുള്ള മഹതി എന്ന വീണകൊണ്ടു സ്വാമിസേവ ചെയ്യുന്നു (കിരാലൂർ കേശവൻനമ്പ്യാർ ആയില്യംരാജാവിനു സമൎപ്പിച്ചതു്. അക്കാലത്തു കല്യാണകൃഷ്ണയ്യർ തിരുവനന്തപുരത്തു താമസിച്ചിരുന്നു.)

വിപശ്ചിതാമപശ്ചിമേവിവാദകേളിനിശ്ചിതേ

സപത്നജിത്ര്യനന്തമേവരത്നഖേടദീക്ഷിതേ

ബൃഹസ്പതിൎന്നജല്പതിപ്രസൎപ്പതികപസൎപ്പരാ-

ഡധോമുഖശ്ചതുൎമ്മുഖശ്ചദുൎമ്മുഖശ്ചഷൺമുഖാഃ.

ഭാവം—പണ്ഡിതശ്രേഷ്ഠനും, ശത്രുഞ്ജയനുമായ രത്നഖേടദീക്ഷിതൻ വാദത്തിനിറങ്ങിയാൽ, ബൃഹസ്പതി ശബ്ദിക്കില്ല. അനന്തൻ അനങ്ങുകയില്ല. ബ്രഹ്മാവു തലതാഴ്ത്തും. സുബ്രഹ്മണ്യന്റെ മുഖം കറക്കും.

ഭാരതംചേക്ഷുദണ്ഡംച സമുദ്രമപിവൎണ്ണയ

ഏകപാദേനവക്ഷ്യാമിരസഃ പൎവ്വണിപൎവ്വണി.

ഭാവം—ഭാരതത്തേയും കരിമ്പിനേയും സമുദ്രത്തേയും, നിങ്ങൾ വൎണ്ണിച്ചുകേട്ടാൽ കൊള്ളാം. (സമാധാനം) ഞാൻ ഒരു ശ്ലോകപാദംകൊണ്ടു വൎണ്ണിക്കാം. പൎവ്വത്തിങ്കൽ പൎവ്വത്തിങ്കൽ രസമുണ്ടു്. (പൎവ്വം എന്നതിന്നു ഭാരതപുരാണത്തിന്റെ ഓരോ ഭാഗങ്ങളെന്നും, കരിമ്പിന്റെ പക്ഷത്തിൽ കമ്പ് എന്നും, സമുദ്രപക്ഷത്തിൽ വാവ് എന്നും അൎത്ഥം.)

നെററിക്കണ്ണിൻെറ മൂന്നാംതിരുമിഴിയിലെഴും
    നാളമോററങ്ങുമിങ്ങും
പാററിച്ചെന്നുള്ളപുത്തൻ മഷിയെയുടനണി-
    ത്തിങ്കളിൽകാങ്കമൂലം
നെററിച്ചാന്തിന്നു ചിന്നുംവിധമധികപണി-
    പ്പെട്ടഹോഗംഗയെന്നെ-
പ്പററിച്ചുകള്ളിയെന്നോർത്തുമയൊരുനെടുവി-
    ർപ്പിട്ടതിന്നായ്ത്തൊഴുന്നേൻ.

(ചാത്തുക്കുട്ടി മന്നാടിയാർ)

---

സൌധേസുധാധവളിതേസുധിയോധയന്തി
കണ്ഠാവധിപ്രിയതമാധരവന്നിദാഘേ
കാന്താളകാന്തസുരതാന്തനിതാന്തതാന്ത-
കാന്താകരാന്തകരകാന്തരവാന്തവാരി.

ഭാവം — ഉഷ്ണകാലത്തു സഹൃദയന്മാർ വെങ്കിളിമാടങ്ങളിലിരുന്നു മനോഹരമായ അളകങ്ങളോടുകൂടിയവളും സുരതക്ലിന്നയുമായ സുന്ദരി കയ്യിൽ പിടിച്ചിരിക്കുന്ന കിണ്ടികൊണ്ടു ഒഴിച്ചുതരുന്ന വെള്ളം പ്രിയയുടെ അധരരസംപോലെ കഴുത്തോളം പാനംചെയ്യുന്നു. (പൂർവാർദ്ധം ഭോജൻെറയും ഉത്തരാർദ്ധം കാളിദാസൻെറയുമാണത്രെ)

ഭിക്ഷാമടനത്രാഗതഃപ്രക്ഷാളയന്നാശാസ്ത്രിതൈഃ
ആദായയോമേമാനാസംഗോദാവരീതീരംഗതഃ

സന്ന്യാസിനംധന്യാകൃതിംഭ്രൂയോചിതംപശ്യാമിചേൽ
സാരാദശാവൈതന്തവിനാരായണാനാരായണാ.

ഭാവം—ഭിക്ഷയെടുത്തു ഇവിടെ വന്നു എന്റെ ഹൃദയം കവൎന്നു ഗോദാവരീതീരത്തിലേയ്ക്കു പോയ ആ സന്ന്യാസിയെ കണ്ടാൽ എനിക്കു നെട്ടമംഗല്യമുണ്ടാകമായിരുന്നു.

ബാലേതവകുചാവേതൌനിയതം ചക്രവൎത്തിനൌ
ആസമുദ്രകരഗ്രാഹീ രാജായത്രകരപ്രദഃ.

ഭാവം—ഹേ ബാലേ! നിന്റെ സ്തനങ്ങൾ ചക്രവൎത്തികളാണു്. സമുദ്രപൎയ്യന്തമുള്ള ഭൂമിയുടെ കരംവാങ്ങുന്ന രാജാവും ഇതുകളിൽ കരം കൊടുക്കുന്നു. (ചക്രവൎത്തികൾ എന്നതിന്നു വട്ടമൊത്തവ എന്നും മഹാരാജാക്കന്മാർ എന്നും അൎത്ഥം. കരം എന്നതിന്നു കപ്പമെന്നും കയ്യ് എന്നും അൎത്ഥം) പൂൎവ്വാൎദ്ധം ഭോജന്റേയും, ഉത്തരാൎദ്ധം കാളിദാസന്റേയുമാണത്രെ.

274. അഷ്ടാദശാനാമപിചസ്മൃതീനാം
കൃതാപരാധഃഖലുദണ്ഡനീയഃ
കൃതാപരാധേഖലുനാഭിമൂലേ
മൂൎദ്ധ്നഃകഥംദണ്ഡനമായതാക്ഷ്യാഃ.

ഭാവം—പതിനെട്ടു സ്മൃതികളിലും കുററം ചെയ്യുവൎക്കു ശിക്ഷ വിധിച്ചിട്ടുള്ളു. ഈ സുന്ദരിയുടെ നാഭിമൂലം ചെയ്യ കുററത്തിന്നു ശിരസ്സിനെ ശിക്ഷിക്കുന്നതെന്താണു്? (ഒരിക്കൽ ഭോജസഭയിൽവെച്ചു രാജാവു്, ഒരു വ്യഭിചാരിണിയെ തലമുടി ചിരച്ചു വിടുവാനായി ശിക്ഷിച്ചു. അപ്പോൾ കാളിദാസൻ ഉണ്ടാക്കിയതാണത്രെ ഇതു്.)

275. അത്യുച്ചം സാഗരാക്രന്ദിതഭയദമഹാ-
ശബ്ദമോടും തമസ്സാ
മത്യുഗ്രാകാരവേഷത്തൊടുമതിവിപുലാ-
കാശവക്ത്രത്തിലേറാം
പ്രത്യുൽപാതംതടിൽദംഷ്ട്രവുമുഡുരദന-
ക്കൂട്ടവുംകാട്ടിനന്നായ്
പ്രത്യക്ഷപ്പെട്ടുവന്നു ഹഹഹരജനിയാം
രാക്ഷസീരുക്ഷരൂപാ.

---

276. സ്വർണ്ണവർണ്ണവനിതാവരാംഗകേ
ഭാന്തിസൂക്ഷ്മതരരോമരാജയഃ
തപ്പ്ണായമദനസ്യവേധസാ
സ്വർണ്ണശുക്തിനിഹിതാസ്തിലാഇവ.

ഭാവം—സുന്ദരിമാരുടെ സ്വർണ്ണവർണ്ണമായ...ത്തിങ്കൽ ചെറുതായ രോമങ്ങൾ ശോഭിക്കുന്നതു കണ്ടാൽ, ബ്രഹ്മാവു കാമദേവനു തപ്പിക്കാനായി പൊൻകിണ്ണത്തിൽ എള്ളിട്ടുവെച്ചിരിക്കയാണോ എന്നു തോന്നും.

277. മധുതിഷ്ഠതിവാചിയോഷിതാം
ഹൃദിഹാലാഹലമേവകേവലം
അതഏവനിപീയതേധരോ
ഹൃദയംമുഷ്ടിഭിരേവതാഡ്യതേ.

ഭാവം—സ്ത്രീകളുടെ വാക്കിൽ തേനും, ഹൃദയത്തിൽ വിഷവുമിരിക്കുന്നു. അതുകൊണ്ടുതന്നെയാണ് അധരത്തെ പാനം ചെയ്യുന്നതും ഹൃദയത്തിൽ മുഷ്ടിപ്രയോഗം ചെയ്യുന്നതും.

അർഭ്രുതപൂർവ്വയാച്ഞാസ്യ യാചകത്വമുപേയുഷഃ
വചോജീവിതയോരാസീൽ പുരോനിസ്സരണേരണഃ

ഭാവം—യാചിച്ച ശീലമില്ലാത്തവന് ആദ്യമായി യാചിക്കേണ്ടിവന്നപ്പോൾ അവന്റെ വാക്കും ജീവിതവും തമ്മിൽ ആരാണു മുമ്പു പുറത്തേക്കു പോകേണ്ടതെന്ന വിഷയത്തെക്കുറിച്ച് ഒരു യുദ്ധമുണ്ടായി. (യാചിക്കയോ മരിക്കയോ വേണ്ടത് എന്നു സംശയമായി എന്നു സാരം.)

യാമീതിപ്രിയപൃഷ്ടായാഃ കാന്തായാഃ കണ്ഠലഗ്നയോഃ
വചോജീവിതയോരാസീൽ പുരോനിസ്സരണേരണഃ

ഭാവം—ഞാൻ പോവുന്നു എന്നു ഭർത്താവു പറഞ്ഞപ്പോൾ ഭാര്യയുടെ കണ്ഠത്തിൽ തടഞ്ഞ വാക്കും ജീവിതവും തമ്മിൽ ആരാണു മുമ്പു പുറത്തേയ്ക്കു പോവേണ്ടതെന്ന വിഷയത്തിൽ ഒരു യുദ്ധമുണ്ടായി.

280. ഹസ്തം ചൊറിളകുന്നു കാഞ്ചിതൊട്ടമെൻ–
കയ്യാശു തട്ടുന്നു മെയ്–
യേത്തിടാൻ തുടരുമ്പൊളിമുലമറ–
ച്ചീടുന്നു തൻകൈകളാൽ
വക്ത്രം തന്മധുപാനമായതിനുപോ–
കുമ്പോൾ തിരിക്കുന്നുമേ
ചിത്തേ വ്യാജമൊടിഷ്ടപൂരണസുഖം
ചേർക്കുന്നു മൈക്കണ്ണിയാൾ.

(കണ്ടൂർ, നാരായണമേനോൻ)

281. കാത്വം സുന്ദരി! ജാഹ്നവീ, കിമിഹതേ?
ഭൎത്താഹരോനന്വസൗ,-
വംഭസ്ത്വംകിമുവേത്സിമപധരസം?,
ജാനാത്യയംതേപതിഃ
സ്വാമിൻ! സത്യമിദം?, നഹിപ്രിയതമേ!
സത്യം കുതഃ കാമിനാ-
മിത്യേവം ഹരജാഹ്നവീഗിരിസുതാ-
സഞ്ജല്പിതം പാതുവഃ.

ഭാവം—ഹേ സുന്ദരി! നീയാരാണ്? ഞാൻ ഗംഗയാണ്. നിനക്കവിടെ കാൎയ്യമെന്താണ്? ഈ ശിവൻ ഭൎത്താവല്ലേ? വെള്ളമായിരിക്കുന്ന നീ കാമരസം അറിയുമോ? ഇതു നിന്റെ ഭൎത്താവിനറിയാം. സ്വാമി. ഇതു സത്യമാണോ? പ്രിയതമേ! അല്ല കാമികൾക്കു സത്യമുണ്ടോ? ഇപ്രകാരം ശിവനും ഗംഗയും പാൎവ്വതിയും കൂടിയുള്ള സംവാദം നിങ്ങളെ രക്ഷിക്കട്ടെ.

282. മുക്താഫല! ത്വാമിഭകുംഭസംസ്ഥം
വഞ്ചാനനോമുഞ്ചതുമാംസലോഭീ
കിരന്തുഗുഞ്ജാഭരണം കിരാതാഃ
കിംതേനഹീയേതമഹാൎഘതാതേ.

ഭാവം—മുത്തേ! ഗജമസ്തകത്തിലിരിക്കുന്ന നിന്നെ മാംസക്കൊതിയനായ സിംഹം ഉപേക്ഷിക്കുകയോ, കാട്ടാളന്മാർ കുന്നിക്കുരുവോടു ചേൎത്തു മാല കോൎക്കുകയോ ചെയ്തുകൊള്ളട്ടെ. അതുകൊണ്ടൊന്നും നിനക്കു വിലക്കുറവു വരികയില്ല.

നപശ്യാമോമുഖേദംഷ്ട്രാംനപാശംവാകരാഞ്ചലേ
ഉത്തമൎണ്ണമവേക്ഷ്യൈവതഥാപ്യുദ്വിജതേമനഃ.

ഭാവം.— മുഖത്തിങ്കൽ ദംഷ്ട്രകളും, കയ്യിൽ കയറും കാണന്നില്ലെങ്കിലും കടം തന്നിട്ടുള്ളവനെ കാണുമ്പോൾ എന്റെ മനസ്സിൽ ഭയം തോന്നുന്നു. (കാലനെക്കാൾ ഭയങ്കരനാണു കടം കൊടുത്തിട്ടുള്ളവനെന്നു സാരം.)

284. യവനീനവനീതകോമളാംഗീ
ശയനീയംയദിനീയതേകദാചിൽ
അവനീതലമേവസാധുമന്യേ
നവനീമാഘവനീവിനോദഹേതുഃ

ഭാവം.—യവനസ്ത്രീയായ ഇവളോടു ചേരുന്ന പക്ഷം മണ്ണിൽ കിടന്നാലും നന്ദനവനത്തിനെക്കാൾ സുഖം കൂടും. (ജഗന്നാഥപണ്ഡിതന്റെ ശ്ലോകമാണത്രെ ഇത്. ഇദ്ദേഹം ഒരു യവനസ്ത്രീയിൽ അനുരക്തനായിത്തീൎന്ന കഥ പ്രസിദ്ധമാണല്ലോ. ഷാജിഹാൻ എന്ന മുഗിലചക്രവൎത്തിയുടെ മകളായിരുന്നുവത്രെ പ്രസ്തുത യവനസ്ത്രീ.)

285. അമ്പത്തൊന്നക്ഷരം പണ്ടടിയനുടെ രസ
ജ്ഞാഗ്രദേശേനകമ്പാ-
കമ്പം വിട്ടങ്ങെഴുതിട്ടൊരു ഗുരുവിനഹോ
ദീനമെന്നത്ര കേട്ടു
അമ്പത്താറബ്ദികാഞ്ചീപതികളഖിലവും
കുമ്പിടും തമ്പുരാനേ!
സമ്പ്രത്യാചാൎയ്യപാദം തൊഴുതിഹവിടകൊ
ണ്ടീടുവാനാജ്ഞവേണം!

(കുഞ്ചൻ നമ്പ്യാർ)

---

286. ഇയംകാവയംകേമടങ്കേശയാനാ
വിശാലേസുഫാലേവിശേഷം വഹന്തീ
അരംഭാസമാനാപിരംഭാസമാനാ
ലവംഗീകരംഗീദൃഗംഗീകരോതി.

(ഇതും 284-ാംശ്ലോകത്തിൽ പറഞ്ഞ യവനസ്ത്രീയെ സംബന്ധിച്ച ജഗന്നാഥപണ്ഡിതനുണ്ടാക്കിയതാണത്രെ.)

മല്ലികാമുകളെ ഭാതിമഞ്ജുകൂജൻമധുവ്രതഃ
പഞ്ചബാണപ്രയാണായശംഖമാപൂരയന്നിവ.

ഭാവം — മനോഹരമാകുംവണ്ണം ശബ്ദിച്ചുകൊണ്ടു ഒരു വണ്ടിതാ മല്ലികാമുകുളത്തിൽ ഇരിക്കുന്നു. ഇതു കണ്ടാൽ കാമന്റെ യാത്രയ്ക്കു ശംഖ് വിളിക്കുകയാണൊ എന്നു തോന്നും. (ഇതിന്റെ പൂർവ്വാൎദ്ധം ഭോജന്റേയും, ഉത്തരാൎദ്ധം കാളിദാസന്റേയുമാണത്രെ.)

288. ആശ്ലിഷ്ടം ദൃഢതരമംഗനേ! കരാഭ്യാ-
മാപീതം മധുരതരാധരാമൃതം തേ
കിംനീവിശ്ലഥനവിധൌരുണദ്ധിബാലേ
വിക്രീതേകരിണികിമങ്കുശേവിവാദഃ

ഭാവം—സുന്ദരി! ഞാൻ മുറുകെ പുണൎന്നു, അധരാമൃതം പാനംചെയ്കയും ചെയ്തു. വസ്ത്രബന്ധമഴിക്കുമ്പോൾ നീ തടുക്കുന്നതെന്താണ്? ആനയെ വിറ്റാൽ തോട്ടിയെക്കുറിച്ചു പിന്നെ വാദിപ്പാനുണ്ടോ?

289. ജാഗത്തിലോകോജ്ജ്വലതിപ്രദീപം
സഖീജനോവേത്തിഗവാക്ഷജാലേ

മുഹൂൎത്തമാത്രം കുരുകാന്ത ധൈൎയ്യം
ബുഭുക്ഷിതഃ കിംദ്വികരേണ ഭുങ്‌ക്തേ.

ഭാവം—ആരും ഉറങ്ങീട്ടില്ല. വിളക്കിരുന്നു കത്തുന്നുണ്ട്. സഖികൾ ജനലിൽക്കൂടി നോക്കുന്നുണ്ട്. ഹേ കാന്ത! ഒരു മുഹൂൎത്തകാലം ധൈൎയ്യമവലംബിക്കുക. വിശപ്പു സഹിക്കാൻ വയ്യ എങ്കിലും ഒരാളും രണ്ടു കൈകൊണ്ടും ഉണ്ണാറില്ല. (288—289 ശ്ലോകങ്ങൾ ഒരു നായികാനായകന്മാരുടെ ചോദ്യവും സമാധാനവുമാണത്രെ.)

290. നാലഞ്ചക്ഷരവും പഠിച്ചു ഗുരുവിൻ
പാദം തലോടിച്ചിരം
പാലഞ്ചും മൊഴിതന്നപാംഗവലയിൽ
ചാടീട്ടുഴന്നേൻ ചിരം
കോലംകെട്ടുകകോലകങ്ങളിൽ നട-
ക്കെന്നുള്ള വേലക്കിനി-
ക്കാലം വാൎദ്ധകമാകകൊണ്ടടിയനെ-
ച്ചാടിക്കൊലാഭൂപതേ.

---

നഹിഭവതിവിയോഗഃ സ്നേഹവിച്ഛേദഹേതുഃ
സകലഗുണനിധീനാം സജ്ജനാനാംകദാചിൽ
ഘനപടലനിരുദ്ധോപ്യൂരസംസ്ഥാപിചന്ദ്രഃ
കിമുകുമുദവനാനാം സ്നേഹഭംഗംകരോതി?

ഭാവം—സജ്ജനങ്ങളുടെ വേൎപ്പാട് ഒരിക്കലും സ്നേഹബന്ധത്തിനു കാരണമാവുന്നില്ല. ചന്ദ്രൻ മേഘംകൊണ്ടു മറഞ്ഞു ദൂരത്തിരുന്നാലും ആമ്പലിനോടുള്ള സ്നേഹം വിടുന്നുണ്ടോ?

292. ഇന്ദീവരേണനയനം മുഖമംബുജേന
കുന്ദേനദന്തമധരം നവപല്ലവേന
അംഗാനിചമ്പകദളൈശ്ചവിധായവേധാഃ
കാന്തേകഥം രചിതവാനുപലേനചേതഃ.

ഭാവം—സുന്ദരി! ബ്രഹ്മാവു നിന്റെ കണ്ണു കരിംകൂവളപ്പൂവുകൊണ്ടും മുഖം താമരപ്പൂവുകൊണ്ടും പല്ലു മുല്ലപ്പൂവുകൊണ്ടും അധരം ചെന്തളിർകൊണ്ടും ശരീരം ചമ്പകദളംകൊണ്ടും ഉണ്ടാക്കീട്ട മനസ്സുമാത്രം കല്ലുകൊണ്ട് ഉണ്ടാക്കിയതെങ്ങിനെ?

ഭാര്യായാസ്സുന്ദരഃസ്നിഗ്ദ്ധോവേശ്യായാസ്സുന്ദരോധനീ
ശ്രീദേവ്യാസ്സുന്ദരഃ ശ്ശൂരോഭാരത്യാസ്സുന്ദരസ്സുധീഃ.

ഭാവം—ഭാര്യക്കു തന്നെ സ്നേഹിക്കുന്നവനാണു സുന്ദരൻ. വേശ്യക്കു ധനവാനാണു സുന്ദരൻ. ശ്രീദേവിക്കു ശൂരനാണു സുന്ദരൻ. സരസ്വതിക്കു ബുദ്ധിമാനാണു സുന്ദരൻ.

294. യസ്യാഃപ്രകാമം വിരഹേജനാനാം
കരോതികൌമുദ്യപിതാപഭാരം
സത്രുപത്രൈപെരുപലാളിതായാം
മനോരമായാംരമതേ മനോമേ.

ഭാവം—യാതൊന്നിനോട (യാവളൊരുത്തിയോട) വേർപിരിഞ്ഞിരിക്കുന്നതായാൽ ജനങ്ങൾക്കു കൌമുദി (കൌമുദി-കൌമുദിയെന്ന വ്യാകരണഗ്രന്ഥം എന്നും, നിലാവ് എന്നും അർത്ഥം) താപത്തെ ജനിപ്പിക്കുന്നുവോ? ആ മനോരമയിങ്കൽ (മനോരമ=മനോരമ എന്ന കൌമുദിവ്യാഖ്യാനഗ്രന്ഥം എന്നും സുന്ദരി, അല്ലങ്കിൽ മനോരമ എന്ന ഒരു സ്ത്രീ എന്നും അർത്ഥം) എന്റെ മനസ്സരമിക്കുന്നു. (ഇതു് ആത്തൂരടിതിരിയുടെ ശ്ലോകമാണത്രെ. മനോരമ എന്നു ഒരു രാജസ്ത്രീയുടെ

അടുക്കൽ അട്ടിതിരി കൌമുദി പഠിച്ചിരുന്നു. അതു കഴിഞ്ഞ ശേപ്പോൾ ഇനി എന്താണു നോക്കേണ്ടതു് എന്നു രാജസ്ത്രീ ചോദിച്ചതിനു കൊടുത്ത മറുവടിയാണിതു്.)

295. സ്വൈരംഗമിച്ചിടുകപാന്ഥ ഭയപ്പെടാതി–
ത്തീരത്തിലൂടെയവിടത്തിലിരുന്നനായേ
ചാരത്തിലുള്ള ചെറുകാട്ടിലിരുന്നിടുന്ന (ൻ.
ഘോരൻ മൃഗാധിപതിയിന്നലെയത്തുകൊന്നാ

---

സ്തനാവാലോക്യതന്വംഗ്യാഃ ശിരഃ കമ്പയതേയുവാ
തയോരന്തരനിർമ്മഗ്നാം ദൃഷ്ടിമുൽപാടയന്നിവ.

ഭാവം—ഈ സുന്ദരിയുടെ സ്തനങ്ങളെ കണ്ടിട്ടു് ഈ യുവാവു തല കുലുക്കുന്നു. ഇതു കണ്ടാൽ സ്തനങ്ങളുടെ ഇടയിൽ ചെന്നു തറച്ച ദൃഷ്ടിയെ ഇളക്കിപ്പറിച്ചെടുക്കുകയാണോ എന്നു തോന്നും.

297. യാന്തിശുചമകൃതദാരാഃ
ദ്വേഭാര്യേനേതികൃതദാരാഃ
തേപരദാരാനേതി
സ്ത്രീഭിസ്തൃപ്താൻ നപശ്യാമഃ.

ഭാവം—ഭാര്യയില്ലാത്തവർ ദുഃഖിക്കുന്നു. ഒരു ഭാര്യയുള്ളവൻ രണ്ടു ഭാര്യയില്ലല്ലോ എന്നോർത്തും. രണ്ടു ഭാര്യയുള്ളവർ ഇവർ അന്യഭാര്യമാരല്ലല്ലോ എന്നു വിചാരിച്ചും ദുഃഖിക്കുന്നു. സ്ത്രീകളിൽ തൃപ്തന്മാരായവരെ ഞാൻ കാണുന്നില്ല.

298. ഗന്തുംനിർദ്ദയമുദ്യതേമയികദാ–
പ്യാകസ്മികാമർഷിതേ

പാണിംമേതരസാപ്രഗൃഹ്യസദയം
വിന്യസ്യ ചാത്മോരസി
ചേതസ്ത്വപരമന്തിമം സുഖമിദം
മാമേതിമന്ദംതയാ
തന്വംഗ്യായദുദീരിതം ക്രകചവ-
ത്തന്മേമനഃകൃന്തതി.

ഭാവം — ഞാൻ ഒരിക്കൽ കാരണം കൂടാതെ കോപിച്ചു പോവാൻ പുറപ്പെട്ടപ്പോൾ എന്റെ കൈപിടിച്ചു തന്റെ മാറത്തുവെച്ചു "മനസ്സേ നിന്റെ അവസാനത്തെ സുഖമാണിതു്" എന്നു് ആ സുന്ദരി പറഞ്ഞ വാക്കു് അറക്കവാൾപോലെ എന്റെ മനസ്സിനെ പിളരുന്നു.

299. ചഞ്ചദ്ഭേവേന്ദ്രകൃത്ത്യുച്ചലിതദശദിശാ-
കീർണ്ണകോടീരകോട്യഃ
സംഗായത്സ്വർവ്വധൂട്യഃസരഭസവിനമൽ-
സിദ്ധഗന്ധർവ്വധാട്യഃ
വിശ്ലിഷ്യച്ചർമ്മപട്ട്യോവിഗളിതശതപ-
ത്രാസനോദ്യൽകരോട്യഃ
ത്രുട്യൽകൈലാസതട്യസ്ത്രിപുരവിജയിനഃ
പാന്തുമാമാരഭട്യഃ.

(ശിവന്റെ താണ്ഡവത്തെ വർണ്ണിക്കുന്നതാണീശ്ലോകം. സ്വർഗ്ഗലോകത്തെ വിറപ്പിക്കുന്നതും ഇളകിക്കൊണ്ടിരിക്കുന്ന ഗംഗയെ പത്തുദിക്കിലേക്കും തുളുമ്പി ചാടിക്കുന്നതും, ദേവസ്ത്രീകൾ പാടുകയും സിദ്ധഗന്ധർവ്വാദികൾ നമസ്കരിക്കു

യും ചെയ്യുമ്പോൾ വീണുപോകുന്നതും, കൈലാസസാനുപ്രദേശം തകൎന്നുപോകുന്നതുമായ ശിവന്റെ താണ്ഡവം എന്നെ രക്ഷിക്കട്ടെ എന്നാണിതിന്റെ ഭാവാൎത്ഥം)

300. കക്ഷിൽപുസ്തകമുള്ളപാന്ഥ!കുറെനീ
നിന്നാലുമിന്നന്തികേ
നിഷ്ഠാരാണൊരുവൈദ്യനോ?ഗണിതശാ-
സ്ത്രത്തിൽപരംവിജ്ഞനോ?
അദ്ധ്യോരാത്രിയിലന്ധയായജനനി-
ക്കെന്തായതിന്നൌഷധം
ചെയ്യേണം? പതിദൂരദേശമതിൽനി-
ന്നെന്നാഗമിക്കുന്നതും.

---

രംഭായാമുദിതംസനാളകമലംതസ്മിൻകലാനാം (നിധി-
സ്തസ്മാത്തത്രവികാസികോകനദതോജാതാകളിന്ദാ (ത്മജ
സാമേരോശ്ശിഖരേനിപാത്യസഹസാവ്യോമാംഗണം (ഗാഹതേ
ശ്രുത്വൈതൽചരിതംമമാപിഹൃദയംനോധൈൎയ്യമാ (ലംബതേ

ഭാവം—വാഴയിന്മേൽ തണ്ടോടുകൂടിയ താമരപ്പൂവുണ്ടായി. അതിൽ ചന്ദ്രൻ കിടക്കുന്നു. അവിടെ വിടൎന്ന താമരപ്പൂവിൽനിന്നു കാളിന്ദിയുണ്ടായി. അതു മേരുവിന്റെ ശിഖരത്തിൽ വീണു വേഗേന ആകാശത്തിൽ ലയിക്കുന്നു. ഈ വൎത്തമാനം കേട്ടിട്ടു എന്റെ മനസ്സിൽ ധൈൎയ്യമില്ലാതാകുന്നു (തുടയി

ന്മേൽ കൈ മുട്ടുകുത്തി ഉള്ളംകയ്യിൽ മുഖം വെച്ചുകൊണ്ടു കം യുഗ്മത്താൽ ഉണ്ടാവുന്ന കണ്ണുനീർ സ്തനങ്ങളിൽ വീണു നാഭിയിലേക്കൊഴുകുന്നു എന്നാണിതിന്റെ സാരം. യാത്ര പുറപ്പെട്ടു പടിവരെ പോയ നായകനോടു നായികാസഖി നായികയുടെ സങ്കടസ്ഥിതി അറിയിച്ചപ്പോൾ നായകൻ പറയുന്നതാണിത്.)

302. ഇയംസുസ്തനീമസ്തകന്യസ്തകുംഭാ
കുസുംഭാരുണംചാരുചേലംവസാനാ
സമസ്തസ്യലോകസ്യചേതഃ പ്രവൃത്തിം
ഗൃഹീതഘടേന്യസ്യയാതീവഭാതി.

ഭാവം—ചുവന്ന ചേല ചുറ്റി തലയിൽ നിറകുടം വെച്ചുകൊണ്ടു ഈ സുന്ദരി പോകുന്നതു കണ്ടാൽ സകല ലോകത്തിന്റെയും മനോവൃത്തിയെ പിടിച്ചു കുടത്തിലാക്കിക്കൊണ്ടു പോകയാണോ എന്നു തോന്നും. (ജഗന്നാഥപണ്ഡിതൻ)

303. കോകദ്വന്ദ്വമിയംദധാതിനളിനീ
കാദംബചഞ്ചുക്ഷതം
ധത്തേചൂതലതാനവംകിസലയം
പുംസ്കോകിലാസ്വാദിതം
ഇത്യാകർണ്ണ്യമിഥഃ സഖീജനവചഃ
സ്സാദീർഘികായാസ്തടേ
ചേലാന്തേനതിരോദധേസ്തനതടം
ബിംബാധരം പാണിനാ.

ഭാവം—ഈ താമരപ്പൊയ്ക കളഹംസത്തിന്റെ കൊക്കുകൊണ്ടു വ്രണപ്പെട്ട രണ്ടു താമരമൊട്ടുകളെ ധരിച്ചിരിക്കുന്നു.

ഈ ചുമതല ആൺകയ്യിൽ ആസ്വദിച്ചിട്ടുള്ള പുത്തൻതളിരി നെ ധരിച്ചിരിക്കുന്നു. ഇപ്രകാരം കുളക്കടവിൽവെച്ച് സഖീജ നം സ്വകാര്യമായി പറയുന്നതു കേട്ടപ്പോൾ അവൾ വസ്ത്രാ ഗ്രംകൊണ്ടു സ്തനതടങ്ങളേയും, കൈകൊണ്ടു അധരപല്ലവ ത്തേയും മറച്ചു.

സദാജപപടോഹസ്തേമദ്ധ്യേമദ്ധ്യേക്ഷിമീലനം
സർവ്വംബ്രഹ്മേതിവാദശ്ചസദ്യഃ പ്രത്യയഹേതവഃ.

ഭാവം—എപ്പോഴും കയ്യിൽ ജപപടം (ജപിക്കാനുപയോ ഗിക്കുന്ന മാലയും മാല ധരിച്ച കയ്യും മറച്ചുവെക്കുന്ന വസ്ത്രം) ധരിച്ചിരിക്കുക, ഇടയ്ക്കിടയ്ക്കു കണ്ണടക്കുക. 'സർവ്വം ബ്രഹ്മ' എ ന്നു എപ്പോഴും പറഞ്ഞുകൊണ്ടിരിക്കുക ഇതെല്ലാം വെട്ടെന്നു വിശ്വസിക്കാനുള്ള ഹേതുക്കളാകുന്നു.

നിൻകീർത്തിമുത്തുകളെ നിർഗ്ഗുണനൂലുതന്നിൽ
കോക്കാൻതുനിഞ്ഞുസുരലോകനതാംഗിവൃന്ദം
ഇല്ലോട്ടമുത്തിനുഗുണത്തിനൊരന്തമില്ല
ഹാമാലയായില ചിരിപ്പതു തങ്ങൾ തമ്മിൽ.

---

306. ധന്യാസ്താഖലുയോഷിതഃ പ്രിയതമേ
സർവ്വാംഗലഗ്നേപിവാ
വൈദഗ്ദ്ധ്യം പ്രഥയന്തിമോഹനവിധാ–
വാലംബ്യധൈര്യം മഹൽ
അസ്മാകംതുതദീയപാണികമലേ–
നോന്മുച്യമാനേംശുകേ

കോഽയംകാവയമത്രകിഞ്ചസുരതം
നൈവസ്മൃതിർജ്ജായതേ.

ഭാവം—സുരതസമയം പ്രിയതമൻ സൎവാംഗങ്ങളിലും ചേൎന്നിരുന്നാലും, ധൈൎയ്യത്തോടുകൂടി സുരതസാമൎത്ഥ്യം പ്രകടിപ്പിക്കുന്ന സ്ത്രീകൾ ധന്യകൾതന്നെയാണ്. എനിക്കാകട്ടെ അദ്ദേഹം കൈകൊണ്ടു വസ്ത്രമഴിക്കാൻ തുടങ്ങിയാൽ പിന്നെ അദ്ദേഹമാരാണു് സുരതമെന്താണ് ഈ വക സ്മൃതികളൊന്നും ഉണ്ടാവുന്നില്ല.

307. ഛായാവൃക്ഷമുപാശ്രയന്തിപഥിഷു
ശ്രാന്താശ്ചിപാന്ഥാസ്സമം
തേഷ്വേകോസ്യശുഭം ശുഭേനമനസാ
ഹൃഷ്യന്നനുധ്യായതി
അന്യോഹത്തുമപേക്ഷതേന്യവിടപാ_
നാധാരയഷ്ടേഃ കൃതേ
കശ്ചിന്നിശ്ചിനുതേകവാടഫലകം
കൎത്തുംതമേവക്ഷണാൽ.

ഭാവം—വെയിൽകൊണ്ടു നടന്നു തളൎന്ന വഴിപോക്കന്മാർ ഒരുമിച്ചു തണലുള്ള വൃക്ഷത്തിൻെറ ചുവട്ടിൽ കൂടുന്നു. അവരിലൊരുത്തൻ നല്ല മനസ്സോടെ സന്തോഷിച്ച് ആ വൃക്ഷത്തിനു നല്ലതു വരട്ടെ എന്നു പ്രാൎത്ഥിക്കുന്നു. മറെറാരുവൻ കത്തിനടക്കാനൊരു വടിയുണ്ടാക്കുവാനായി ഇതിൻെറ ഒരു കൊമ്പു മുറിച്ചെടുക്കാനാഗ്രഹിക്കുന്നു. വേറെയൊരുത്തൻ അതിൻെറ തടികൊണ്ടു വാതിൽപ്പലക യുണ്ടാക്കുവാൻ തീൎച്ചപ്പെടുത്തുന്നു.

അപിസാഗരപൎയ്യന്താവിചേതവ്യാവസുന്ധരാ
ദേശോഹ്യത്തിമാത്രോപിനാസ്തിദൈവജ്ഞവൎജ്ജിതഃ

ഭാവം—സമുദ്രംവരെയുള്ള ഭൂമി മുഴുവൻ അന്വേഷിച്ചു നോക്കിയാലും ജ്യോതിഷികളില്ലാത്ത ഒരു കോൽ ദേശമെങ്കിലും കാണുന്നില്ല.

309. ചൈത്രേമാസികഠോരസൂൎയ്യകിരണൈഃ
സന്തപ്തഗാത്രോഭവാ-
നസ്മിൻ കുബ്ജവടേസുശീതളദളേ
ഹേപാന്ഥവിശ്രാമ്യതാം
ഏകാകിചഭവാനഹം ചതരുണീ
ശൂന്യാപ്രപാവൎത്തതേ
ലജ്ജാമേഭണിതും പുരമേവചതുരോ
ജാനാസികാലോചിതം.

ഭാവം—ഹേ പാന്ഥ! ചൈത്രമാസത്തിലെ കഠിനമായ വെയിൽകൊണ്ടു തളൎന്നിരിക്കുന്ന ഭവാൻ ഈ പന്തലിച്ചു കിടക്കുന്ന പേരാലിന്റെ ചുവട്ടിൽ ഉള്ള തണുത്ത പ്രദേശത്തു വിശ്രമിച്ചാലും. അങ്ങേയ്ക്കു കൂട്ടുകാരാരുമില്ല. ഞാനാണെങ്കിൽ ചെറുപ്പക്കാരിയായ ഒരു സ്ത്രീയുമാണ്. ഈ വഴിയമ്പലവും ഒഴിഞ്ഞുകിടക്കുന്നു. പറയുവാനെനിക്കു ലജ്ജയുണ്ട്. ഇപ്പോൾ വേണ്ടതെന്താണെന്നു സമൎത്ഥനായ അങ്ങേയ്ക്കറിയാമല്ലൊ. (ഇത് ഒരു വഴിപോക്കനോടു് ഒരു സ്ത്രീ പറഞ്ഞതാണ്.)

310. ദേവന്മാൎക്കമൃതാം മുകുന്ദനരമാം
ധാത്രിക്കുമൎയ്യാദയും

ദേവേന്ദ്രന്നസുരദ്രുമം ഗിരിജതൻ
കാന്തന്നു ചന്ദ്രക്കല
ഏവം പ്രീതിദമായ്ക്കൊടുത്തു ശരണം
ഭൃത്യകൾക്കും തഥാ–
പ്യുണ്ടായീലൊരുവൻ തുണെപ്പതിനഗ–
സ്ത്യൻ നമ്മെ മോന്തും വിധൌ.

(സമുദ്രാക്രന്ദനം)

---

തന്വീബാലകൃശതരീതിത്യജ്യതാമത്രശങ്കാ
ലോകേമത്തഭ്രമരപതനാന്മഞ്ജരീകിന്നുഭഗ്നാ
തസ്മാദേഷാരഹസിഭവതാനിർദ്ദയം മർദ്ദനീയാ
മന്ദാക്രാന്താവിസൃജതിരസംനേക്ഷുയഷ്ടിഃ സമഗ്രം

ഭാവം — ഇവൾ കുട്ടിയാണ് കൃശയാണ് എന്നൊക്കെയുള്ള ശങ്ക അങ്ങ് ഉപേക്ഷിക്കണം. മദോന്മത്തനായ വണ്ടു പറന്നുവീഴുന്നതുകൊണ്ടു പൂങ്കുലയ്ക്കു കേടു വന്നു കണ്ടിട്ടുണ്ടോ? അതുകൊണ്ടു അങ്ങുന്നു രാത്രി ദയകൂടാതെ ഇവളെ മർദ്ദിക്കണം. പതുക്കെ കടിച്ചാൽ കരിമ്പിന്റെ രസം മുഴുവനും കിട്ടുകയില്ല. (ഇതു മാതഃകേളീഗൃഹംനയാമീത്യാദിശ്ലോകം കേട്ട ശേഷം മാതാവു മകളുടെ ഭർത്താവിനോടു പറയുന്നതാണ്.)

വക്ത്രംഗൌരമതിപ്രവൃദ്ധമുദരം ശ്യാമേചമേചൂചുകേ
കോരോഗോവദവൈദ്യനാഥ! വിധവേ! കിംവാച്യ

(പത്ഥ്യംകൃതം.

യൂനാസ് പൃഷ്ടമിദംമദീയജഘനം കേനാപിസന്ന്യാ
(സിനാ
രോഗായം ബലവാൻതഥാ പിദശമേമാസിസ്വയം
(ശ്യാമ്യതി

ഭാവം—അല്ലായോ വൈദ്യശ്രേഷ്ഠ! എന്റെ മുഖം വിള
ൎത്തും, വയർ വീൎത്തും, മുലക്കണ്ണു കറുത്തുമിരിക്കുന്നു. എന്തു രോ
ഗമാണിതു്? ഹേ വിധവേ! നീ എന്ത് അപഥ്യമാണ് ചെയ്തു
ത്? യുവാവായ ഏതോ ഒരു സന്ന്യാസി എന്റെ ജഘനത്തെ
സ്പൃശിക്കയുണ്ടായി. എന്നാലിതു ബലവാനായിരിക്കുന്ന ഒരു
രോഗമാണ്. എങ്കിലും പത്താംമാസത്തിൽ ചികിത്സ കൂടാതെ
ശമിക്കുകയും ചെയ്യും. (ഒരു വിധവയും വൈദ്യനും തമ്മിലുള്ള
സംവാദമാണിതു്.)

313. ചേതോമദീയമശരീരശരാവഭിന്നം
തച്ചേതസായദിനതുല്യമഹോവ്രണേന
ആസ്താംതയോൎവ്വിനിമയേനകഥാപ്രസംഗോ
ന്ന്യായേനകേനദയിതേദ്വയമപ്യഭേദ്യം.

ഭാവം—കാമശരമേററു മുറിവു പററീട്ടുള്ള എന്റെ മന
സ്സു വ്രണപ്പെടാത്തതായ നിന്റെ മനസ്സോടു തുല്യമല്ല എങ്കിൽ
അതുകളുടെ (രണ്ടു പേരുടേയും മനസ്സിന്റെ) ഒത്തുമാററത്തി
ന്റെ പ്രസംഗം മതിയാക്കുക. ഹേ! ദയിതേ! ഏതൊരു ന്യാ
യമനുസരിച്ചാണു നീ രണ്ടും തരംതിരിക്കുന്നത്? (എന്റെ മ
നസ്സെടുത്തു നിന്റെ മനസ്സു പകരം തരുവാനിഷ്ടമില്ലെങ്കിൽ
എന്റേതു മടക്കിതന്നാൽ കൊള്ളാമെന്നു സാരം)

314. വൈഷമ്യംകഥാപിയൂനോൎഭവതിഖലുരുചേ-
സ്തൽഗുണാൽ താരതമ്യാൽ

തത്സൌഖ്യം ചോപജീവ്യത്യന്ദയദപോരം-
ഗാനപയീദംവ്യവായേ
ഇത്ഥം സ ധാരണം തന്നഹിനരയുഗളേ
സവ്വതഃ കിഞ്ചെകൃഷ്ണം
ഗോപ്യഃ സ്വപ്രാത്ഥയന്തേതദനരബതസഖേ!
കോനദയോഗാവകാശഃ.

ഭാവം—സ്ത്രീപുരുഷന്മാൎക്കു പരസ്പരം ഗുണവ്യത്യാസം കൊണ്ടു രുചിഭേദമുണ്ടാവാറുണ്ട്. സുരതസുഖവും ശരിയായുണ്ടാവുന്നില്ല. സ്ത്രീപുരുഷന്മാരിൽ ഇതു സാധാരണമാണ്. ഇതുകൊണ്ടു പുരുഷൻ സ്ത്രീയോടിരക്കുന്നുവെന്നും മററുമുള്ള സിദ്ധാന്തം സമ്മതിക്കാവുന്നതല്ല. ആവശ്യമുള്ള ആൾ മററാളോടിരക്കുക എന്നു പറയുവാൻ തരമുള്ള. ഗോപസ്ത്രീകൾ ശ്രീകൃഷ്ണനോടാണു് അൎത്ഥിച്ചതു് എന്ന സംഗതി ഇതിനു ദൃഷ്ടാന്തമാണ്.

315. വീക്കം വിയക്കും ഹൃദയം വിറയ്ക്കും
മുഖംകെട്ടും വാവരളും വിശേഷാൽ
പുറപ്പെടാവാക്കസഭാപ്രഭാവ-
ലെനിക്കചൊൽവാറുതേചിലോകം.

316. ഉച്ചൈരുച്ചരിതവ്യം
യൽകിഞ്ചിദജാനതാപിപുരുഷേണ
മൂർഖാഃ വിശ്വാസ്യന്തേ
വിദുഷാമപിസംശയോഭവതി.

ഭാവം—ഒന്നും അറിവില്ലാത്തവനാണെങ്കിലും അവൻ ഉറക്കെ പറയുന്നതായാൽ അറിവില്ലാത്തവർ പറഞ്ഞതു ശരിയാണെന്നു വിശ്വസിക്കും. വിദ്വാന്മാർക്കുകൂടി ഇതു ശരിയോ അല്ലയോ എന്നു സംശയമാവുകയും ചെയ്യും.

ഉദാത്തമദപിത്തളദ്വിരദരാജഗണ്ഡസ്ഥലീ-
വിദാരണവിനോദനക്ഷപിതവാസരഃ കേസരീ
കഥംനുകലഹക്രമംവിതനുതേപരേതാടവീ-
പുരാണകുണപാശനപ്രകടിതാരവേഫേരവേ.

ഭാവം—മത്തഗജങ്ങളുടെ മസ്തകം പിളക്കുക എന്ന ക്രീഡകൊണ്ടു ദിവസം കഴിച്ചുകൂട്ടുന്ന സിംഹം പ്രേതച്ചുടുകാട്ടിൽ കിടക്കുന്ന പഴയ ശവമാംസം തിന്നു ഓരിയിടുന്ന കുറുക്കനോടു കലഹിക്കാറുണ്ടോ? (ഉദ്ദണ്ഡൻ സാമൂതിരിപ്പാട്ടിലെ സദസ്യനായ ഒരു വിദ്വാനോടു പറഞ്ഞതാണത്രെ ഇത്.)

318. ഇന്ദീവരാക്ഷ്യാസ്സ്ഫുടവിദ്രുമോഷ്ഠ്യാഃ
സങ്കേതമുദ്ദിശ്യവനേചരന്ത്യാഃ
ചോരാസ്സമസ്താഭരണാനിഹൃത്വാ
നാസാമണിംനാപഹരന്തിചിത്രം.

ഭാവം—കരിങ്കുവളപ്പൂക്കളൊത്ത കണ്ണുകളും, പവിഴത്തിനൊത്ത ചുണ്ടുമുള്ള ഒരു സുന്ദരി സങ്കേതസ്ഥലത്തേക്കായി കാട്ടിൽകൂടെ പോവുമ്പോൾ കള്ളന്മാർ അവളുടെ സകല ഭൂഷണങ്ങളും പിടിച്ചുപറിച്ചുവെങ്കിലും മൂക്കുത്തി എടുത്തില്ല. അത്ഭുതം തന്നെ. (വൈരക്കല്ലുകൊണ്ടുള്ള നാസാമണിയിൽ ചുണ്ടിന്റെ ചുവപ്പും കണ്ണിന്റെ കറുപ്പും പ്രതിബിംബിക്കയാൽ അതു കുന്നിക്കുരുവാണെന്നു ശങ്കിച്ചു ചോരന്മാർ അപഹരിച്ചില്ലന്നു ധ്വനി.)

319. ഉമാമഹംമാതരമാഹ്വയാമി
പത്ന്യഃപിതുർമ്മാതരഏവസർവ്വാഃ
കഥംനുലക്ഷ്മീമിതിചിന്തയന്തം
ശാസ്താരമീഡേസകലാർത്ഥസിദ്ധ്യൈ.

ഭാവം—പാർവ്വതീദേവിയെ ഞാൻ അമ്മയെന്നു വിളിക്കു ന്നു. അച്ഛന്റെ ഭാര്യമാരെല്ലാം അമ്മമാർ തന്നെ. ലക്ഷ്മീ ദേവിയെ ഞാനെന്താണ് വിളിക്കേണ്ടതു്, ഇങ്ങിനെ വിചാരി ക്കുന്ന ശാസ്താവിനെ ഞാൻ കാര്യസിദ്ധിക്കായി സ്തുതിക്കുന്നു.

320. കിടപ്പവരൊടക്കിയാതവരോ-
ടന്നച്ഛകൊണ്ടേവമനന്വിതാനി
പദാനിതൻമൂരികളെക്കണക്കെ
കവിക്കരിങ്കയ്യർ ചമയ്ക്കുയന്തി.

321. കസ്ത്വംപാലേഹിതലോചനാസ്യചരണോ?
ഹംസഃകുതോമാനസാൽ
കിംതത്രാസ്തിസുവർണ്ണപങ്കജവനാ-
ന്യംഭഃസുധാസന്നിഭം
ഭൂയഃകിംകഥയസ്വ?വിദ്രുമലതാ
പുഷ്പംചസൌഗന്ധികം
ശംബൂകാഃകിമുസന്തി?നേതിചബകേ-
നാകർണ്ണ്യഹീഹീകൃതം.

ഭാവം—കണ്ണും മുഖവും കാലും ചുവന്നിരിക്കുന്ന നീയാരാ ണു്? ഹംസമാണു്. എവിടെനിന്നു വരുന്നു? മാനസപ്പൊയ്ക

യിൽ നിന്ന്. അവിടെ എന്തൊക്കെയുണ്ട്? പൊൻതാമരപ്പൂക്കളും അമൃതിനൊക്കുന്ന വെള്ളവുമുണ്ട്. പിന്നെ വല്ലതുമുണ്ടോ? പറയൂ? പവിഴവല്ലി, സൌഗന്ധികപുഷ്പം ഇതൊക്കെയുണ്ട്. ഞവഞ്ഞികളില്ലേ? ഇല്ല. ഇതു കേട്ടപ്പോൾ കൊററി ഫീ ഫീ എന്നു പൊട്ടിച്ചിരിച്ചു (ബകഹംസസംവാദം)

322. ലതാഭിരാമാനവനസ്ഥലീ രാ

ശിരഃപ്രധാനാനതുസൈംഹികേയഃ

അനേകവർണ്ണാപരമേകവർണ്ണാ

നകാമധേനുഃസകലേഷ്ടദാത്രീ.

ഭാവം—ലതാലംകൃതയാണെങ്കിലും വനപ്രദേശമല്ല. ശിരസ്സാണ് പ്രധാനമായിട്ടുള്ളത്. എന്നാലും രാഹുവല്ല. അനേകവർണ്ണയാണെങ്കിലും ഏകവർണ്ണയാണ് (വർണ്ണം അക്ഷരം, നിറം) ഇഷ്ടങ്ങളെ തരുന്നതാണെങ്കിലും കാമധേനുവല്ലാ. ഇതു് എന്താണെന്നു ചോദിക്കുന്നു. ദ്രുപയുടെ ലക്ഷണമാണിതെല്ലാം.

323. മായാഫീത്യ്വമംഗളം,വ്രജഇതി

സ്നേഹേനഫീനംവചഃ

തിഷ്ഠേതിപ്രഭുതായഥാമതികരു_

ഷാത്രാപ്യുദാസീനതാ

കിംവാസാമ്പ്രതമാചരാമിഭവതഃ

സ്നേഹോപയുക്തംവചഃ

സ്മർത്തവ്യാവയമാദരേണഭവതാ

യാവൽപുനർദ്ദർശനം.

ഭാവം—'പോകരുതു്' എന്നു പറഞ്ഞാൽ അമംഗളമാവും
പൊയ്ക്കോളൂ എന്നു പറയുന്നതായാൽ ഇതു സ്നേഹമില്ലാത്ത
വാക്കാവും 'നില്ക്കൂ' എന്നു പറഞ്ഞാൽ ശാസനയായി. 'ഇഷ്ടം
പോലെ ചെയ്യു' എന്നു പറഞ്ഞാൽ അതിൽനിന്നു ഉദാസീന
ത ധ്വനിക്കും. ഭവാന് ഇഷ്ടമായിത്തീരുന്ന ഏതൊരു വാക്കാ
ണു് ഞാനിപ്പോൾ പറയേണ്ടതു് എന്നറിയുന്നില്ല. ഇനി കാ
ണുന്നതുവരെ ഓൎമ്മയുണ്ടായിരിക്കണം. ഒരു നായിക യാത്രാ
ഭിമുഖനായ നായകനോടു പറയുന്നതാണിതു്.

കഃഖേചരതി?കാരമ്യാ?കിഞ്ജപ്യം?കിംതുഭൂഷണം?
കോവന്ദ്യഃ? കീദൃശീലങ്കാ? വരമൎക്കടകമ്പിതാ.

ഭാവം—ആകാശത്തിൽ സഞ്ചരിക്കുന്നതാരാണു്? സുന്ദ
രിയാര്? ജപിക്കേണ്ടതു് എന്ത്? ഭൂഷണമെന്ത്? വന്ദിക്കേ
ണ്ടവനാര്? ലങ്ക ഏതു നിലയിലായി? (സമാധാനം 'വീരമൎക്ക
ടകംപിതം' എന്നാണു്, വീ=പക്ഷി, രമാ=ലക്ഷ്മി, ഋൿ=വേ
ദോക്തം, കടകം=വള, പിതാ=അച്ഛൻ, വീരമൎക്കടകമ്പിതാ
വീരന്മാരായ വാനരന്മാരാൽ വിറപ്പിക്കപ്പെട്ടതു്. ചോദ്യങ്ങൾ
ക്കെല്ലാം ഇങ്ങിനെ ക്രമേണ സമാധാനം കണ്ടുകൊൾക.

225. കണ്ണേനല്ലകറുപ്പുമുണ്ടൊരുമുറി-
സ്സോമൻജടാന്തസ്ഥലേ
പണ്ടേയുള്ളൊരുവെള്ളമുണ്ടുതലയിൽ
കണ്ടാലതുംവിസ്മയം
ഉണ്ടേനിങ്കലെരട്ടനല്ലകരമു-
ണ്ടെന്നല്ലരുദ്രാവലീ

ശ്രീകണ്ഠേശ്വര! പിന്നെയും വെറുതെനീ
തോൽമുണ്ടുടുത്തീടൊലാ.

---

വൈദേഹി! യാഹി കലശോൽഭവധർമ്മപത്നീം
തത്രാർച്ചിതാ കഥയ സർവ്വമനുക്രമേണ
പൃഷ്ടാപി മാ കഥയ വാരിധിലംഘനം മേ
സാ ഹി പ്രിയേ ചുളുകിതാംബുനിധേഃ കളത്രം.

ഭാവം — ഹേ സീതേ! നീ ലോപാമുദ്രയെ കാണ്മാൻ പൊയ്ക്കൊൾക. അവിടെ സൽക്കാരം കഴിഞ്ഞശേഷം എല്ലാ വർത്തമാനവും പറഞ്ഞുകൊൾക. ചോദിച്ചാൽപോലും സമുദ്രത്തിൽ ചിറ കെട്ടിയ കഥ പറഞ്ഞുപോകരുത്. അവൾ സമുദ്രജലം മുഴുവൻ കയ്യിന്റെ ഉള്ളിലാക്കി ആചമനം ചെയ്ത അഗസ്ത്യന്റെ ഭാര്യയാണെ. (രാവണവധാനന്തരം അയോദ്ധ്യയിൽ താമസിക്കുമ്പോൾ അഗസ്ത്യഭാര്യയെക്കാണ്മാൻ പുറപ്പെട്ട സീതയോടു ശ്രീരാമൻ പറഞ്ഞതായി ഒരു കവി വർണ്ണിക്കുന്നതാണിത്.)

327. കാന്തഃ കപാലീ കഠിനഃ പിതാ തേ
മേനേതി മാതുസ്തവ നാമധേയം
കഥം നമുഗ്ദ്ധേ! വലയാലയസ്ഥേ!
ദരിദ്രതാമാദൃശി ബോഭവീതു.

ഭാവം — നിന്റെ ഭർത്താവു കപാലി (ശിവനെന്നും = ചിരട്ടയെടുത്തു പിച്ചതെണ്ടുന്നവനെന്നും അർത്ഥം.) യാണ്. അച്ഛൻ കഠിന (പർവ്വതമെന്നും, ദയയില്ലാത്തവനെന്നും അർത്ഥം.) നാണ്. അമ്മയുടെ പേരുതന്നെ മേന (മേനക എന്നും, എനിക്കൊന്നുമില്ലെന്നു പറയുന്നവളെന്നും അർത്ഥം.) എന്നാണ്. ഇ

സ്ഥിതിക്ക് അല്ലയോ ഊരകത്തമ്മേ! എന്നെപ്പോലെയുള്ള അങ്ങയുടെ ഭക്തന്മാൎക്ക് എങ്ങിനെ ദാരിദ്ര്യം ഉണ്ടാവാതിരിക്കും? (താനുണ്ണാത്ത ദേവനുണ്ടോ വരം കൊടുക്കുന്നു എന്നു സാരം.)

328. വിശ്വാമിത്രാഗ്ര്യകൎമ്മപ്രശമരതസുബാ
ഹുരുകണ്ഠപ്രഭേദം
ധൃത്വായംസായകാഗ്ര്യംഹരിവരപൃതനാ-
സംയുതഃസാനുജന്മാ
ആയാതോരാമരാജഃ സ്വയമിതിജനതാ-
ഭാഷണേവസിന്ധുഃ
സന്ത്രസ്താത്മാരരാസോത്തരതരളതരം-
ഗോച്ചലൽബാഹുരുച്ചൈഃ.

(തിരുവനന്തപുരത്തു മഹാരാജാവ് അനുജനോടുകൂടി ശംഖമുഖത്ത് ആറാട്ടിനെഴുന്നെള്ളിയപ്പോൾ ഒരു കവി അടിയറ വെച്ച ശ്ലോകമാണിത്. വിശ്വാമിത്രന്റെ യാഗം മുടക്കുന്നവനായ സുബാഹുവിന്റെ മഹത്തായ കണ്ഠം ഛേദിച്ച ബാണവുമെടുത്തു വാനരപ്പടയോടും അനുജനോടുംകൂടി ശ്രീരാമൻ വന്നിരിക്കുന്നു എന്നു ജനങ്ങൾ പറയുന്നതു കേട്ടിട്ടോ എന്നു തോന്നുമാറു സമുദ്രം തിരകളാകുന്ന കയ്യുകളുയൎത്തി ഭയപ്പെട്ടു നിലവിളിക്കുന്നു. (ഇതു ശ്രീരാമപരമായ അൎത്ഥമാണ്.) മഹാരാജപക്ഷത്തിൽ—വിശ്വാമിത്രാഗ്ര്യകൎമ്മപ്രശമരതസുബാഹുരുകണ്ഠപ്രഭേദം എന്ന സായകവിശേഷണത്തിന്ന് എല്ലാ ശത്രുക്കളുടേയും, ശ്രേഷ്ഠകൎമ്മങ്ങളെ മുടക്കുന്നവരുടേയും കൈകാൽ കണ്ഠങ്ങളെ ഛേദിക്കുന്നത് എന്നും, ഹരിവരപൃതനാ എന്നതിന്നു കുതിരപ്പട എന്നും അൎത്ഥഭേദം കല്പിച്ചുകൊള്ളണം.

329. ഗംഗാവത്തസമാനനാഭിവിലസ-
ദ്രപമീകരന്ത്രാന്തരാ-
ത്തനപീശ്യാമളരോമരാജിഭുജഗീ
നിഗ്ഗ്രത്യകാന്തേ!തവ
വക്ത്രേന്ദുംഗ്രസതീതിപന്നഗഭിയാ
പീനസ്തനാവാഗതാ-
വിത്യാഖ്യാതുമിവതപദക്ഷിയുഗളം
കണ്ണാന്തമാശ്ലിഷ്യതേ.

ഭാവം—പ്രിയേ! നാഭിയാകുന്ന പുററിൽനിന്നു രോമരാജിയാകുന്ന കൃഷ്ണസപ്പം മുഖചന്ദ്രനെ വിഴുങ്ങുവാൻ പുറപ്പെട്ടതു കണ്ടു ഭയപ്പെട്ട സ്തനങ്ങൾ വന്നിരിക്കുന്നു എന്ന വത്തമാനം സപകാൎയ്യമായി പറയുവാനാണോ നിൻെറ കണ്ണു രണ്ടും കൎണ്ണത്തിനെ ആശ്രയിക്കുന്നത്? (ഒരു നായികയുടെ യൌവനദശയെ വൎണ്ണിക്കുന്നതാണിത്.)

330. കാടല്ലേനിൻെറഭത്താവിൻഭവനമതേ
നിൻെറയോ നിമ്മണാളൻ
ചൂടില്ലേപന്നഗത്തെശ്ശിരി തവകണവൻ
പാമ്പിലല്ലേകിടപ്പ്
മാടല്ലേവാഹനം നിൻദയിതനതിനെയും
നിൻപ്രിയൻമേപ്പതില്ലേ
കൂടില്ലേതക്കമിന്നെന്നുമരമയെമട-
ക്കും മൊഴിക്കായ്തൊഴുന്നേൻ.

331. അംഭോദൈരുദജൃംഭിജൃംഭിതരവൈ-
രാനൎത്തികേകിവ്രജൈഃ
ജംഭാരേൎദ്ധനുഷാവ്യരാജിഗഗനേ
ഹംസൈരഗാമിക്ഷിതേഃ
സംഭോഗാത്സമുപാക്രമിപ്രിയതമാ-
യുക്തൈശ്ചപുണ്യാത്മഭിഃ
പുംഭിസ്ത്വദ്രഹിതൈരമാരിദയിതേ!
വൎഷശ്രിയംപ്രാവൃഷഃ.

---

ദ്വിത്രാംഗുലിപരീണാഹജിഹ്വാചലനഭീരവഃ
സൎവ്വാംഗൈരപ്യഹോക്ലേശംമൂഢാഃകേചനകുൎവ്വതേ.

ഭാവം — രണ്ടു മൂന്നു വിരൽ മാത്രം നീളമുള്ള നാവിളക്കാൻ പേടിച്ചു ചില മൂഢന്മാർ സൎവ്വാംഗങ്ങളെക്കൊണ്ടും ജോലിചെയ്തു കഷ്ടപ്പെടുന്നു. (ഇതു് ഒരു കഥകളിക്കാരനോടു ഒരു കവി പറഞ്ഞതാണത്രെ.)

333. അംഗുല്യാകഃ കവാടേ പ്രഹരതിദയിതേ!
മാധവഃ കിംവസന്തോ?
നോചക്രീ; കിംകുലാലോ? നഹിധരണിധരഃ
കിംദ്വിജിഹ്വഃ ഫണീന്ദ്രഃ
നാഹംഘോരാഹിമൎദ്ദീ, കിമുതഖഗപതിഃ
നോഹരിഃ കിംകപീന്ദ്രഃ
ശ്രുത്വൈവംസിന്ധുകന്യാപ്രതിവചനജഡഃ
പാതുമാം പത്മനാഭഃ.

ഭാവം—ആരാണ് വിരൽകൊണ്ടു വാതലിൽ മുട്ടുന്നത്? പ്രിയേ! മാധവനാണ്. എന്ത് വസന്തമോ? അല്ല ചക്രായുധനാണ്. ആര്, കശവനോ? അല്ലല്ല, ധരണിധരനു, എന്ത് ആ ഇരുനാവുള്ള സപ്പരാജനാവോ? അല്ല ഞാൻ സപ്പത്തെ മദ്ദിച്ചവനാണ്. എന്നാൽ ഗരുഡനോ? അല്ല ഹരിയാണ്. ഓഹോ കുരങ്ങനോ? ഇങ്ങിനെ ശ്രീഭഗവതി കളിയാക്കുമ്പോൾ ഇളിഭ്യനായ പത്മനാഭൻ എന്നെ രക്ഷിക്കട്ടെ.

334. ദുർബ്ബോധവസ്തുപരിബോധവികാസിതാസ്യാ
ശിഷ്യപ്രവൃത്തിരനുശാസിതുരാദരായ
രമ്യേവിസപ്പതിരതേശവശായിദേഹാ
സ്ത്രൈണീരുണദ്ധിപുരുഷസ്യപരാംരിരംസാം.

ഭാവം—ദുർഗ്രഹമായ വിഷയം മനസ്സിലാക്കി മുഖപ്രസന്നത കാണിക്കുന്ന ശിഷ്യനിൽ ഗുരുവിന്നു സന്തോഷം തോന്നും. സുരതകാലത്തിങ്കൽ ശവംപോലെ കിടക്കുന്ന സ്ത്രീ പുരുഷന്റെ രമിക്കാനുള്ള ആഗ്രഹത്തെ നശിപ്പിക്കുന്നവളാണ്.

335. ഫാലന്തത്തിൽദധിപത്രാംബുജമടിയരുളും
സൽപ്രഭേചിൽപ്രഭാവം
കോലുംനിൻ ദിവ്യരൂപാമൃതമതിലെവനോ
ചിത്തമൊന്നെത്തിടുന്നു
കാലംവൈകാതെകണ്ടായവനുടെമനവും
നിത്യമായപ്പമപ്പം-
പോലേയോജിച്ചിടുന്നുപരമവനുമനോ-
ന്യവസ്ഥാകരസ്ഥാ.

---

336. കിംമേസ്വൎഗ്ഗേണയസ്മാൽപതതിഹരിഹയോ
പ്യാത്മകൎമ്മാനുവൃത്ത്യാ
കിം വാസത്യാദിലോകൈൎഭുവനവിലയനേ
യേപിനാശംവ്രജന്തി
യന്നിത്യംനിസ്തമസ്കംവിലസതിപുനരാ-
വൃത്തിഹീനംപദംതൽ
ബ്രഹ്മദ്ധ്യാനാവധൂതാഖിലകലുഷചയോ
യാമിസൎവ്വംവിഹായ.

ഭാവം—എനിക്കു സ്വൎഗ്ഗലോകം എന്തിനാണ്? അതിൽനിന്നു ഇന്ദ്രനുംകൂടി, പുണ്യഫലം അവസാനിച്ചാൽ പതിച്ചുപോകുന്നു. സത്യാദിലോകങ്ങളും എനിക്കാവശ്യമില്ല. പ്രളയകാലത്തിൽ അതുകളും നശിക്കുന്നു. നാശമില്ലാത്തതും സ്വയംപ്രകാശിക്കുന്നതും, പുനരാവൃത്തിയില്ലാത്തതുമായ ലോകമേതാണ്? ആ ലോകത്തിലേയ്ക്കു (മോക്ഷപദം) ഞാനിതാ ബ്രഹ്മധ്യാനംകൊണ്ടു പാപം മുഴുവൻ കളഞ്ഞു ശുദ്ധനായി ഐഹികങ്ങളായ സകല വസ്തുക്കളേയും ഉപേക്ഷിച്ചുപോകുന്നു. (ഇതു ശീവോളി നാരായണൻനമ്പൂതിരി തന്റെ ചരമദശയിൽ മദിരാശിവെച്ചു ചൊല്ലിയതാണ്. ഇതു ചൊല്ലിയതിന്നു ഉടൻ അദ്ദേഹം മരിക്കയും ചെയ്തു.)

337. വീരാഗ്രേസര!കൃഷ്ണരായ!ഭവതാ
ക്രാന്താരണപ്രാങ്കണേ
ശൂരാഃകേചനപാരസീകപതയോ
യാതാഃപുരീമാമരീം
ഭീരുത്വേതിഗുരൌമതംതപതിസുരാ-
വുത്വേതിശച്യാംപുന-

ബ്ബിബ്ബീതിപ്രണതാസ്സളാമിതിഗിരാ
സ്മേരാൻസുരാൻകുൎവ്വതേ.

ഭാവം—അല്ലയോ വീരനായ കൃഷ്ണരായ രാജാവേ! അങ്ങു യുദ്ധത്തിൽ കൊന്നവരായ ചില പാരസീക (പേഷ്യൻ) ഭടന്മാർ സ്വൎഗ്ഗത്തിൽ ചെന്നു ബൃഹസ്പതിയെ ഭീമൂത്താ എന്നും, ദേവേന്ദ്രനെ സുരാവൃത്ത എന്നും, ഇന്ദ്രാണിയെ ബിബ്ബി എന്നും പറഞ്ഞു നമസ്കരിച്ചു. സലാം എന്നു പറഞ്ഞു ദേവന്മാരെ ചിരിപ്പിക്കുന്നു.

338. സന്ത്യക്തായദികേതകീത്രിഭുവന—
ശ്ലാഘ്യാപുരദ്രോഹിണാ
തസ്മിന്നേവഹിപൎയ്യവസ്യതിതതോ
വസ്തൂഷുസാരജ്ഞതാ
കിംവേണീഷുനതാംവഹന്തിസുദൃശഃ
കിംസാനവിക്രീയതേ
കിംനേമാമുപലാളയന്തിരസികാഃ
പൃത്ഥ്വീഭുജോമൌലിഭിഃ.

ഭാവം—ലോകം മുഴുവൻ പേരുകേട്ട കൈതപ്പൂവിനെ ഉപേക്ഷിക്കുന്നു എങ്കിൽ 'വസ്തുക്കളുടെ ഗുണദോഷമറിഞ്ഞുകൂടാത്തവൻതന്നെയാണ് ശിവൻ' എന്നേ ജനങ്ങൾ പറയുകയുള്ളൂ. കൈതപ്പൂവിനെ സുന്ദരികൾ ശിവനുപേക്ഷിച്ചിട്ടുള്ളതാണെന്നറിഞ്ഞിട്ടും തലയിൽ ചൂടാതിരിക്കുന്നുണ്ടോ? അതിന്റെ വിലയ്ക്കു വല്ല കുറവും പറ്റീട്ടുണ്ടോ? രസികന്മാരായ രാജാക്കന്മാർകൂടി ഇതിനെ ബഹുമാനിക്കുന്നില്ലേ?

339\. വസനാശനമാത്രസമ്പദാ

ധനദാദപ്യധികായതേഖലഃ

യദിവേത്തിഷഡക്ഷരാണിചേ-

ദുപദേഷ്ടുംശിതികണ്ഠമിച്ഛതി.

ഭാവം — ദുഷ്ടൻ, ഉടുക്കുവാനും ഉണ്ണുവാനും മാത്രമുള്ള സമ്പത്തേ ഉള്ളു എങ്കിലും, താൻ വൈശ്രവണനേക്കാൾ കേമനാണെന്നു നടിച്ചുതുടങ്ങും. അവന് അഞ്ചാറക്ഷരംകൂടി അറിയാമെന്നു വന്നാൽ സർവ്വജ്ഞനായ ശിവനെക്കൂടി പഠിപ്പിക്കാൻ മോഹിച്ചുതുടങ്ങും.

340\. ഇന്ദ്രൻവഞ്ചീശനുണ്ടിങ്ങമരഗുരുദിവാൻ

വെങ്കിടാഖ്യൻനിനച്ചാൽ

പിന്നെശ്രീപത്മനാഭൻസുരതരുസുരഭീ

പാർവ്വതിരാജ്ഞിസാക്ഷാൽ

വെള്ളാനപ്രൌഢനുണ്ടീദ്ദരയവർകൾബുധ

ന്മാർക്കുമിങ്ങററമില്ലാ

സ്വർഗ്ഗംഭൂലോകമത്രേപ്രഥമനമൃതിനെ-

ക്കാൾവിശേഷംവിശേഷം.

(ഇരയിമ്മൻ തമ്പി 993-ൽ കഴിഞ്ഞ മുറജപത്തെ സംബന്ധിച്ചു തിരുവിതാംകൂർ മഹാരാജാവിനു സമർപ്പിച്ചതു)

341\. ആബാല്യാധിഗമാന്മയൈവഗമിതഃ

കോടിംപരാമുന്നതാ-

മസ്മൽസങ്കഥനേനവഞ്ചിനൃപതിഃ

സമ്പ്രത്യയംകൃപ്യതി

ഇത്യാത്മഷ്ട്ഇവാത്മജേനയശസഃ
ഭത്താവലംബോംബുധേഃ
പാരേതീരതപോവനാനിഭജതേ
വൃദ്ധോഗുണാനാംഗണഃ.

ഭാവം—ബാല്യത്തിൽതന്നെ ഞാൻ ചെന്നുകൂടി. അന്നുമുതൽ ഞാൻതന്നെയാണ് ഈ ഉയൎന്ന നിലയിൽ എത്തിച്ചത്. ഇപ്പോൾ ഈ വഞ്ചിരാജാവ് എന്റെ കഥ വല്ലവരും പറയുകേട്ടാൽ കോപിക്കുന്നു. ഇങ്ങിനെ വിചാരിച്ചു ദ്വേഷ്യപ്പെട്ടിട്ടോ എന്നു തോന്നുംവണ്ണം 'വൃദ്ധനായ ഗുണഗണം' മകനായ യശസ്സിന്റെ കയ്യും പിടിച്ചു സമുദ്രത്തിന്റെ അക്കരെയുള്ള തപോവനങ്ങളിൽ ചെന്നുകൂടിയിരിക്കുന്നു.

വസ്ത്രേണവപുഷാവാചാവിദ്യയാവിഭവേനച (വം
വകാരൈഃപഞ്ചഭിൎഹീനോ നരോനാപ്നോതിഗൌരവ

ഭാവം—വസ്ത്രം, വപുസ്സ്, വാക്ക്, വിദ്യ, വിഭവം ഈ വകാരപഞ്ചകമില്ലാത്തവനു ഗൌരവമുണ്ടാവുകയില്ല.

343. മന്ദാരംമധുമത്തയാജയതിതേ
വാണിഗുണേനാദ്ഭുതാ
വിഭ്രാന്താനദമൌഖരീവഭവതഃ
കാഭാരതീഭാസതേ
ഏതാംതാമരസേനയത്നഘടിതാം
മാലാമിവാത്ത്യാദരാ-
ല്ലോകഃകോവിദമാനനീയശിരസാ
മാദ്ദംഗികശ്ശ്ലാഘതേ.

(കുഞ്ചൻനമ്പ്യാർ ശ്രീകൃഷ്ണവിലാസകാവ്യത്തിന്നു വ്യാഖ്യാനമെഴുതി നോക്കുവാനയച്ചുകൊടുത്തപ്പോൾ കൂടല്ലൂര നമ്പൂരിപ്പാട് അതു വായിച്ചുനോക്കി അഭിപ്രായം എഴുതി അയച്ചു കൊടുത്ത ശ്ലോകമാണത്രെ ഇത്. വ്യാഖ്യാനത്തെക്കുറിച്ചു ദൂഷണമായും ഭൂഷണമായും ഇതിന്നർത്ഥമുണ്ട്.)

344. ജിത്വാഹല്ലോഹലേശംയവനവരയുതഃ
കോലഭൂപാലമൗലിം
ഹൃത്വാത്ഥാനേതരീയാനഥപുരളിപതിം
ശൈലപാഥോധിനാഥം
ധിക്കുർവ്വൻമാടഭൂപംസദസിനിജഭടൈ-
സ്സാകമാസ്തേതുരുഷ്കഃ
കാന്താന്തീംഗന്തുകാമോദിശമഖിലജനാൻ
പാഹിവഞ്ചിക്ഷിതീശ!

ഭാവം — നീലേശ്വരം, ചിറക്കൽ, കോട്ടയം, കോഴിക്കോട്, കൊച്ചി ഈ രാജാക്കന്മാരെയെല്ലാം ജയിച്ചു ടിപ്പുസുൽത്താൻ തെക്കൻദിക്കിലേക്കു യാത്രയായിരിക്കുന്നു. ഹേ വഞ്ചിമഹാരാജാവേ! അങ്ങ് എല്ലാവരേയും രക്ഷിക്കണേ. (ഇതു പടയോട്ടക്കാലത്ത് ഒരു നമ്പൂതിരി തിരുവിതാംകൂർ രാജാവിന് എഴുതിഅയച്ചതാണ്).

345. വില്ലിന്നുത്സാഹമൊക്കെക്കളയുമൊരുഭവ-
ച്ചില്ലിവല്ലീയുഗത്താൽ
മെല്ലെന്നെന്നല്ലൽതീർപ്പാൻസകൃദപിസരസം
തെല്ലുതല്ലീടുകെന്നോ

ചൊല്ലാവല്ലല്ലലെൻചേതസി വളരുമഹോ
മല്ലബാണാരിജായേ
ചൊല്ലേറീടുന്നകല്ലേക്കുളജലനടുവിൽ
പ്രോല്ലസിച്ചോരുമായേ.

---

ഏകദാരാമചന്ദ്രസ്യ ലാളയന്തീപദാംബുജം
ഝടിത്യുന്മുച്യ ചിക്ഷേപ സീതാരത്നാംഗുലീയകം.

ഭാവം — സീതാദേവി ഒരിക്കൽ ശ്രീരാമദേവന്റെ കാൽ തിരുമ്മിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു രത്നമോതിരം ഊരി എറിഞ്ഞു. (മോതിരത്തിന്മേലുള്ള കല്ലു സ്ത്രീയായെങ്കിലോ എന്നു ശങ്കിച്ചിട്ടാണിങ്ങിനെ ചെയ്തതു)



വസന്തനവമല്ലികാമുകുളപുഞ്ജവന്മഞ്ജുളം
നിരന്തരദധിപ്ലുതം ലകുചനീരമന്ദാപ്ലുതം
സുഭോജ്യമിഹ ബാലയാ സഹ പരസ്പരം ലീലയാ
ജലോദനമുപാസ്മഹേ ജലജബാന്ധവസ്യോദയേ.

---

മരാളഗതിവിഭ്രമത്രുടിതകഞ്ചുകോജ്ജൃംഭിത-
പ്രതപ്തകനകോജ്ജ്വലൽകലശതുല്യവക്ഷോജയാ
സ്മിതാഞ്ചിതമുഖാബ്ജയാ ദയിതയാ സമന്ദാപ്ലുതം
ജലോദനമുപാസ്മഹേ ജലജബാന്ധവസ്യോദയേ.

മേൽകാണിച്ച രണ്ടു ശ്ലോകങ്ങളും 'ഉപാസ്മഹേ ജലജബാന്ധവസ്യോദയേ' എന്ന സമസ്യയുടെ പൂരണങ്ങളാണ്. വെള്ളച്ചോറുണ്ണുവാനുള്ള വട്ടം വിസ്തരിക്കുന്ന നിലയിലാണ് ഈ പൂരണങ്ങൾ).

സരസ്സീരാരാമേസരസതരകൂജദ്വിജകുലേ
സഖേ കിഞ്ചിൽക്കാലംവിരമമൃദുഗായൻഭ്രമരഭോ
ഗരുദ്വ്യായാമായസ്വയമതഇതായാസ്യതിയദാ
തദാഹംസസ്സൈഷാപരിതവിവശേയംകമലിനീ.

ഭാവം—അല്ലയോ വണ്ടേ; നീ തടാകത്തിന്റെ വക്കിലു ള്ളതും മനോഹരമാകുംവണ്ണം പക്ഷികൾ കൂവുന്നതുമായ ആ റുകാവിൽ അല്പകാലം പാട്ടു പാടിക്കൊണ്ടിരിക്കുക. ഹംസം ചിറകുകളുടെ വ്യായാമത്തിന്നായി എവിടെയെങ്കിലും പോകും. അപ്പോൾ താമരപ്പൊയ്കയായ ഞാൻ സ്വതന്ത്രയാവും. നി ന്റെ വശവൎത്തിനിയാവുകയും ചെയ്യും. (ഇതും മുൻചേൎത്തിട്ടുള്ള ഹേമാംഭോജിനിരാജഹംസനിവഹൈഃ എന്നാദിയായ പദ്യ ത്തിന്റെ മറുപടിയാണത്രെ.)

350. ഏകാന്തേവാണൊരുന്നാളണിചികുരമഴി-
ച്ചിട്ടുകൈകൊണ്ടുതാങ്ങി-
ച്ചീകീടുംനേരമിന്ദിന്ദിരനിരകളിര-
ന്നീടവേപക്ഷ്മളാക്ഷീ
സാകൂതംതത്രചെന്നേനതുപോഴുതിളകും
കാളമേഘാന്തരാളേ
രാകാചന്ദ്രൻകണക്കശ്ശശിമുഖിവദനം
കണ്ടുസാചീകൃതംഞാൻ.

---

ഉന്മേഷംയോമമനസഘതേജാതിവൈരിനിശായാ
മിന്ദോരിന്ദീവരദളദൃശാതസ്യസൌന്ദൎയ്യദൎപ്പഃ

ശാന്തിം നീതപ്രസഭമനയാവക്ത്രലക്ഷ്മ്യാതിഹൃഷ്ടാ
ല്ലഗ്നാമന്യേലളിതതനുഃതപാദയോഃപത്മശോഭാം.

ഭാവം—ഹേ സുന്ദരി! തന്റെ വികാസത്തെ സഹിക്കാത്ത ചന്ദ്രന്റെ സൌന്ദര്യഗർവ്വം നീ മുഖശ്രീകൊണ്ടു ശമിപ്പിച്ചു നിമിത്തം സന്തോഷിച്ചു താമരപ്പൂവിന്റെ കാന്തി നിന്റെ പാദങ്ങളെ ആശ്രയിച്ചു എന്നു ഞാൻ വിചാരിക്കുന്നു.

352. അദ്യാപി തിഷ്ഠതി ദൃശോരിദമുത്തരീയം
ധർത്തുംപുരഃസ്തനതടാൽ പതിതംപ്രവൃത്തം
വാചംനിശമ്യനയനം നയനംമമേതി
കിഞ്ചിത്തദായദകരോൽസ്മിതമായതാക്ഷീ.



ഭാവം—എന്റെ മുമ്പിൽവെച്ചു മുലത്തടത്തിൽനിന്നു വീണ ഉത്തരീയമെടുത്തു ധരിക്കുവാനാരംഭിക്കുമ്പോൾ 'എന്റെ കണ്ണ്' എന്റെ കണ്ണ്' എന്നു ഞാൻ പറഞ്ഞ വാക്കു കേട്ട് ആ സുന്ദരി അന്നു ചിരിച്ചത് ഇന്നും എന്റെ കണ്ണുകളിലിരിക്കുന്നു.

353. ഹാപാപകംനകരോഷിപാപിനി!കഥം?
പാപീത്വദീയഃപിതാ
രണ്ഡേജല്പസികിം?ത്വദീയജനനീ
രണ്ഡാത്വദീയാസ്വസാ
നിർഗ്ഗച്ഛസ്വഗൃഹാൽബഹിർമ്മമഗൃഹം
നേദംത്വദീയംഗൃഹം
ഹാഹാദേവ!മമാദ്യദേഹിമരണം
മാദ്യഃശിരൈകോഗതഃ.

ഭാവം—എടി പാപി! നീ ഭക്ഷണം തയ്യാറാക്കുന്നില്ലേ? പാപി തന്റെ അച്ഛനാണ്. എടി മൊട്ടച്ചി! നീ അധികപ്രസംഗം പറയുന്നുവോ? തന്റെ അമ്മയും പെങ്ങളുമാണ് മൊട്ടച്ചികൾ. നീ മഠത്തിൽനിന്നു പുറത്തു പോ? ഇത് എന്റെ മഠമാണ് തന്റേതല്ല. അയ്യോ ദൈവമേ! എന്നെ ഇപ്പോൾത്തന്നെ മരിപ്പിക്കണേ. എന്നാൽ എന്റെ...ഒന്നു പോയി. (ഇത ഒരു പരദേശബ്രാഹ്മണനും ഭാര്യയും തമ്മിലുള്ള കലഹം കണ്ടുനിന്ന ഒരു കവി ഉണ്ടാക്കിയതാണ്.)

854. യന്ത്രംസംഹരസംഹരാശുഭഗവൻ!

യക്ഷോഹമജ്ഞാനതോ
ബാലാംപ്രാപ്യസമാശ്രിതോസ്മിപുനര-
പ്യേഷാമമൈകാകിനീ
ശൂന്യേമാതൃഗൃഹപ്രയച്ഛതുബലീം
കന്യേതികാമഗ്രഹ-
ഗ്രസ്താകൃത്രിമമന്ത്രവാദിനിമയി
പ്രോവാചസാസുന്ദരീ.

ഭാവം—ഭഗവാനേ! അതിവേഗത്തിൽ യന്ത്രത്തെ (മന്ത്രപൂർവകമായ ബന്ധനം) പിൻവലിക്കേണമേ. ഞാൻ ഒരു യക്ഷനാണ്. അറിവില്ലാതെ ഈ ബാലികയെ പ്രാപിച്ചതാണ്. ഇനി ഇപ്പോൾ ഒഴിഞ്ഞുകിടക്കുന്ന ഇവളുടെ മാതൃഗൃഹത്തിൽവെച്ചു മറ്റാരും സഹായത്തിനില്ലാതെ ഏകാകിനിയായിട്ടു ഒരു ബലി തന്നാൽ ഞാൻ ഒഴിഞ്ഞുകൊള്ളാം. എന്നിങ്ങിനെ കാമപീഡിതയായ ആ സുന്ദരി കൃത്രിമമന്ത്രവാദിയായ എന്നോടു പറഞ്ഞു.

855. മന്മഥനുടെതടിമുടിയൻ
നിർമ്മലതാരേശജ്ഞാഹ്നവീമുടിയൻ

നമ്മുടെഗരളംകുടിയൻ
നന്മതരട്ടേഭവാനുമാമടിയൻ.

---

പിപിപ്രിയസസസ്വയംമുമുമുഖാസവംദേഹിമേ
തതത്യജദ്ദൂർദ്ദതംഭഭഭാജനംദേഹിമേ
ഇതിസ്ഖലിതജല്പിതംമദവശാൽകുരംഗീദൃശഃ
പ്രഗേഹസിതഹേതവേസഹചരീഭിരദ്ധ്യൈയത.

ഭാവം—പ്രിയ! സ്വയംമേ മുഖാസവംദേഹി കാഞ്ചനം ഭാജനം ത്യജ എന്നു മദവിഹ്വലയായ നായിക വിക്കിവിക്കി പ്പറയുന്നതിനെ സഖികൾ നേരം പുലരുമ്പോൾ പരിഹസി ക്കേണ്ടതിന്നായി ഉരുവിട്ടു പഠിക്കുന്നു.

വക്ത്രാംഭോജാൽകദാചിന്നതുകമലഭുവാ
മുച്യതേ ഭാരതീസാ
വക്ഷഃപീഠേനധത്തേസതുമുരമഥനഃ
കന്യകാമംബുരാശേഃ
ദേവഃകന്ദർപ്പവൈരീശിവശിവശിവയാ
സംവിഭക്താർദ്ധഗാത്രഃ
സുത്രാമൻസ്വസ്തിവാചാജഗതിവിജയതേ
മാന്മഥോയംവിലാസഃ.

ഭാവം—ഹേ ദേവരാജായേ! ബ്രഹ്മാവു മുഖത്തിൽനിന്നു സരസ്വതിയെ ഒരിക്കലും വിടുന്നില്ല. വിഷ്ണു മഹാലക്ഷ്മിയെ മാറിൽതന്നെ എപ്പോഴും വെച്ചുകൊണ്ടിരിക്കുന്നു. ശിവൻ പാർവ്വതിക്കു ശരീരംതന്നെ പകുത്തുകൊടുത്തിരിക്കുന്നു. ലോക

ത്തിൽ കാമന്റെ വിളയാട്ടംതന്നെയാണ് സൎവ്വോൽക്കൎഷേണ വൎത്തിക്കുന്നത്.

358. ഗഹനേഷ്വകരീഷവാഞ്ഛയാ
വിചരന്തീകിലതിന്ത്രിണീഫലം
പരിചൎവ്യപുളിന്ദസുന്ദരീ
ഭ്രമീലന്നയനാവിലോകതേ.

ഭാവം — കാടുകളിൽ ഉണക്കച്ചാണകമന്വേഷിച്ചു നടക്കുമ്പോൾ കിട്ടിയ പുളിങ്ങ തിന്ന കാട്ടാളസുന്ദരി അല്പം കൺചുളിച്ചുകൊണ്ടു നോക്കുന്നു.

359. അയംപടോമേപിതുരംഗഭൂഷണം
പിതാമഹാദ്യൈരുപഭുക്തയൌവനഃ
ഇമംസദാകക്ഷപുടേനസംവഹ_
ന്നലങ്കരിഷ്യേമമപുത്രപൌത്രകാൻ.

ഭാവം — ഈ വസ്ത്രം എന്റെ അച്ഛൻ ഉടുത്തിരുന്നതാണ്. മുത്തച്ഛൻ മുതുമുത്തച്ഛൻ മുതലായവരാണ് ഇതിനെ കോടി (പുതിയത്) ആയിരിക്കുമ്പോൾ ഉപയോഗിച്ചിട്ടുള്ളത്. ഇതിനെ ഞാൻ എപ്പോഴും കക്ഷത്തിൽവെച്ചു സൂക്ഷിച്ച് എന്റെ പുത്രന്മാരേയും പൌത്രന്മാരേയും അലങ്കരിക്കും.

നിരീക്ഷിച്ചു ഗിരീശൻതന്റെസാക്ഷാൽ
ശരീരംദഹിപ്പിച്ചചങ്ങാതിയേയും
കരീഷൽകടാക്ഷത്തിനാൽപാട്ടിലാക്കും
പരീക്ഷക്കപാസ്സായതായേതൊഴുന്നേൻ.

---

ധയനശ്ശുക്ലീകൃതാഹംസാഃശുകാശ്ചഹരിതീകൃതാഃ
മയൂരാശ്ചിത്രിതായേനസനോവൃത്തിം വിധാസ്യതി.

ഭാവം— അരയന്നങ്ങളെ വെളുപ്പിച്ചവനും, തത്തകളെ പച്ചനിറമാക്കിയവനും, മയിലുകളെ നാനാവൎണ്ണങ്ങളാക്കിയവനും, ആയ ആ ഈശ്വരൻ എനിക്കും ദിവസവൃത്തിക്കൊരു വഴിയുണ്ടാക്കും.

യേനകേനപ്രകാരേണപ്രസിദ്ധഃ പുരുഷോഭവേൽ
ഘടംഭിത്വാപടംഛിത്വാമാതരം പ്രഹരന്നപി.

ഭാവം— കുടമുടച്ചിട്ടോ, വസ്ത്രം ചീന്തീട്ടോ, അമ്മയെ തല്ലീട്ടോ ഏതുവിധമെങ്കിലും പുരുഷൻ പ്രസിദ്ധനായിതീരണം.

363. നിന്ദന്തീസ്വാനിഭാഗ്യാന്യധരിതസുധയാ
സന്തതാർദ്രം മധൂല്യാ
സൌരഭ്യാകൃഷ്ടലോകം കനകസരസിജം
ഹന്തസാരാജഹംസീ
സാസൂയാദൃഷ്ടദൈവേസ്മരയതികരുതേ
ദുശ്ശശോസ്യാഃ ശരീര-
ത്രാണേച്ഛൈവാസ്പദന്തേകുമുദകുവലയാ-
ദ്യാസവാനീത്യുദീൎണ്ണം.

---

364. മൌലൌകിന്നുമഹേശ! മാനിനി! ജലം
കിംവക്ത്രമംഭോരുഹം
കാനീലാകളവേണികാമധുകരീ
കാഭ്രൂലതാവീചികാ

നേത്രംകിംശഫരദ്വയം കിമുകുചൌ
പ്രേംഖച്ചക്രാം ഗദ്വയീ-
ത്യത്രൈവംപ്രതി വഞ്ചയൻ ഗിരിസുതാം
ഗംഗാധരഃ പാതുവഃ.

ഭാവം—ഹേ മഹേശ്വര! അങ്ങയുടെ ശിരസ്സിൽ കാണുന്ന തെന്താണ്? ഹേ പാൎവ്വതി! അതു ജലമാണ്. വെള്ളത്തിനു മുഖമുണ്ടോ? താമരപ്പൂവാണതു്. നീലവൎണ്ണമായ കുറുനിര കാണുന്നതോ? അതു വരിവണ്ടുകളാണല്ലോ. എന്നാൽ പുരികക്കൊടിയോ? അതു തിരമാലയാണ്. വെള്ളത്തിന്നു കണ്ണുകളുണ്ടോ? കരിമത്സ്യങ്ങളാണത്. ആ കട്ടെ സ്തനങ്ങളോ? അതു ചക്രവാകങ്ങളാണ്. ഇങ്ങിനെ ഉത്തരം പറഞ്ഞു പാൎവ്വതിയെ വഞ്ചിച്ച ഗംഗാധരൻ നിങ്ങളെ പാലിക്കട്ടെ.

365. ലീലാഗാരംശ്മശാനം കടുതരഗരളം
ഹന്തപാനീയതോയം
ചേലാജാലംഹരിൽ പഞ്ചകയുഗമവരോ-
ധങ്ങളംഗത്തിലർദ്ധം
കോലാലങ്കാരമെല്ലുണ്ടകളശനമിര-
ന്നേഴമേഴം ജഗത്തിൻ
മേലാളായിട്ടുമെന്തീസ്ഥിതിതവതിരുവ-
ന്നാനടത്തിങ്കൾമൌലേ.

---

മാപ്രാണം ത്യജമാപ്രാണം മാപ്രാണസദൃശപ്രഭോ!
മാനവിക്രമതേജോഭിൎമ്മാനവിക്രമഭൂപതേ!

(സാമൂതിരിരാജാവു കൊച്ചിരാജ്യത്തെ ആക്രമിച്ചു മാപ്രാണം എന്ന പ്രദേശംവരെ പിടിച്ചടക്കിയപ്പോൾ കൊച്ചി രാജാവിൻെറ അപേക്ഷപ്രകാരം തിരുവിതാംകൂർ മഹാരാജാവു സാമൂതിരി രാജാവിനെഴുതി അയച്ച ശ്ലോകമാണിത്. അല്ലയോ എൻെറ പ്രാണസമനും പ്രഭുവുമായ മാനവിക്രമരാജാവേ! അങ്ങു മാപ്രാണമെന്ന പ്രദേശം വിട്ടു പോകണം. വീര്യശൌര്യാദികളോടുകൂടെ പ്രാണനെ വെടിയരുതെ എന്നത്ഥം.)

367. മാടക്ഷമാരമണബാഹുബലാഭിഗുപ്താ
സേയംസഭാപരവശേതിനശങ്കനീയാ
ഏകാകിനീനിശിചരാലയമദ്ധ്യഗാപി
കിംരാമഭദ്രദയിതാദശകണ്ഠമാപ.

ഭാവം — കൊച്ചി മഹാരാജാവിൻെറ ബാഹുബലം, സംരക്ഷിച്ചുപോരുന്ന ഈ സഭ അന്യാധീനയായി എന്നു അങ്ങു ശങ്കിക്കണ്ട. ഒററയ്ക്കു രാക്ഷസരാജധാനിയിലകപ്പെട്ടിട്ടും സീത രാവണനെ പ്രാപിച്ചുവോ? (സാമൂതിരിരാജാവു തൃശ്ശൂർ പിടിച്ചടക്കിയശേഷം ബ്രഹ്മസ്വം മഠം വാദ്ധ്യാൻ നമ്പൂതിരി മാപ്രതിനിധിയുടെ നിലയിൽ അദ്ദേഹത്തിനെഴുതി അയച്ച ശ്ലോകമാണിതു്).

പീതാംബരാകലിതചാരുപയോധരാഢ്യാ
ചേതോഹരാശശിമുഖീവികചോല്ലലാക്ഷീ
സംഭോഗകേളിരസികാപഥികാത്തിദാത്രീ
രാത്രിഃശനൈരുപഗതാവരവണ്ണിനീവ.

(ഒരു സ്ത്രീയെപ്പോലെ രാത്രി വന്നു എന്നാണിതിൻെറ സാരം. ശ്ലേഷകൊണ്ടു സാധാരണധമ്മം സാധിച്ചിരിക്കുന്നു).

ഏകരോമാവലീനാളേദേപജാതേസ്തനപങ്കജേ
തസ്യാമധോനിധിമാശങ്ക്യഖനന്തിനിശികാമുകാഃ.

(അൎത്ഥം സ്പഷ്ടം.)

അാഴിഞ്ഞിട്ടോതമ്മിൽകലഹമൊരുകെട്ടാസകലവും
കൊഴിഞ്ഞിട്ടോപൂൎവ്വാചരിതസുകൃതത്തിൻഫലഗണം
വഴിഞ്ഞിട്ടോവൈരംവിഷമവിശിഖന്നായ്നരബലി-
ക്കഴിഞ്ഞിട്ടോനമ്മെത്തരുണിതടവേന്തോതഴകുവാൻ.

---

ചിത്തേതുസുഖിതേസൎവ്വംഭവേൽസുഖമയംജഗൽ
ഉപാനൽഗൂഢപാദസ്യസൎവ്വാചൎമ്മാസ്തൃതേവഭൂഃ.

ഭാവം — മനസ്സിന്നു സുഖം വന്നാൽ ലോകം മുഴുവൻ സുഖമയമായി. ചെരിപ്പിട്ടു നടക്കുന്നവന്നു ഭൂമി മുഴുവൻ തോൽ വിരിച്ചിരിക്കുന്നതുപോലെ തോന്നും.

372. ഉത്സാഹബുദ്ധിവിനയോദ്യമശാസ്ത്രരാഗാഃ
പഞ്ചാന്തരാഃ പഠനസിദ്ധികരാനരാണാം
ആചാൎയ്യപുസ്തകനിവാസസഹായവസ്ത്രാഃ
ബാഹ്യാശ്ചപഞ്ചപഠനേപരികല്പനീയാഃ.

ഭാവം — ഉത്സാഹം, ബുദ്ധി, വിനയം, ഉദ്യമം (?) ശാസ്ത്രപ്രതിപത്തി ഇങ്ങിനെ ആന്തരങ്ങളായിട്ടു അഞ്ചും, ആചാൎയ്യൻ, പുസ്തകം, നിവാസം സഹായം, വിറകു് ഇങ്ങിനെ ബാഹ്യങ്ങളായിട്ടു അഞ്ചുംകൂടി പത്തു സാമഗ്രികളാണു വിദ്യാഭ്യാസത്തിന്റെ സിദ്ധിയുണ്ടാക്കുന്നവ.

373. അകരോദരവിന്ദലോചനായാ
വദനേ പുഷ്പശരോധരച്ഛലേന
യുവമാരണകാരണം വിതീർണ്ണം
ശുകതുണ്ഡം പരമാഭിചാരഖണ്ഡം.

ഭാവം—സുന്ദരിയായ ഇവളുടെ മുഖത്തിങ്കൽ കാമദേവൻ അധരമെന്ന വ്യാജേന യുവാക്കന്മാരെ കൊല്ലുന്നതും ഉൽകൃഷ്ടമായ ആഭിചാരത്തിന്റെ ഖണ്ഡവുമായ തത്തച്ചുണ്ടെടുത്തു വെച്ചിരിക്കുന്നു.

പ്രവിശ ഝടിതി ഗേഹം മാ ബഹിസ്തിഷ്ഠ ബാലേ!
ഗ്രഹണസമയവേലാ വർത്തതേ ശീതഭാനോഃ
തവ മുഖമകളങ്കം വീക്ഷ്യ രാഹുർദുരാത്മാ
ഗ്രസതി സ സകളങ്കം ചന്ദ്രബിംബം വിഹായ.

ഭാവം—ബാലേ! വേഗം വീട്ടിനുള്ളിൽ പോകണം. പുറത്തു നില്ക്കരുത്. ചന്ദ്രഗ്രഹണം തുടങ്ങാറായി. ദുഷ്ടനായ രാഹു കളങ്കമില്ലാത്ത നിന്റെ മുഖം കണ്ടാൽ കളങ്കിയായ ചന്ദ്രനെ വിട്ടു് അതിനെ ഗ്രസിക്കാൻ സംഗതിയുണ്ടു്.

375. കാമാരിയായ ഭഗവാനുടെ പാതിദേഹം
രോമാളിയാകുമതിരിട്ടു പകുത്തെടുത്തു്
ആമോദമോടമരുമദ്രികുമാരികേ നിൻ
പൂമേനി തൻ പുതുമയെന്തു പുകഴ്ത്തിടേണ്ടു.



376. വിപ്രാസ്മിൻ നഗരേ മഹാൻ കഥയ കഃ?—
സ്താലദ്രുമാണാം ഗണഃ

കോദാതാ? രജകോ ദദാതി വസനം
പ്രാതർഗൃഹീത്വാ നിശി
കോ വിദ്വാൻ? പരവിത്തവഞ്ചനവിധൌ
സർവ്വേപി വിദ്വജ്ജനാഃ
കസ്മാജ്ജീവസി ഹേ സഖേ! വിഷകൃമി-
ന്യായേന ജീവാമ്യഹം.

ഭാവം—ഹേ ബ്രാഹ്മണ! ഈ നഗരത്തിൽ വലിയവനാരാണ്? കരിമ്പനക്കൂട്ടമാണ്. ദാനം ചെയ്യുന്നവനാരാണ്? വെളുത്തേടൻ രാവിലെ വസ്ത്രങ്ങൾ വാങ്ങി വൈകുന്നേരം അലക്കി കൊടുക്കുന്നുണ്ട്. വിദ്വാനാരാണ്? അന്യന്റെ ധനം പിടിച്ചു പറിക്കുന്നതിൽ എല്ലാവരും വിദ്വാന്മാർതന്നെ. ഇപ്രകാരമാണെങ്കിൽ അങ്ങുന്നെങ്ങിനെയാണ് ഇവിടെ ജീവിക്കുന്നത്? വിഷകൃമിന്യായേന ഞാൻ ജീവിക്കുന്നു.

377. അശ്രാന്തം സുന്ദരാംഗീവദനമിവ മിഥഃ
ചരിദ്രഹീനൈസ്സമാനൈ-
രുദ്ധബ്രഹ്മാത്മഭിർഹ്യസ്സരജ ഇവ ശരദി
ശ്രീഗൃഹാമോദലോലൈഃ
സന്മാർഗ്ഗാദസ്ഖലത്ഭിർദ്ദിവസകരജവ
പ്രാപ്തരൂപൈർദ്വിജേന്ദ്രൈഃ
ശ്രീമാനാശ്രീയതേ സൌജയതി വസുമതീ-
മണ്ഡലവഞ്ചിഭൂപഃ.

ഭാവം—ശ്രീമാനായ യാതൊരുത്തനെ, ഇടതൂന്ന പല്ലുകൾ സുന്ദരീമുഖത്തെ എന്നപോലെയും ബ്രഹ്മവാഹങ്ങളായും കമലാമോദലോലുപങ്ങളായുമിരിക്കുന്ന ഹംസങ്ങൾ സരസ്സി

ന്നെ എന്നപോലെയും സദ്‌വൃത്തന്മാരായും വിദ്വാന്മാരായുമി
രിക്കുന്ന ബ്രാഹ്മണർ ആശ്രയിക്കുന്നുവോ? ആ വംശിരാജാവു
ലോകത്തിൽ വിജയിയായി ഭവിക്കുന്നു.

378. പ്രൌഢേച്ഛപ്രതിസംഗമംപരിചയേ
തൽപൂർവ്വയത്നോചിതാം
സ്വല്പാസ്വപ്രതിവൃത്തിംസ്വസ്വഹൃദയം
വ്യാവർത്തയന്തീംമുഹുഃ
പ്രസ്വീകൃത്യമനോമനോഭവരസാ
സ്വാദോത്സവായോത്സുകാം
ഗംഭീരാംവനിതാമിവാനയതേ
വാചംവിദഗ്ദ്ധോജനഃ.
(അർത്ഥം ചിന്ത്യം)



---

379. വിസ്മൃത്യസ്വകുലോന്നതിംതദുചിതാം
വൃത്തിംതദാരാധിതാം
വിദ്യാംതൽപരിപാകജംചവിനയം
തല്ലാംഫലവേചഹ്രിയം
ക്രീഡാവാനരതാംഗതഃശഠധിയാം
വേശ്യാംഗനാനാംഗൃഹേ
മോഹാൽഭ്രാമ്യതിസജ്ജനോപിഖലവ-
ച്ചിത്രംവിധേഃകൌശലം.

ഭാവം__സജ്ജനങ്ങൾകൂടി മൂഢന്മാരെപ്പോലെ തന്റെ
വംശത്തിന്നുള്ള യോഗ്യതയേയും യോഗ്യതക്കനുസരിച്ചു നടപ

ടിയേയും അതിനാൽ പൂജിതയായ വിദ്യയേയും, അതിന്റെ പരിപാകംകൊണ്ടുണ്ടായ വിനയത്തെയും, വിനയത്തിനു കുറച്ചൽ തട്ടുമ്പോളുണ്ടാവുന്ന ലജ്ജയേയും മറന്നുകളഞ്ഞു ദുർബ്ബുദ്ധികളായ വേശ്യകളുടെ വീട്ടിൽ കളിക്കരങ്ങനെപ്പോലെ ചാടിക്കളിക്കുന്നു. ബ്രഹ്മാവിന്റെ കൌശലം ആശ്ചര്യംതന്നെ.

380. തിണ്ണംചെന്നിട്ടുതിയ്യിൽതെളിവിനൊടുതിള -
ക്കുന്നപാലൊട്ടുപൊന്നിൻ-
കിണ്ണംകൊണ്ടമ്മകാണാതടവിലുടനുടൻ
മുക്കിമുക്കിൽപതുങ്ങി
കണ്ണംപാർത്തങ്ങുനിന്നിട്ടുതുചൊടിയിണകൊ -
ണ്ടൂതിയൂതിക്കുടിക്കും
കണ്ണൻകല്യാണപൂർണ്ണൻകളതരകമല -
ക്കണ്ണനെൻകണ്ണിലാമോ?

---

381. അഗമേദഹതികശ്ചനചേതോ
വിപ്രയോഗസമയേ പുനരന്യഃ
ദുഃഖകാരണമുഭാവപിമന്യേ
ദുർജ്ജനഃസുജനഇത്യവിവേകഃ.

ഭാവം.— ചിലർ വരുമ്പോൾ ചിലൎക്കു സങ്കടമാവുന്നു. മററു ചിലൎക്കു പോകുമ്പോഴാണ് സങ്കടം. ഈ വക ദുഃഖങ്ങൾക്കു കാരണം ദുർജ്ജനം സജ്ജനം എന്നുള്ള അവിവേകമാണെന്നു ഞാൻ വിചാരിക്കുന്നു.

ബന്ധുസ്ത്രീഭൃത്യവൎഗ്ഗസ്യബുദ്ധേഃസത്വസ്യചാത്മനഃ
ആപന്നികഷപാഷാണേജനോജാനാതിസാരതാം.

ഭാവം—ബന്ധുക്കൾ, സ്ത്രീകൾ, ഭൃത്യന്മാർ ഇവരുടേയും, ബുദ്ധി, ആത്മസത്വം ഇതുകളുടേയും യോഗ്യത ആപത്തു് എന്ന ഉരക്കല്ലിന്മേൽ ഉരച്ചുനോക്കുമ്പോൾ മാത്രമെ തെളിഞ്ഞു കാണുകയുള്ളു.

383. ഉപഭോഗകാതരാണാം
പുരുഷാണാമർത്ഥസഞ്ചയപരാണാം
കന്യാമണിരിവസദനേ
തിഷ്ഠന്ത്യർത്ഥാഃ പരസ്യാർത്ഥേ.

ഭാവം—തന്നനുഭവിക്കാതെ പിശുക്കി സമ്പാദിക്കുന്നവരുടെ ധനം വിവാഹം കഴിയാത്ത കന്യകയെപ്പോലെ അന്യന്നനുഭവിക്കേണ്ടതിന്നായി വീട്ടിലിരിക്കുന്നു.

ആത്മന്യേവവിലീയന്തേ ദരിദ്രാണാംമനോരഥാഃ
ബാല്യവൈധവ്യതപ്താനാംകുലസ്ത്രീണാംകുചാവിവ

ഭാവം—ചെറുപ്പത്തിൽ വൈധവ്യം വരിക നിമിത്തം തപിച്ചിരിക്കുന്ന കുലസ്ത്രീകളുടെ സ്തനങ്ങളെന്നപോലെ ദരിദ്രന്മാരുടെ മനോരഥങ്ങൾ ആത്മാവിൽ ലയിക്കുന്നു.

385. അരിവമ്പടയുംപടയും
പരിചിനൊടിടിനാദമഞ്ഞുവെടിയുംവെടിയും
മുകിൽനടകൊടിയുംകൊടിയും
പരിപശ്യസഖേ!സുരേന്ദ്രദൃഷ്ടിപൊടിയുംപൊടിയും.

---

386. ചഞ്ചലാക്ഷി!തവകഞ്ചുകാന്തരേ
കിഞ്ചിദുച്ചലതികിംതദുച്യതേ

പഞ്ചബാണമഭിഷിഞ്ചിതും ഘടൌ
കാഞ്ചനൌഖലുവിരിഞ്ചനിമ്മിതൌ.

ഭാവം — ഹേ സുന്ദരി! നിന്റെ ററുക്കുള്ളിൽ കിടന്നിളകുന്നതു് എന്താണു്? കാമനെ അഭിഷേകം ചെയ്വാൻ ബ്രഹ്മനിമ്മിതങ്ങളായ പൊങ്കലശങ്ങളാണു്.

387. നാഗമ്യമസ്തിമനസഃകമലാസനാണ്ഡ
മദ്ധ്യേബഹിശ്ചസതതംഭ്രമിസവ്വഗംതൽ
വിഷ്ണുംകദാചിദപിസവ്വഗമേവധാൎഷ്ട്യം
നൈവസ്പൃശത്യതിവിചിത്രമതഃകിമന്യൽ.

ഭാവം — മനസ്സിനു ഗമിക്കാൻ കഴിയാത്തതൊന്നുമില്ല. ബ്രഹ്മാണ്ഡത്തിന്റെ അകത്തും പുറത്തും അതു് എപ്പോഴും ചുററിത്തിരിയുന്നു. സവ്വവ്യാപിയുമാണതു്. എന്നിട്ടും സവ്വവ്യാപിയായ വിഷ്ണുവിനെ അതു സ്പശിക്കുന്നില്ല. ഇതിലധികം അത്ഭുതമെന്താണുള്ളതു്?

388. ഗുണിനാംഗുണഹാനിരാചിതാഃച-
നിപുണംസൈവഗുണാന്തരംപ്രസൂതേ
ശശിസങ്കുചിതാനികാമിനീനാം
കുചശോഭാംദധതേകുശേശയാനി.

ഭാവം — ഗുണവാന്മാക്കു ദോഷം വരുത്തിയാൽ അതു തന്നെ അവന്റെ മറെറാരു ഗുണോല്പത്തിക്കു കാരണമായിത്തീരുന്നു. ചന്ദ്രകരങ്ങളേററു കൂമ്പിയ താമരപ്പൂക്കൾ സുന്ദരികളുടെ കുചശോഭയെ ധരിക്കുന്നു.

389. പ്രഥമദിവസചന്ദ്രഃസവ്വലോകൈകവന്ദ്യഃ
സ തുസകലകലാഭിഃപൂണ്ണചന്ദ്രോപ്യവന്ദ്യഃ

അതിപരിചയദോഷഃ കസ്യ നോമന്ദിമാനം?
നവനവഗുണരാഗീപ്രായശോഹ്യത്രിലോകഃ.

ഭാവം— പ്രതിപച്ചന്ദ്രനെ എല്ലാവരും വന്ദിക്കുന്നു. സകല കലകളും തികഞ്ഞവനായിരുന്നാലും പൂർണ്ണചന്ദ്രനെ ആരും വന്ദിക്കുന്നില്ല. അതിപരിചയമെന്ന ദോഷം ആരുടെ മാനത്തെയാണു് നശിപ്പിക്കാതിരിക്കുന്നതു്? ഈ ലോകം പുതിയ പുതിയ ഗുണങ്ങളെയാണു പ്രായേണ ഇഷ്ടപ്പെടുന്നതു്.

390. പാതിക്കെട്ടുകൊതിച്ചുഞാൻപലതരം
തൽപാതിയിൽപാതിയിൽ
പാതിത്വത്തൊടുപാതിയാടിപലതും
പാഠിതിമുമ്പായിഞാൻ
പാതിച്ചേർനടയാൾക്കുപാതിനയനം
പോലുംവിടന്നീലമേ
പാരുഷ്യത്തൊടുപാതിവിന്ദശരനും
പാതിപ്പെട്ടുത്തുന്നമാം.



391. ഹംസാഃപത്മവനാശയാംബലിഭുജോ
ഗൃധ്രാശ്ചമാംസാശയാ
പന്ഥാഃസ്വാദുഫലാശയാപരഭൃതാ-
ശ്ചൂതപ്രവാളാശയാ
ആമോദാനുഭവാശയാമധുലിഹ-
സ്ത്വാമാഗതാഃശാല്മലേ!
തേഷേകോപിപവാഞ്ഛിതംനലഭതേ
കേയംതവാഭ്യുന്നതിഃ.

ഭാവം — അല്ലയോ പൂമരമേ! അരയന്നങ്ങൾ താമരപ്പൂക്കളെക്കൊതിച്ചും, കാക്കകളും കഴുക്കളും മാംസത്തെ കൊതിച്ചും, വഴിപോക്കർ മധുരഫലങ്ങളെ കൊതിച്ചും, കുയിലുകൾ മാവിൻതളിരുകളെക്കൊതിച്ചും, വണ്ടുകൾ സൌരഭ്യത്തെക്കൊതിച്ചും നിൻെറ അടുക്കൽ വന്നുകൂടുന്നുണ്ട്. അവരിലൊരാൾക്കും ആഗ്രഹം സാധിക്കുന്നില്ല. നിനക്കുള്ള ഈ ഉയച്ച് എന്തു നിമിത്തമുള്ളതാണ്?

392. ഉന്മത്ത!കണ്ടകഫലപ്രതിയോഗിബുദ്ധ്യാ
വൈരംവൃഥൈവകുരുമാപനസേനസാകം
സന്തോഷസന്തിനഭജന്തിഭജന്തിചേത്താം
ഭ്രാന്താഭവന്തിസഹസാഭുവനത്രയോപി.

ഭാവം — അല്ലയോ ഉന്മത്തേ! ചക്കയ്ക്കുള്ളതുപോലെ നിൻെറ കായക്കും മുള്ളുണ്ടെന്നു കരുതി നീ വെറുതെ പിലാവിനോടു മത്സരിക്കണ്ട. മത്സരിച്ചാൽ സജ്ജനങ്ങൾ പരിഹസിക്കും. നിന്നെ ആരും തിരിഞ്ഞുനോക്കുകപോലും ചെയ്യില്ല. നിൻെറ കായ തിന്നുന്നവർ ഉടനെ ഭ്രാന്തന്മാരാവുന്നു.

ദിവ്യംചൂതരസംപീത്വാമൌനംഭജതികോകിലഃ
പീത്വാകർദ്ദമപാനീയം ഭേകോഭകഭകായതേ.

ഭാവം — തേന്മാവിൻെറ പൂന്തേൻ നുകന്നു കുയിൽ മൌനമായിരിക്കുന്നു. ചളിവെള്ളം കുടിച്ചു പോക്കാന്തവള ഭക ഭക എന്നു ശബ്ദിക്കുന്നു.

കാകയാചകയോർമ്മദ്ധ്യേവരഃകാകോനയാചകഃ
കാകആഹ്വായതേകാകാൻയാചകോനതുയാചകാ
(ൻ

ഭാവം — കാക്കയാണു യാചകനേക്കാൾ ഭേദം. കാക്ക കാക്കകളെ വിളിച്ചു വരുത്തും. യാചകൻ യാചകന്മാരെ വിളി

ച്ചുവരുത്തുകയില്ല (കാക്ക പിതൃപിണ്ഡം ഭക്ഷിക്കാൻ കാലമാവുമ്പോൾ മററു കാക്കകളെ വിളിച്ചുവരുത്തുന്നതുപോലെ ഭിക്ഷാന്നം കിട്ടുന്ന ദിക്കിലേക്കു യാചകൻമാരു യാചകന്മാരെ ക്ഷണിക്കമാറില്ല.)

395. മാടക്ഷോണീപതേ!നിൻവിതരണസലിലം
കൂടിയാർ പോലെകുത്തി
ച്ചാടിതാൽകീർത്തിദുഗ്ദ്ധാംബുധിയതിലനിശം
ചെന്നു ചേരുന്നനേരം
പാടേചേർന്നർത്ഥിവർഗ്ഗങ്ങളിലെഴുമതിദാ-
രിദ്ര്യകേമദ്ധ്യമൌഘം
കൂടെ പോകുന്നകണ്ടിട്ടരികളതുവലി-
ക്കുന്നു കേൾക്കുന്നതില്ലേ?



396. കാമിന്യഃ കുടിലാഃ, സപങ്കമുദകം,
കണ്ണേജപപ്രത്യയാ
രാജാനഃ, കൃതമത്സരാഃ കൃതധിയഃ,
കന്മാഷധാരിശശീ,
ഇക്ഷുഃപർവ്വനിരന്തരാ, ഭഗവതീ
ലക്ഷ്മീഖലാന്വേഷിണീ,
പ്രായോഹന്തഗുണാവഹേഷു സകലേ-
ഷ്വാസക്തദോഷാവിധിഃ

ഭാവം—സ്ത്രീകൾ കുടിലകളാണു്. വെള്ളത്തിൽ ചളിയുണ്ടു്. രാജാക്കന്മാർ ഏഷണിക്കാരെ വിശ്വസിക്കുന്നവരാകുന്നു.

വിദ്വാന്മാർ അന്യോന്യമത്സരികളാണു്. ചന്ദ്രനു കളങ്കമുണ്ടു്. കരിമ്പിനു കമ്പുകളുണ്ടു്. ലക്ഷ്മീഭഗവതി ദുഷ്ടന്മാരെ തിരയുന്നവളാണു്. ബ്രഹ്മാവു ഗുണമുള്ളവയെല്ലാം ഓരോ ദോഷങ്ങൾ കല്പിച്ചിട്ടുണ്ടു്.

ഘൃഷ്ടംഘൃഷ്ടംപുനരപിപുനശ്ചന്ദനംചാരുഗന്ധം
ദഗ്ധംദഗ്ധംപുനരപിപുനർജ്ജാതരൂപംസ്വരൂപം
ഛിന്നംഛിന്നംപുനരപിപുനഃസ്വാദുമാനിക്ഷു
(കാണ്ഡഃ
പ്രാണാന്തേപിപ്രകൃതിവികൃതിർജ്ജായതേനോത്തമാ
(നാം

ഭാവം—എത്ര അരച്ചാലും ചന്ദനം പിന്നേയും സുഗന്ധമുള്ളതായിത്തന്നെ ഇരിക്കുന്നു. എത്രവട്ടം ഉരുക്കിയാലും സ്വർണ്ണം പിന്നേയും മാറ്റു കുറഞ്ഞതായി തീരുന്നില്ല. എത്ര നുറുക്കിയാലും കരിമ്പിൻതടി പിന്നേയും മധുരമുള്ളതായിരിക്കുന്നു. ഉത്തമന്മാൎക്കു പ്രാണാവസാനകാലത്തിലും സ്വഭാവവ്യത്യാസം വരുന്നില്ല.

സ്വകീയാൻഭുഞ്ജതേമത്സ്യാഃ സ്വാപത്യാനിഫണാ
(ധരാഃ
ബലാബലവ്യവസ്ഥേയംബലിനസ്ത്വകുതോഭയാഃ.

ഭാവം—മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ തിന്നുന്നു. സർപ്പങ്ങൾ തന്റെ കുട്ടികളേയും ഭക്ഷിക്കുന്നു. ഇതു ബലാബലങ്ങളുടെ വ്യവസ്ഥയാണു്. ബലവാന്മാൎക്കു ഒന്നിനേയും ഭയപ്പെടേണ്ടതില്ല.

399. തന്വീചാരുപയോധരാസുവദനാ
ശ്യാമാമനോഹാരിണീ
നീതാനിഷ്ഠുരണേനകേനചിദഹോ
ദേശാന്തരാദാഗതാ
ഉത്സംഗോചിതയാതയാരഹിതയാ
കിംജീവനാപേക്ഷയാ
ഭിക്ഷോർത്തേദയിതാസ്തികിംനഹിനഹി
പ്രാണപ്രിയാകുണ്ഡികാ.

ഭാവം (ഒരു ഭിക്ഷു ഭിക്ഷക്കായി ഒരു ഗ്രാമത്തിൽ ചെന്ന സമയം അതിസുന്ദരിയായ ഒരു സ്ത്രീ ഭിക്ഷ കൊണ്ടുവന്നു കൊടുത്തു. ആ സമയം ഭിക്ഷു ചൊല്ലിയ ശ്ലോകമാണിത്. തൃതീയ പാദത്തിലെ കിംജീവനാപേക്ഷയാ എന്നുവരെ കേട്ടപ്പോൾ സ്ത്രീ ഭിക്ഷുവിന്നു സുന്ദരിയായ ഭാര്യയുണ്ടായിരുന്നുവെന്നും അവളെ ആരോ മോഷ്ടിച്ചുവെന്നും ശങ്കിച്ചു ഭിക്ഷോർത്തേദയിതാസ്തികിം? (അങ്ങേക്കു ഭാര്യയുണ്ടോ) എന്നു ചോദിച്ചു. തന്വീചാരുപയോധരേത്യാദിപദങ്ങൾ ഒരു സ്ത്രീയുടെ വിശേഷങ്ങളായി കരുതാവുന്നതാകയാലാണ് മേൽപ്രകാരം ചോദിക്കുന്നതിന്നിടയായത്. ഭിക്ഷു, നഹി നഹി പ്രാണപ്രിയാ കുണ്ഡികാ (ഇല്ല, ഇല്ല എൻെറ പ്രാണസമയായ കുണ്ഡിക=ജലപാത്രം) എന്നു പറഞ്ഞവസാനിപ്പിച്ചു.)

400. അപ്പോൾ വരുമത്തലും സുഖമത്തും
പപ്പാതിവീതിച്ചെട്ട-
ത്തെപ്പോഴും പരിചയ്യചെയ്തുമരുവു-
ന്നാപ്പത്തിമാരെച്ചിലർ.

കെല്പോടേപ്രസവംവരസ്സുപരിലാ
ളിച്ചിട്ടടൻയൌവനം
പൊല്പോടാകുമ്പോൾ വെടിഞ്ഞിടുന്നതുമഹോ
കഷ്ടംനികൃഷ്ടംപരം.

---

ഗതപ്രായാരാത്രീകൃശതനു!ശശീശീര്യ്യതഇവ
പ്രദീപോയംനിദ്രാവശമുപഗതോഘൂർണ്ണതഇവ
പ്രണാമാന്തോ മാനസ്ത്യജസിനതഥാപിക്രുധമഹോ
കുചപ്രത്യാസത്ത്യാഹൃദയമപിതേചണ്ഡികഠിനം.

ഭാവം — അല്ലയോ സുന്ദരി! രാത്രി കഴിയാറായി. ചന്ദ്രൻ അസ്തമിക്കാനടുത്തു ഈ വിളക്ക് ഉറക്കം തൂങ്ങി വീഴുവാൻ പോകുന്നതുപോലെ ഇരിക്കുന്നു. സാധാരണ സ്ത്രീകൾ ഭർത്താക്കന്മാർ നമസ്കരിക്കുന്നതുവരെ മാത്രമേ കലഹിച്ചിരിക്കാറുള്ളു. അതു ചെയ്തിട്ടും നീ കോപത്തെ ഉപേക്ഷിക്കുന്നില്ല. അല്ലയോ കോപശീലേ! സ്തനങ്ങളുടെ കൂട്ടുകെട്ടു നിമിത്തം നിന്റെ ഹൃദയവും കഠിനമായിരിക്കുന്നു. (കുപിതയായ നായികയെ പ്രസാദിപ്പിക്കുവാനായി നായകൻ പറയുന്നതാണിത്)

വ്യാളാശ്രിതാപിവിഫലാപിസകണ്ടകാപി
വക്രാപിപങ്കിലഭവാപിദുരാസദാപി
ഗന്ധേനബന്ധുരസികേതകി!സർവ്വലോകേ_
ഷേകോ ഗുണഃഖലുനിഹന്തിസമസ്തദോഷാൻ.

ഭാവം — നീ പാമ്പുകളുടെ കൂടാണ്. ഫലം നിനക്കില്ല. സർവ്വാംഗം മുള്ളു നിറഞ്ഞതാണ്. ആകൃതിക്കു വളവുണ്ട്. ചളി നിറഞ്ഞ ദിക്കാണു നിന്റെ ജന്മഭൂമി. നിന്റെ അടുത്തു വരു

വാൻ ആക്കും സാധിക്കില്ല. ഹേ കൈതേ! ഇങ്ങിനെയൊക്കെയാണെങ്കിലും നീ സൌരഭ്യംനിമിത്തം എല്ലാവരുടേയും ബന്ധുവായിത്തീൎന്നിരിക്കുന്നു. നല്ലതായ ഒരു ഗുണമുണ്ടായാൽ അതു മററു സകല ദോഷങ്ങളേയും നശിപ്പിക്കുന്നു.

403. രതിവിഗളിതകേശസ്രസ്തമാല്യപ്രസൂനാ
പ്രശിഥിലപരിരംഭസ്വിന്നവക്ത്രാരവിന്ദാ
ശ്രമവിഗളിതഗാത്രാ വിശ്ലഥൽസൎവ്വഗാത്രാ
സ്വപിഷി ബത മദീയേ വക്ഷസി ത്വംകദാനു.

ഭാവം— ഹേ സുന്ദരി! നീ രതികാലത്തിലഴിഞ്ഞ തലമുടിക്കെട്ടിൽനിന്നു മാലകളും പുഷ്പങ്ങളും കൊഴിഞ്ഞുവീണു, ആശ്ലേഷമററനാദികളാൽ മുഖം വിയൎത്തു, ശരീരം തളൎന്ന് എന്റെ മാറിൽ കിടന്നുറങ്ങുന്നത് ഇനി എന്നാണ്? (ഇതു കൂടല്ലൂർ കുഞ്ഞുണ്ണിനമ്പൂതിരിപ്പാട്ടിലെയാണത്രെ.)

404. ഭവതഃ കുശലശ്രവണേ
ഭവതഃ ശ്രവണേ മമാപി സോൽകണ്ഠേ
ഈക്ഷണമിദമപി ഭവദീ-
യേക്ഷണമേവ പ്രതീക്ഷതേസതതം.

ഭാവം—എന്റെ ചെവികൾ അങ്ങയുടെ കുശലങ്ങളെ കേൾക്കുവാൻ ഉൽക്കണ്ഠയോടുകൂടിയിരിക്കുന്നു· ഈ കണ്ണുകളും അങ്ങയെ കാണുവാൻ എപ്പോഴും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

405 ജഗത്തൊക്കെ നന്നായ്പരന്നിട്ടുപണ്ടേ-
യിരിപ്പുണ്ടുനേരെന്നു പേരായവസ്തു

ക്രമത്താലതിപ്പോൾ ചുരുങ്ങിച്ചുരുങ്ങി
പണ്ടത്തോളമേയുള്ളുവെന്നായിവന്നു.

---

406. ഗുണിനി ഗുണജ്ഞോരമതേ
നാഗുണശീലസ്യ ഗുണിനി പരിതോഷഃ
അളിരേതി വനാൽ കമലം
നതുഭേകസ്ത്വേകവാസോപി.

ഭാവം—ഗുണമറിയുന്നവൻ ഗുണമുള്ളവനിൽ സന്തോഷിക്കുന്നു. ഗുണമറിയാത്തവൻ ഗുണവാനെക്കുറിച്ചു സന്തോഷിക്കുന്നില്ല. കാട്ടിൽനിന്നു വണ്ടു താമരപ്പൂക്കളെ അന്വേഷിച്ചുവരുന്നു. താമരപ്പൊയ്കയിൽ കിടക്കുന്ന തവള അതുകളെ അന്വേഷിക്കുന്നില്ല.

407. ലാവണ്യാമൃതപങ്കേ
ലോചനയുഗളം പ്രമാദതഃപതിതം
ചേതോഗതമുദ്ധർത്തും
തദപി ച കുചസന്ധിസങ്കടേ മഗ്നം.

ഭാവം—കണ്ണു രണ്ടും മനസ്സിരുത്താസ്സയാൽ സൌന്ദര്യച്ചെളിക്കുഴപ്പിൽ വീണുപോയി. രേതുകളെ ഉദ്ധരിക്കാൻ മനസ്സു പുറപ്പെട്ടു. അതും കുചങ്ങളുടെ ഇടുക്കിൽ പെട്ടു.

408. കാന്ത! ത്വദംഗപരിരംഭസുധാപയോധൌ
നാലം വിഹർത്തുമധുനാ മമ ഭാഗധേയം
തസ്മാദഹം കഠിനമാരശരേണഖിന്നാ
സങ്കല്പസംഗമസുഖേന നയാമികാലം.

ഭാവം — ഹേ കാന്തേ! അങ്ങയുടെ സംഗമമാകുന്ന അമൃത സമുദ്രത്തിൽ കുളിപ്പാൻ എനിക്കിപ്പോൾ ഭാഗ്യമില്ല. അതു നിമിത്തം കാമശരങ്ങളേറ്റു ദുഃഖിക്കുന്ന ഞാൻ അങ്ങയുടെ സങ്കല്പസംഗമസുഖമനുഭവിച്ചു കാലം കഴിച്ചുവരുന്നു.

409. അന്തരമിഹ വിവസാമി നിസ്സഹായാ
സ്മരദഹനാകുലിതേപി മാനസേ തേ
മമ ഹൃദി ന ഭവാനതീവ രോഷാ-
ദയിവരവർണ്ണിനി! വാമതാ തവേയം.

ഭാവം — കാമാഗ്നിതപ്തമായ അങ്ങയുടെ മനസ്സിൽ യാതൊരു സഹായവും കൂടാതെയാണു് ഞാനിരിക്കുന്നതു്. എന്റെ മനസ്സിൽ അങ്ങു് ഒരിക്കലും ഇരിക്കുന്നില്ല: എന്നിങ്ങിനെ വിചാരിച്ചു കോപിച്ചിട്ടാണോ അല്ലയോ സുന്ദരി നീയിങ്ങിനെ വൈമുഖ്യം കാണിക്കുന്നത്? (നിന്നെ ഞാൻ വിചാരിക്കുന്നുണ്ടെങ്കിലും നീയെന്നെ വിചാരിക്കുന്നില്ലെന്നു സാരം.)

410. ശംഭോ ശങ്കര! താണ്ഡവേ തവ ശിരോ-
ലങ്കാരസർപ്പാവലീ-
മുണ്ഡേഭ്യഃ ശ്വസനേന തീവ്രമരുതാ
കത്തുന്ന നേത്രാഗ്നിനാ
വെൺതിങ്കൾക്കലമേൽ വിയർത്തുപൊഴിയും
പീയൂഷമേറ്റേറ്റുനിൻ-
കണ്ഠേ പൂണ്ടജമുണ്ഡമാലനിശമം
ഗായന്തിചെല്ലൂർപുരേ.

---

411. പശ്യ ത്വാമിന്ദുവദനേ! മദനസ്യ ചാപേ
ശിക്ഷാബലം ത്രിഭുവനൈകധനുർദ്ധരസ്യ
ഭിത്വാ മദീയഹൃദയം ഹൃദയേ വസന്തീം
ത്വാം നസ്പൃശന്തി ദയിതേ ഝഷകേതുബാണാഃ

ഭാവം—ഹേ സുന്ദരി! നീ വില്ലാളിയായ കാമദേവന്റെ അസ്ത്രപ്രയോഗചാതുര്യം നോക്കുക. അവന്റെ ബാണങ്ങൾ എന്റെ ഹൃദയത്തെ പിളൎന്നു എങ്കിലും അവിടെയിരിക്കുന്ന നിന്നെ സ്പൎശിക്കുന്നില്ല (ഞാൻ സ്മരപരവശനായിരിക്കുന്നു. നിനക്കെന്നിൽ കാമമില്ലതാനും. എന്നാണിതിന്റെ സാരം)

കാലസ്താവൽ ജലദമലിനഃ പുഷ്പധന്വാജയൈഷീ
കാന്താദ്ദൂരേ ന ഖലു സുഹൃദോമൽകൃതേയത്നഭാജഃ
ധീരോനാഹംപ്രണയചപലം ചിത്തമാശാവിഷണ്ണം
ദൈവന്യൂനഃ കഥമിവസഖേ! പ്രാണഭാരംവഹാമി.

ഭാവം—വൎഷകാലം വന്നു. കാമദേവൻ ജഗജ്ജയത്തിനായി ഒരുങ്ങിക്കഴിഞ്ഞു. ഭാൎയ്യ ദൂരത്തിരിക്കുന്നു. എന്നെ സഹായിക്കുന്ന ബന്ധുക്കളാരുമില്ല. ഞാനൊരു ധീരനല്ല. പ്രണയചഞ്ചലമായ മനസ്സ് ആശാപരവശമായിരിക്കുന്നു. ഭാഗ്യഹീനനായ ഞാൻ ഇനി എങ്ങിനെയാണ് ഈ ജീവിതഭാരത്തെ ചുമക്കേണ്ടത്?

413. ആസ്ത്രീകാചനമന്മഥാശുഗനിഭം
കൌശേയകം കഞ്ചുകം
വത്സാൽ ബാഹുയുഗേന കോമളതരേ-
ണാദായതൂൎണ്ണംജലേ

മഗ്നികൃത്യ്കചാഭയസ്യക്രശദം
തപാംമർദ്ദയാമീ'ത്യലം
പാഷാണേതദപീഡയൽസ്തനയുഗം
ചക്രേതദാനന്ദനം.

ഭാവം—ആന്ധ്രദേശത്തിലെ ഒരു സുന്ദരി, കുട്ടിയുടെ കുയ്യിൽനിന്നു കുസുമശരംപോലെയിരിക്കുന്ന പട്ടറൌക്ക വാങ്ങി, കുചങ്ങളുടെ തള്ളിച്ചയെ തടയുന്ന നിന്നെ മർദ്ദിച്ചേക്കാം എന്നു പറഞ്ഞ് അതിനെ കല്ലിന്മേലടിച്ചു. സ്തനങ്ങളെ കണ്ടു സന്തോഷിച്ചു തുള്ളിക്കളിച്ചു.

114. ദൈവാന്നഃപ്രണയാഖ്യകല്പകതരു
രൂഢഃപ്രവൃദ്ധസ്തഥാ
ശോഷംനൈഷഭജേദ്യഥാത്രപരുഷാ-
ദസ്മദ്വിയോഗാനലാൽ
അന്യോന്യസ്മരണാമൃതേനസതതം
സിക്തസ്തഥാ വർദ്ധതാം
ധത്താമിഷ്ടഫലം ന സൂചകവചോ
വാത്യാശതൈർഭജ്യതാം.

ഭാവം—നമ്മുടെ പ്രേമമാകുന്ന കല്പകവൃക്ഷം ഭാഗ്യവശാൽ കിളിർച്ചുവളന്നു. ഇതു വിയോഗാഗ്നിയുടെ ചൂടുകൊണ്ടു വാടിപ്പോകാത്തവിധം പരസ്പരസ്മരണമാകുന്ന അമൃതിനാൽ നനയ്ക്കപ്പെട്ടു വദ്ധിച്ച് അഭീഷ്ടഫലത്തെ ദാനം ചെയ്യട്ടെ എന്നുമല്ല, ഏഷണിക്കാരുടെ ദുർവ്വചനമാകുന്ന കൊടുങ്കാററുകൊണ്ടു ഒടിഞ്ഞുപോകാതിരിക്കുകയും ചെയ്യട്ടെ.

115. കാറോല്ക്കുമ്പോൾവിളങ്ങുംതൊടുകുറി,കുറിയിൽ
ചേർത്തുവെച്ചുതിയെന്നാൽ

മാറേറവുംവില്ലു,വില്ലിൻമുകളിലമരുവോ-
ക്കല്ലൽതീപ്പോരുബാണം,
പോററീബാണംകിടക്കുംമണിമയശയനം
കങ്കണം,കങ്കണത്തി-
ന്നൂററംകാററ,ത്ര്നന്നിവകതൊഴിലുകൾചെ
ല്ലുരെഴുംതിങ്കൾമൌലേ.

---

416. അംഭോ!ശിശിരിമബന്ധോ!
സിന്ധോരപിതേസ്തിദാനഗാംഭീയ്യം
ഗുണവതിസൽപാത്രേയാ
വിതരസിനാന്യേഷ്ഠയാചമാനേഷു.

ഭാവം—ശിശിരബന്ധുവായ കിണറേ! നിനക്കു സമുദ്രത്തിനേക്കാൾ ദാനഗാംഭീയ്യമുണ്ട്. ഗുണമുള്ള സൽപാത്രത്തിലേ (ഗുണവത്=ഗുണമുള്ളതു്, കയറോടുകൂടിയത് എന്നും, സൽപാത്രം=യോഗ്യൻ, കേടില്ലാത്ത പാത്രം എന്നും അത്ഥം.) നീ ദാനം ചെയ്യുകയുള്ളു. മററുള്ളവർ ഇരന്നാൽ നീ ഒന്നും കൊടുക്കയില്ല. (പാത്രത്തിൽ കയർ കെട്ടി കോരിയെടുത്തെങ്കിലേ കിണററിൽനിന്നു വെള്ളം കിട്ടുകയുള്ളു എന്നു സാരം)

കരാൽഗളിതഭക്തേനകാഹാനിഃകരിണാംഭവേൽ
തേനൈവത്രുപ്താഭവതിസകുടുംബാപിപിലികാ.

ഭാവം—തുമ്പിക്കയ്യിൽനിന്നു ചോറു കൊഴിഞ്ഞുപോയതുകൊണ്ടു് ആനയ്ക്കെന്തൊരു കോട്ടമാണു് വരുവാനുള്ളത്? ഉറുമ്പിനാണെങ്കിൽ അതുകൊണ്ടു കുഠുംബസഹിതം തൃപ്തിയാവുകയും ചെയ്യും.

418. അംബ!ഹൃദ്ധൃനിശ്ശാതൌ
മമവക്ഷസികാപിവേദനാനാസ്തി
പുത്രൈ്യഷാപ്രകൃതിരഹോ
യഃപശ്യതിവേദനാതസ്യ.

ഭാവം — അമ്മേ! എൻെറ മാറിൽ രണ്ടു മുഴകൾ പുറപ്പെ ട്ടിരിക്കുന്നു. എനിക്കൊരു വേദനയുമില്ല. മകളെ! ഇതു് അതി ൻെറ സ്വഭാവമാണ്. കാണുന്നവൎക്കാണതിൻെറ വേദനയു ണ്ടാവുക.

419. കിമിതിസഖേ!പരദേശേ
ഗമയതിദിവസാൻധനാശയാലുബ്ധഃ
വിസൃജതിമൌക്തികധാരാം
തവഭവനദ്വാരികാഞ്ചനീലതികാ.

ഭാവം — അങ്ങുന്നു ദ്രവ്യം സമ്പാദിക്കാൻ പരദേശത്തു താ മസിക്കുന്നതെന്തിനാണ്? അങ്ങയുടെ പടിക്കൽ 'കാഞ്ചനവ ല്ലി' മുത്തുകളെ വർഷിക്കുന്നുണ്ടല്ലോ.

അഷ്ടാംഗഹൃദയവ്യാഖ്യേ!നിന്നെക്കാണാഞ്ഞുഴന്നു
(ഞാൻ
മഞ്ഞളെല്ലാംവയമ്പായികൎപ്പൂരംകൊടുവേലിയായ്

(അഷ്ടാംഗഹൃദയവ്യാഖ്യാനത്തിന്നു സൎവ്വാംഗസുന്ദരിയെ ന്നാണു് പേര്. മഞ്ഞളിന്നു നിശയെന്നും, വയമ്പിന്നു ഉഗ്ര യെന്നും, കൎപ്പൂരത്തിനു ചന്ദ്രനെന്നും, കൊടുവേലിക്ക് അഗ്നി യെന്നും സംസ്കൃതനാമങ്ങളുണ്ട്. അതുകൊണ്ടു ഹേ സൎവ്വാംഗ സുന്ദരി! നിന്നെ കാണാതെ വലയുന്ന എനിക്കു രാത്രി ഭയങ്ക

രിയും ചന്ദ്രൻ അഗ്നിയുമായിത്തീൎന്നു എന്ന ഒരൎത്ഥംകൂടി ഇതിൽ നിന്നു ധരിക്കാം)

421. ഉപഭോഗസ്തരജന്യാ
ലോകേസാധാരണോഽഹിസകലാനാം
രജനീപതേ!രജന്യാ
ഭൂഷയിതൃത്വംപതിത്വഫലം.

ഭാവം—ഹേ ചന്ദ്ര! രജനിയുടെ ഉപഭോഗം ലോകത്തിലെല്ലാവൎക്കുമുണ്ടാവാറുണ്ട്. രജനിയെ അങ്ങയ്ക്ക് അലങ്കരിക്കേണ്ടിവന്നതു ഭൎത്താവായതിന്റെ ഫലമാണ്. (വേശ്യയെ സകല ജനങ്ങളും ഉപയോഗിക്കാറുണ്ട്. എങ്കിലും അവളെ അലങ്കരിക്കാനുള്ള അധികാരം അവളുടെ ഭൎത്താവിനേ ഉള്ളൂ. അതു് അവളുടെ ഭൎത്താവായതിന്റെ ഫലമാണല്ലൊ. ഇതു നിലമ്പൂർ മൂന്നാമൻ തിരുമുല്പാടിന്റെയാണ്.)

422. നികുംഭകുംഭാദിഗണാന്തരസ്ഥാ
ശിവാശ്രയാശക്തിരുദാരകീൎത്തിഃ
വ്യപോഹയത്വാന്തരദോഷജാലം
യമംജനോയാസ്യതിയദ്വികാരാൽ

ഭാവം—നികുംഭൻ കുംഭൻ മുതലായ ഭൂതഗണങ്ങളുടെ മദ്ധ്യത്തിലിരിക്കുന്നതും, ശിവനെ ആശ്രയിച്ചിട്ടുള്ളതും, ഉൽകൃഷ്ടയശമായ ശക്തി ആന്തരങ്ങളായ പാപങ്ങളെ നശിപ്പിക്കട്ടെ. ലോകം പാപംനിമിത്തം നരകത്തിൽ പതിക്കുന്നു. (നികുംഭകുംഭാദിഗണാന്തരസ്ഥ എന്നതിന്നു നാഗദന്തി, ത്രികോല്പക്കൊന്ന മുതലായ വിരേചനദ്രവ്യങ്ങളെ പ്രതിപാദിക്കുന്നതും നികുംഭകുംഭാദി എന്നു വൈദ്യശാസ്ത്രത്തിൽ പ്രസിദ്ധമായതുമായ ഗണത്തിന്റെ മദ്ധ്യത്തിലുള്ളതു് എന്നും ശിവാശ്രയാ എന്നതി

ന്നു (ശിവ = കടുക്ക) കടുക്കയെ ആശ്രയിച്ചിരിക്കുന്നു എന്നും ആന്തരദോഷജാലമെന്നതിന്നു, വയററിലെ ദോഷങ്ങളെന്നും കൂടി അൎത്ഥമുണ്ട്. (കടുക്ക വിരേചനദ്രവ്യമാകയാൽ വയററിലുള്ള ദോഷങ്ങളെ ഇളക്കിക്കളയട്ടെ എന്നു സാരം)

നിൎദ്ധനാനാംധനാവാപ്തിം ധനിനാമധികം ധനം
ബ്രുവാണാഃ സൎവ്വധാഗ്രാഹ്യാലോകൈർജ്യൌതിഷി
(കാജനാഃ.

ഭാവം — ദരിദ്രന്മാരോടു ധനലാഭമുണ്ടാവുമെന്നും, ധനവാന്മാരോട് അധികം ധനമുണ്ടാവുമെന്നും പറയുന്ന ജ്യൌതിഷിയെ എല്ലാവരും സ്വീകരിക്കും.

നിദാനംരോഗനാമാനിസാത്മ്യാസാത്മ്യചികിത്സി
(തം
സൎവ്വമപ്യുപദേക്ഷ്യന്തിരോഗിണഃ സദനേസ്ത്രിയഃ.

ഭാവം — രോഗിയുടെ വീട്ടിലുള്ള സ്ത്രീകൾ രോഗകാരണങ്ങളേയും, രോഗത്തിന്റെ നാമങ്ങളേയും, അതിന്റെ പത്ഥ്യാപത്ഥ്യങ്ങളേയും ചികിത്സയേയും ഒന്നും വിട്ടുപോവാതെ ഉപദേശിക്കും.

425 കുളുർമുലകളുണ്ടില്ലോമരേ! നീ തിരണ്ടി-
ല്ലതിനിടയിലനംഗന്നായിരം വില്ലൊടിഞ്ഞു
കളമൊഴി! തവവാസ്സംയൌവനംവന്നടിക്ക-
ന്നളവിലിനിഭവിക്കും ഘോഷമെന്തായിരിക്കും.

---

426. അജ്ഞാനാമവനീഭുജാമഥരഹഃ
സ്വൎണ്ണാഭിഷേകാദപി

ജ്ഞാതുഃ ശ്രീയുവവഞ്ചിഭൂവലരിപോഃ
ശ്ലാഘൈവ സമ്മാനനാ
സാരാസാരവിവേകശൂന്യതരുണീ
സംഭോഗസാമ്രാജ്യതഃ
സാരജ്ഞേന്ദുമുഖീവിലോകനസമുൽ-
കണ്ഠൈവയൂനാം മുദേ.

ഭാവം—അറിവില്ലാത്ത രാജാക്കന്മാർ കനകാഭിഷേകം ചെയ്യുന്നതിനേക്കാൾ വിദ്വാനായ തിരുവനന്തപുരത്തെ യുവരാജാവ് ശ്ലാഘിക്കുന്നതിനെയാണ് ഞാൻ വിലവെക്കുന്നത്. സാരാസാരങ്ങളുടെ വകതിരിവില്ലാത്ത സ്ത്രീകളോടുകൂടി സംയോഗം ചെയ്യുന്നതിനേക്കാൾ വിദുഷിയായ സുന്ദരിയെ കാണ്മാനുള്ള ഔൽസുക്യമാണ് യുവജനങ്ങൾക്ക സന്തോഷകരമായിട്ടുള്ളത്.

427. കസ്ത്വം? ശൂലീ, പ്രവിശഭിഷജാം
വേശ്മവൈദ്യംനജാനേ
സ്ഥാണുർബ്ബാലേ! വദതിനതരു-
ന്നീലകണ്ഠഃ പ്രമുഗ്ദ്ധേ
കേകാമേകാംവദപശുപതി-
ർന്നൈവദൃഷ്ടൌവിഷാണൌ-
വിത്ഥംഗൌരീവചനസുജളുഃ
പാതുമാം പാർവ്വതീശഃ.

ഭാവം—അങ്ങ് ആരാണ്? ശൂലിയാണ്. വയററിൽ വേദനക്കാരനാണെങ്കിൽ വൈദ്യന്മാരുടെ വീട്ടിൽ പോയിക്കൊ...

കു എനിക്കു വൈദ്യമറിഞ്ഞുകൂടാ. ഹേ ബാലേ! ഞാൻ സ്ഥാണുവാണ്. മരം സംസാരിക്കയില്ല. ഹേ സുന്ദരി നീലകണ്ഠനാണ് ഞാൻ. എന്നാൽ ഒരു കേകാശബ്ദം പുറപ്പെടുവിക്കുക. അല്ല ഞാൻ പശുപതിയാണ്. അങ്ങിനെയാണെങ്കിൽ കൊമ്പുകൾ കാണുന്നില്ലല്ലൊ. ഇങ്ങിനെ പാൎവ്വതിയുടെ പ്രത്യുത്തരംകൊണ്ടു ലജ്ജിതനായ പരമേശ്വരൻ എന്നെ രക്ഷിക്കട്ടെ.

428. സന്ത്വശ്വാഃസന്തുമാതംഗാഃ
സന്തുയോധാഃസഹസ്രശഃ
നരേന്ദ്രാണാംവിശേഷേണ
നഹിനാകവിനായശഃ.

ഭാവം — അനേകായിരം കുതിരകളും, ആനകളും, പട്ടാളങ്ങളും ഉണ്ടെങ്കിലും രാജാക്കന്മാൎക്കു യശസ്സുണ്ടാവേണമെങ്കിൽ കവികളുടെ ഉണ്ടായിരിക്കണം.

429. ആഗച്ഛന്ത്യവഗുണ്ഠയന്ത്യഥപുനഃ
പശ്യന്തിജിഘ്രന്തിച
സ്വാരബ്ധംമധുമക്ഷികാനകണമ-
പ്യസ്യസ്വയംഭുഞ്ജതേ
ധന്യസ്ത്വന്യഉപേത്യനിൎദ്ദയമമൂ-
ന്നുത്സാരയൻദ്ദൂരതഃ
സ്വാദംസ്വാദമിദംസ്വസംഭൃതമിവ
സ്വച്ഛന്ദമാനന്ദതി.

ഭാവം — തേനീച്ചകൾ സമ്പാദിക്കുന്ന മധുവിനെ കേടു കൂടാതെ രക്ഷിക്കുന്നു. ഒരു തുള്ളിപോലും അതിൽനിന്നു അവ

അനുഭവിക്കുന്നില്ല. ഭാഗ്യവാനായ വേറെ ഒരുവൻ വന്നു ഭയം കൂടാതെ ഈച്ചകളെ ഓട്ടിക്കളഞ്ഞു താൻ സമ്പാദിച്ചതാണെന്നു എന്നു തോന്നുംവണ്ണം ആ തേനിന്റെ സ്വാദു നോക്കി ഇഷ്ടംപോലെ ആനന്ദിക്കുന്നു.

430. നന്നല്ലേകോപഭാവംകുറവുകൾപലതു-
ണ്ടെങ്കിലിന്നെങ്കിലും നാ-
മൊന്നല്ലേരണ്ടുപേരുംതരുണിമണിതരു-
ദയിതമെന്തത്രസാരം
എന്നെല്ലാമുള്ളവസ്ഥസ്സ്വയിതവകലഹാ-
ദാനമാത്മാനുതാപ-
ത്തിന്നല്ലേവന്നുകൂടുന്നതുചപലവധൂ-
ചേഷ്ടിതംശ്രേഷ്ഠമോതേ.

---

431. പീത്വാസരോജമകരന്ദമയീംയവാഗൂം
പ്രക്ഷാളനാർത്ഥമിവചണ്ഡകരഃകരാണാം
അബ്ധിംഗതസ്സ്തദുപദംശിതകേരഖണ്ഡ-
സ്തത്രാവശിഷ്ടഇവരാജതിബാലചന്ദ്രഃ.

ഭാവം—സൂര്യൻ, താമരപ്പൂക്കളുടെ മധുവാകുന്ന കഞ്ഞി കുടിച്ച കൈ കഴുകുവാനോ എന്നു തോന്നുന്നവണ്ണം സമുദ്രത്തിൽ പ്രവേശിച്ചപ്പോൾ കഞ്ഞിക്കു കടിച്ചുകൂട്ടിയ നാളികേരപ്പൂളിന്റെ ശേഷംപോലെ ബാലചന്ദ്രൻ ശോഭിക്കുന്നു.

432. ഉന്നമയ്യസകചഗ്രഹമാസ്യം
ചുംബതിപ്രിയതമേഹഠവൃത്ത്യാ

കൂജിതം ഭവതിമാനധനായാഃ
ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്

ഭാവം—പ്രിയതമൻ കചഗ്രഹത്തൊടുകൂടെ മുഖം പിടിച്ചു യത്നിച്ചു ചുംബിക്കുമ്പോൾ മാനവതിയായ നായികയുടെ ഹ്ഹ് എന്നുള്ള ശബ്ദം കൂജിതമായിത്തീൎന്നു.

433. അസ്പൃഷ്ടംസലിപ്സംചിരതരമചരം
ക്ഷീരമദ്രാക്ഷമിക്ഷും
സാക്ഷാദ്രാക്ഷാമജക്ഷംമധുരസമഗമം
പ്രാഗവിന്ദംമരന്ദം
മോചാമാചാമമാദ്ധ്വാമധുരിമഗരിമാ
ശങ്കരാചാൎയ്യവാചാ-
മാചാന്തോഹന്ത!കിന്തൈരലമമലസുധാ-
സാരസീ സാരസീമാ.

ഭാവം—തൈര്, പാല്, മുന്തിരിങ്ങ, മദ്യം, തേൻ, വാഴപ്പഴം എന്നിവയെല്ലാം ഞാൻ സ്വാദുനോക്കീട്ടുണ്ട്. ശങ്കരാചാൎയ്യരുടെ വാക്കിന്റെ മാധുൎയ്യത്തോടു ഇവയൊന്നും കിടനില്ക്കുന്നതല്ല.

ലീലാപാവാതഭയാന്നീതോ തനപീസ്തനപടാന്തരേ
ദൃഷ്ട്വാത്മകുചസൌന്ദൎയ്യം ശിരഃകമ്പയതേമുഹുഃ

ഭാവം—ഈ സുന്ദരി കാററിനെ ഭയപ്പെട്ടു സ്തനപടം കൊണ്ടു മറച്ചു വിളക്കു സ്തനസൌന്ദൎയ്യം കണ്ടു പ്രിയന്നായും പിന്നെയും തല കുലുക്കുന്നു.

ചൂടാൎക്കിൽതുളസീദലം യമഭടരത്തല്ലങ്ങുചൂടാൎക്കുരും
പാടാൎക്കിൽതിരുനാമമന്തകഭടന്മാരിങ്ങുപാടാൎക്കുരും

വിടാസ്സിൽകടമേവന്നനരകമാംനാടങ്ങുവീടാസ്സുതം
ക്കൂടാസ്സിൽസുകൃതങ്ങൾചെയ്യതിനഘോപാപങ്ങൾ
(ക്കൂടാസ്സുതം

——•<>•——

രാജസേവാമനുഷ്യാണാമസിധാരാവലേഹനം
പഞ്ചാനനപരിഷ്വംഗോവ്യാളീവദനചുംബനം

ഭാവം—രാജാവിനെ സേവിക്കുന്നതും, മൂർച്ചയുള്ള വാളു നക്കുന്നതും, സിംഹത്തെ പുണരുന്നതും ഈറകപാമ്പിൻെറ മുഖം ചുംബിക്കുന്നതും ഒരുപോലെയാണ്.

നിതംബാലസഗാമിന്യഃപീനോന്നതപയോധരാഃ
മന്മഥായനമസ്തുഭ്യം യസ്യായതനമംഗനാഃ.

ഭാവം—നിതംബഭാരം നിമിത്തം മന്ദഗാമിനികളായി തടിച്ചുയൎന്ന മുലകളോടുകൂടിയവരുമായ സ്ത്രീകൾ ഭവനമായ കാമദേവനു നമസ്കാരം.

438. തിഷ്ഠൽപാദതലേപ്രസാര്യ്യസഹസാ
രജ്ജുംവിസൃജ്യാനതാ
കൂപാന്തേനിഹിതേക്ഷണാകുടിലൂ-
ഷ്ഠം നിഷ്പീഡ്യാംഭസാ
ഹസ്തേനാകുലകങ്കണേനലളിതം
പശ്യായന്ത്യുൽകുചം
രജ്വാകൎഷണമേവസാനകുരുതേ
യൂനാംമനഃകൎഷണം.

ഭാവം—കാലുകൾ വിലങ്ങത്തിൽ പരത്തിവെച്ചു കയറ് കിണററിലേക്കിട്ടു കുമ്പിട്ടുനോക്കി കണ്ണു ചുളിച്ചു കുടത്തിൽ വെ

ക്കും നിറച്ചു കൊങ്കകൾ കലശങ്ങളാകും കങ്കണം കില്ലുകളാകും കയറു വലിക്കുന്ന ഈവൽ കയർ മാത്രമല്ല യുവാക്കന്മാരുടെ ഹൃദയവുംകൂടി വലിച്ചെടുക്കുന്നുണ്ട്.

439. അന്തഃപൂർണ്ണസുവർണ്ണകുംഭമെമ്പാടലി!
ധന്തേസകരേയതാതഃ

ലാവണ്യാമൃതപൂരിതൌസ്തനഘടൌ
വക്ഷസ്ഥലേസ്ഥൌതവ

ശ്രാന്താസ്യദ്യ്ഘടദ്വയസ്യവഹനാ-
ദ്വക്ഷസ്ഥലസ്ഥൌഘടൌ

ദേയൌമഹ്യമഹംവഹാമി ഹൃദയേ
പൂർണ്ണേന്ദുബിംബാനനേ!

ഭാവം—ഹേ ചന്ദ്രാനനേ! വെള്ളം നിറഞ്ഞ കുടം കയ്യിലും, ലാവണ്യാമൃതം നിറഞ്ഞ രണ്ടു കുടങ്ങൾ മാറിടത്തിലും ചുമന്നു നീ തളർന്നിരിക്കുന്നു. മാറിടത്തിലുള്ള കുടങ്ങൾ ഞാൻ എന്റെ ഹൃദയത്തിൽ വഹിച്ചുകൊള്ളാം. അതു രണ്ടും എനിക്കു തന്നിരിക്കൂ.

440. നന്നായുള്ളോരലങ്കാരവുമകലെവെടി-
ഞ്ഞർത്ഥമെല്ലാമുപേക്ഷി-

ച്ചൊന്നായ്പ്പാകാദികൈവിട്ടിഹപരമപദം
ചേരുവാൻമോഹമാന്നു്

ഇന്നിക്കാണുന്ന ഭാഷാകവികുലമഖിലം
താപസപ്രായമാകു-

ന്നെന്നാൽമൌനവ്രതംതാനിനിയിവർതുടങ്ങു-
ന്നാകിൽ നന്നായിരിക്കും.

141. നാദേയം കിമിദം ഘടസ്ഥമുദകം,
നാദേയമിത്യൂഹ്യതാം
സത്യം നാമപിപാസുരസ്മ്യപ്രപത്യുഷഃ
പീതേനനാമ്നാകതി
കിംവർണ്ണാ അപിസന്തിനാമ്നിബഹവഃ
കിന്തൈരലം ത്വംകുതോ
യസ്മാദേവഭവാനതോസിഭഗിനീ
ത്യേനൈവമാംബാധസേ.

ഭാവം—കുടത്തിൽ വെള്ളം മുക്കിക്കൊണ്ടു പോകുന്ന ഒരു സ്ത്രീയും ഒരു വഴിപോക്കനും തമ്മിലുള്ള സംവാദമാണിത്. വഴിപോക്കൻ—കാച്ചു വെള്ളം കൊടുപ്പാൻ വിരോധമില്ലല്ലൊ? സ്ത്രീ—നദീജലമാണെന്നു ഊഹിച്ചുകൊൾക. (ന അദേയം എന്നും നാദേയമെന്നും പദച്ഛേദം ചെയ്യണം. നാദേയം=നദീജലം എന്നും) വഴി—സത്യമാണ്, ദാഹിച്ചിട്ടാണ് ഞാൻ ചോദിക്കുന്നത്. സ്ത്രീ—പേരു കുടിച്ചിട്ട് എത്രപേൎക്ക ദാഹം മാറീട്ടുണ്ട്? (നാമ=പേർ എന്നും) വഴി—നീ ഏതു ജാതിയിൽ പെട്ടവളാണ്? സ്ത്രീ—വാക്കിൽ അക്ഷരങ്ങൾ ധാരാളമുണ്ട്. (വൎണ്ണം=അക്ഷരമെന്നും) വഴി—നീ എവിടെ നിന്നു വരുന്നു? സ്ത്രീ—അങ്ങുന്നു വന്ന ദിക്കിൽനിന്നു തന്നെ. വഴി—എന്നാൽ നീയെന്റെ ഭഗിനിയാണല്ലൊ? സ്ത്രീ—അതുകൊണ്ടു തന്നെയാണ് അങ്ങുന്നെന്നെ ബാധിച്ചിരിക്കുന്നതും. (ഭഗിനി=സോദരി എന്നും ഭഗമുള്ളവളെന്നും അൎത്ഥം.)

142. ബാലേ തവാധരസുധാരസപാനകാലേ
ചേതോമദീയമഭിവാഞ്ഛതിശേഷഭാവം
ആലിംഗനേപിചവിരോചനപൌത്രഭാവ-
മാഖണ്ഡലത്വമഖിലാംഗവിലോകനേഷു.

ഭാവം — അല്ലയോ ബാലേ! നിന്റെ അധരാമൃതം പാനം ചെയ്യുമ്പോൾ എനിക്ക് അനന്തനായാൽ കൊള്ളാമെന്നു തോന്നാറുണ്ടു. അതുപോലെ നിന്നെ ആലിംഗനം ചെയ്യുമ്പോൾ ബാണനായാൽ കൊള്ളാമെന്നും, സർവ്വാംഗസൌന്ദൎയ്യം നോക്കി കാണുമ്പോൾ ദേവേന്ദ്രനായാൽ കൊള്ളാമെന്നുമാണു് തോന്നാറുള്ളതു്. (അനന്തനു രണ്ടായിരം നാവും, ബാണനു് ആയിരം കയ്യും, ദേവേന്ദ്രനു് ആയിരം കണ്ണുമുണ്ടല്ലോ.)

443 സ്നാതാസാഖല്യ വാമബാഹുലതയാ
സന്ധായവേണീഭരം
ബാലാവിശ്ലഥദംശുകംവലയിനാ
ഹസ്തേന സാരന്ധതീ
അംഭോമജ്ജനമൂകരത്നരശനാ-
മഞ്ജീരയാ യാത്രയാ
നേത്രാനന്ദകരീനിമജ്ജ്യഹൃദിമേ
നാദ്യാപിനിഷ്ക്രാമതി.

ഭാവം — അവളുടെ ഇടംകൈകൊണ്ടു തലമുടി താങ്ങി, അയഞ്ഞ വസ്ത്രം വളയിട്ട കൈകൊണ്ടു തടഞ്ഞുപിടിച്ചു്, നനഞ്ഞതുകൊണ്ടു ശബ്ദിക്കാതായ കാൽചിലമ്പോടും അരഞ്ഞാണോടുംകൂടി കുളി കഴിഞ്ഞിട്ടുള്ള യാത്ര ഇന്നും ഞാൻ മറന്നിട്ടില്ല. (കവി — കൂടല്ലൂർ കുഞ്ഞുനമ്പൂതിരിപ്പാടാണത്രെ.)

പ്രായേണായോദ്ധ്യകേതമയിവിരഹപീഡാപരവശാ
ശയാനാശയ്യായാമനിശഗളിതൈരശ്രുസലിലൈഃ
അയേ!മാമായായാഃകഥമിഹവിനാതപാമഹമസൂൻ
വഹാമീത്യന്യാഖ്യന്മനസികലയേതാംപ്രിയതമാം

ഭാവം—ഞാൻ പോവാനായി ഉത്സാഹിച്ചപ്പോൾ വിരഹദുഃഖം സഹിക്കവയ്യാതെ കിടക്കയിൽ കിടന്നു കണ്ണുനീരോടുകൂടി അങ്ങു പോവരുതു, അങ്ങുയാത്രകൂടാതെ ഞാൻ ഇവിടെ എങ്ങിനെ ജീവിച്ചിരിക്കും എന്നു പറഞ്ഞ ആ പ്രിയതമയെ ഞാൻ ഓൎക്കുന്നു.

445. വമ്പൊത്താ വാനവന്മാരുടെമഹിതമഹ-
സ്സഞ്ചയംതന്നിൽനിന്നി-
ട്ടമ്പിൽതാനുത്ഭവിച്ചീടിനനിഖിലജഗ-
ന്നായികേശ്രീമഹേശി!
വമ്പോത്താകുന്നദൈത്യാധിപനുടെമുടിയിൽ
കേളിയാടുന്നതാംനിൻ
ചെമ്പോൽത്താരൊത്തതൃക്കാലിണതരണമഭീ-
ഷ്ടങ്ങൾഞങ്ങൾക്കുമേന്മേൽ.

---

446. കാചംമണിംകാഞ്ചനമേകസൂത്രേ
മുഗ്ദ്ധാ ബധ്നാതികിമത്ര ചിത്രം?
വിശേഷവിൽപാണിനിരേകസൂത്രേ
ശ്വാനംയുവാനംമഘവാനമൂചേ.

ഭാവം—ഈ മുഗ്ദ്ധ (മുഗ്ദ്ധയെന്നതിന്നു സുന്ദരിയെന്നും, മൂഢസ്ത്രീയെന്നും, അൎത്ഥം) പളുങ്കും രത്നവും സ്വൎണ്ണവും ഒരേ സൂത്രത്തിൽ കോൎക്കുന്നതിലെന്താണത്ഭുതം? വിദ്വാനായ പാണിനി, ശ്വാവിനേയും, യുവാവിനേനും, മഘവാവിനേയും ഒരേ സൂത്രത്തിൽ യോജിപ്പിച്ചിരിക്കുന്നുണ്ടല്ലൊ?

(ശ്വയുവമഘോനാമതദ്ധിതേ പാ. സൂ.)

447. അയമിന്ദുരുദഞ്ചതി, പഞ്ചശരീ-
മനിശഞ്ചവിമുഞ്ചതിപഞ്ചശരഃ

കരരിവിരുതംകുരുതേപരിതഃ

ഹര!ശങ്കര!ശങ്കര!കിംകരവൈ.

ഭാവം — ഇതാ ചന്ദ്രനുദിക്കുന്നു. കാമൻ ശരങ്ങളെ പൊഴിക്കുന്നു. കുരരികൾ ശബ്ദിക്കുകയും ചെയ്യുന്നു. ഞാനെന്താണിനി ചെയ്യേണ്ടതു്?

448. നാഥേനഃപുരുഷോത്തമേത്രിജഗതാം

സേവ്യേരമാവല്ലഭേ

നിത്യേസ്വസ്വപദസ്യദാതരിവിഭൌ

നാരായണേതിഷ്ഠതി

യംകഞ്ചിൽപുരുഷാധമംകതിപയ-

ഗ്രാമേശമല്പാൎത്ഥദം

സേവായൈമൃഗയാമഹേട്ടശമഹോ

മൂകാവരാകാവയം.

ഭാവം — നമ്മുടെ നാഥനായി, പുരുഷോത്തമനായി, മൂന്നു ലോകങ്ങൾക്കും സേവ്യനായി, ലക്ഷ്മീവല്ലഭനായി, നിത്യനായി, ഭക്തന്മാൎക്കു തന്റെ പദത്തെ ദാനം ചെയ്യുന്നവനായി സൎവ്വവ്യാപിയായ നാരായണനിരിക്കെ പുരുഷാധമനായി, അല്പം ചില ഗ്രാമങ്ങളുടെ അധിപനായി പിശുക്കനായിരിക്കുന്ന ഏതോ ഒരുവനെ സേവിക്കാനന്വേഷിച്ചുനടക്കുന്ന ഞങ്ങൾ മൂകന്മാരും വിഡ്ഢികളുമാണ്. സംശയമില്ല.

സംഗീതംവാസരസകവിതാകിഞ്ചഷൾദൎശനീവാ

യാകാചിദ്വാളുവനവിദിതാസ്സാംഘനീയാപിവിദ്യാ

ശ്രീശാഖേന്ദോരനുപമസഭാരോഹധന്യാനചേ (ത്സ്യാൽ

ധിക്താംധിക്താമിതികഥയതേമദ്ഗളോയംമുഖേന.

ഭാവം — സംഗീതമായാലും, കവിതയായാലും, സാംഖ്യ ശിക്ഷാദർശനമായാലും, ശ്ലാഘ്യയായ മറ്റേതു വിദ്യയായാലും ശാരി വിശാഖം രാജാവിന്റെ സഭയിൽ പ്രയോഗിക്കാത്തതാണെന്നുവന്നാൽ അതു വിലയില്ലാത്തതാകുന്നു എന്നാണു ഈ മദ്ദളം പറയുന്നത്. (ധിക്താം ധിക്താമെന്നാണല്ലോ മദ്ദളത്തിന്റെ ശബ്ദം. ധിക്ശബ്ദം നിന്ദാർത്ഥദ്യോതകവുമാണ്. അതുകൊണ്ടു ധിക്താം=അതിനെ നിന്ദിക്കുന്നു എന്നു അർത്ഥം ധരിക്കണം).

450. നാരായണൻതന്റെപദാരവിന്ദം
നാരീജനത്തിന്റെമുഖാരവിന്ദം
മനുഷ്യരായാലിവരണ്ടിലൊന്നു
നിനച്ചുവേണംദിവസംകഴിപ്പാൻ.

---

451. ത്വദംഗണേകൊങ്കണഭൂമിപാല!
മതംഗജാഃശൃംഖലിനോജയന്തി
ആവാസദാനാദരിഭൂപതീനാ-
മാശാന്തശൈലാഇവസാപരാധാഃ.

ഭാവം — ഹേ കൊങ്കണരാജാവേ! അങ്ങയുടെ ശത്രുരാജാക്കന്മാർക്കിരിപ്പാൻ സ്ഥലം കൊടുത്ത അപരാധം നിമിത്തം ശിക്ഷിക്കപ്പെട്ട ദിഗന്തപർവ്വതങ്ങളോ എന്നു തോന്നുംവണ്ണം ചങ്ങലയിട്ടു തളച്ച ഗജശ്രേഷ്ഠന്മാർ അങ്ങയുടെ മിറ്റത്തു ശോഭിക്കുന്നു.

452. വീടീകരാഗ്രാവിരഹാതുരാസാ
ചേടീമവാദീദിഹചിത്രജന്മാ

പ്രാണേശ്വരോജീവിതമർദ്ധരാത്ര-
മായാതിനായാതിനയാതിയാതി.

ഭാവം — വിരഹപരവശയായ ഒരു സ്ത്രീ കയ്യിൽ വെറ്റി ലച്ചുരുളെടുത്ത് (ചിത്തജന്മാ ആയാതി, പ്രാണേശ്വരഃ ന ആയാതി, ജീവിതം ന യാതി, അർദ്ധരാത്രം യാതി) കാമൻ വരുന്നു, ഭർത്താവു വരുന്നില്ല, ജീവൻ പോവുന്നില്ല, അർദ്ധരാത്രി കഴിയാറായി എന്നിങ്ങിനെ സഖിയോടു പറഞ്ഞു.

ഭജന്തികതിചിദ്വിളംഹൃദിമുഖസ്ഥദാരംതഥാ
പരേകതിചിദാശ്രയന്ത്യലമുരസ്ഥദാരംജനാഃ
ഹൃദിസ്ഥപരിപൂർത്തയേനഹിശിരസ്ഥദാരാദഹം
ഭജാമികരുണാകരാദപരമാശ്രിതസ്വർദ്രുമാൽ.

ഭാവം — ഇഷ്ടപരിപൂർത്തിക്കായി ചിലർ മുഖസ്ഥദാര (ബ്രഹ്മാവ്)നേയും ചിലർ ഉരസ്ഥദാര (വിഷ്ണു)നെയും, സേവിക്കുന്നു. ഞാൻ ആശ്രിതന്മാൎക്കു കല്പദ്രുമമായി കരുണാകരനായിരിക്കുന്ന ശിരസ്ഥദാര (ശിവൻ)നെ ഒഴിച്ചു മററാരേയും സേവിക്കുന്നില്ല. (ഇതു കരുണാകരമേനോൻ എന്ന ഒരു ശിരസ്തദാൎക്കു ഒരു കവി ഒരിക്കൽ എഴുതി അയച്ചതാണത്രെ.)

454. ക്ലേശോസികൽസ്സ ജഗതാംപരിരക്ഷണായ
ധാത്രാസമസ്തഹിതചിന്തനലാലസേന
സദ്വേഷ്യധർമ്മപരിപാടനദക്ഷവൎയ്യ
നോബാധതേനൃപവരോപികലിൎയ്യതസ്ത്വാം.

ഭാവം — സജ്ജനദ്വേഷിയും ശത്രുവുമായ കലി (കോപം) ധർമ്മരക്ഷകനായ അങ്ങയെ ബാധിക്കാത്തതുകൊണ്ടു ജഗദ്ധാ

ശ്രേഷ്ഠിയായ ധാതാവു ലോകരക്ഷണത്തിനുള്ള രാജാവായി നിയമിച്ചിട്ടുള്ളതു് അങ്ങയെത്തന്നെയാണു്.

455. ചഞ്ചൽചില്ലീലതയ്ക്കുംപെരിയമണമെഴും
പൂമുടിക്കുംതൊഴുന്നേ-
നഞ്ചിക്കൊഞ്ചിക്കുഴഞ്ഞിട്ടമൃതുപൊഴിയുമാ-
പ്പുഞ്ചിരിക്കുംതൊഴുന്നേൻ
അഞ്ചമ്പൻചെന്റ്യനാംമനസിലനമൂല-
സ്തംമുലയ്ക്കുംതൊഴുന്നേൻ
നെഞ്ചിൽകിഞ്ചിൽകിടക്കുംകൊടിയകുടിലത
യ്ക്കൊന്നുവേറേതൊഴുന്നേൻ.

---

456. മൌനംവ്യക്തിയമർത്ഥം
മനാശ്ചവിഷയീകരോതിനിർവ്വിഷയം
സോയംയൈർവ്വിഗ്രഹവാൻ
തേഷാംയമിനാംപദേനമസ്കുർമ്മഃ.

ഭാവം—മൌനാത്ഥമായും, നിർവ്വികാരാത്മകമായുമിരുക്കുന്ന ആ പരമാത്മാവിന്റെ അവതാരമൂർത്തികളായ യതീശ്വരന്മാരുടെ കാല്ക്കു ഞാൻ നമസ്കരിക്കുന്നു.

457. ആമോദാകൃഷ്ടലോകേകമലിനികിമപി
ശ്രൂയതാംവാഗിയംമേ
നായംട്ടയേതഥാഹംതവവിരഹഖര-
ജ്യോതിരാതപ്യമാനഃ

ആസേവ്യാംരാജഹംസൈരഭിനവകമലാം
ത്വാംയഥാലോക്യബാലാം
ക്രൂരക്രേങ്കാരഘോരൈരുപചിതതടിനീ-
മദ്ധ്യമണ്ഡൂകഷണ്ഡൈഃ.

ഭാവം — സൌരഭ്യംകൊണ്ടു ലോകങ്ങളെ വശീകരിക്കുന്ന ഹേ താമരപ്പെൺകിടാവേ! ഞാൻ സ്വല്പം പറയുന്നതു കേൾക്കുക. രാജഹംസങ്ങളാൽ ഉപഭോഗ്യയായും, അഭിനവകുസുമയായും ബാലയായുമിരിക്കുന്ന നിന്റെ സമീപത്തിങ്കൽ നപുംസകന്മാരായ ചില മണ്ഡൂകങ്ങൾ കിടന്നു ലഹള കൂട്ടുന്നതു കണ്ടിട്ടു ഞാൻ അത്യന്തം ദുഃഖിക്കുന്നു. നിന്റെ വിരഹതാപംകൊണ്ടുകൂടി ഞാൻ അതുപോലെ ദുഃഖിക്കുന്നില്ല. (ഇതിന്റെ കവി തിരുവിതാംകൂർ മഹാരാജാക്കന്മാരിലൊരാളാണത്രെ. കമലിനി എന്ന സംബോധനം ഒരു രാജസ്ത്രീയെ ഉദ്ദേശിച്ചാണ്.)

458. സമ്യക് പ്രജാപാലനജാഗരൂകഃ
സർവ്വപ്രിയഃ ക്ഷുദ്രജനൈരദൃശ്യഃ
ചതുർവ്വിധാമാത്യരസാനുകൂലോ
ജയത്യസാവോദന ഭൂമിപാലഃ.

ഭാവം — പ്രജകളെ വഴിപോലെ പാലിക്കുന്നവനും, എല്ലാവർക്കും ഇഷ്ടനായിരിക്കുന്നവനും ക്ഷുദ്രജനങ്ങൾക്കു കാണ്മാൻ കഴിയാത്തവനും ചതുർവ്വിധന്മാരായ മന്ത്രിമാരുടെ രസത്തിനു അനുകൂലനുമായ ഈ ഓദന (ചോറ്) രാജാവു വിജയിക്കുന്നു. (ഇതു ചോറിനെ രാജാവായിരൂപണം ചെയ്തു തോലകവി ഉണ്ടാക്കീട്ടുള്ളതാണ്.)

ഘുസൃണതിലകകാന്തിസ്ഫൂർജ്ജന്നീലാളകശ്രീ-
വ്യതികരിതരുചിസ്തേഫാലബാലേന്ദുരേഷഃ

തിമിരനികരസന്ധ്യാരാഗസമ്പൎക്കകാന്താ-
മമൃതകിരണലേഖാമാക്ഷിപത്യാത്മഭാസാ.

ഭാവം— കുങ്കുമപ്പൊട്ടോടും അളകത്തോടുംകൂടിയ നിന്റെ ഫാലചന്ദ്രൻ ഇരുളോടിടകലൎന്ന അന്തിച്ചുവപ്പോടുകൂടിയ ബാലചന്ദ്രനെ ആക്ഷേപിക്കുന്നു.

460. കാൎക്കൂളമുള്ളുകൾ നിനച്ചുപിലാവിനോടു
വാൎക്കുന്നവൈരമൊടെതിൎക്കരുതുമ്മമേനി
കൎണ്ണൊണ്ടിടാബുധർപഴിച്ചീടുമാശുനിന്നെ
വാക്കൊണ്ട ലോകർമദമത്തരുമാവുമല്ലോ.

---

461. ആയാതേത്വതിരോഹിതോയദിഭവേ-
ദ്ദൃഷ്ട്വാന്യകാൎയ്യാതുരഃ
വ്യാജസ്മേരമുഖോവിഷണ്ണഹൃദയഃ
സ്വക്ലേശവാദീമുഹുഃ
അന്തൎവ്വേശ്മനിവാസമിച്ഛതിസദാ
വ്യാജേനയോവ്യാധിതഃ
ഭൃത്യാനാമപരാധജല്പനപര-
സ്തന്മന്ദിരം നവ്രജേൽ.

ഭാവം—അതിഥി, ഗൃഹത്തിൽ ചെന്നാൽ ഒളിച്ചിരിക്കുക, തമ്മിൽ കണ്ടാൽ എനിക്കല്പം ബദ്ധപ്പാടുണ്ടെന്നു പറഞ്ഞു നടക്കുക, ഉള്ളിൽ രസമില്ലാതെ പുറമെ കള്ളച്ചിരി ചിരിക്കുക, പ്രാരബ്ധം പറയുക, ദീനമാണെന്നു നടിച്ചു അകത്തു ചെന്നു കിടക്കുക, വാലിയക്കാരെ കുറ്റം പറയുക ഇതെല്ലാം ചെയ്യുന്നവന്റെ വീട്ടിൽ ഭക്ഷണത്തിന്നു പോകരുതു്.

462. ഘൃണിതുണ്ഡിലാഗ്ര്യമണിഭൂഷണോജ്ജ്വലാ

ഗളനാളികാപികളനാദിനീതവ

വദനേന്ദുസാന്ദ്രസുഷമാമൃതാംബുധാ-

വുദിതേവകംബുമണിരംബ!രാജതേ.

ഭാവം — ഭൂഷണോജ്ജ്വലവും മധുരവാദിയുമായ നിന്റെ കഴുത്തു, മുഖകാന്തിയാകുന്ന അമൃതാംബുധിയിൽനിന്നുദിച്ച ശംഖ് പോലെ ശോഭിക്കുന്നു.

463. ഹന്തസ്വാഗതമേതദാസനമതി-

ശ്രാന്തോസിവിശ്രാമ്യതാ-

മാപസ്താവദുപാഗതോന്നസമയഃ

സ്നാതവ്യമേതത്സരഃ

ഇത്യഭ്യാസവശേനപഞ്ജരശുകോ

ബാലശ്ചയസ്യാലയേ

പാന്ഥാനാംശ്രമവാരിലുമ്പതിലപൻ

ധന്യസ്സഗേഹീജനഃ.

ഭാവം — ഇങ്ങോട്ടു പുറപ്പെട്ടതു നന്നായി. ഈ കസേരമേലിരിക്കൂ. അങ്ങു വളരെ ക്ഷീണിച്ചിരിക്കുന്നു. കുറച്ചു വിശ്രമിക്കൂ, ഇതാ വെള്ളം. കാൽ കഴുകാം. ഊണിനു കാലമായിരിക്കുന്നു. കുളിക്കേണമെങ്കിൽ ആ കാണുന്ന കുളത്തിലാവാം. എന്നിങ്ങിനെ കുട്ടി പറയുന്നതു കേട്ടു തത്ത പറയുന്നത് ആരുടെ ഗൃഹത്തിലാണോ? ആ ഗൃഹസ്ഥനാണ് പുണ്യവാൻ. (അതിഥികൾ അവിടെയ്ക്കാണ് പോകേണ്ടത് എന്നു സാരം).

464. ആമൂലാംഗനിബദ്ധകണ്ടകതനോ!
പുഷ്പംനസൌഗന്ധികം
നച്ഛായാശ്രമഹാരിണീനചഫലം
ക്ഷുദ്രാഹസന്തർപ്പണം
ദർദ്ദുരദ്രുമ! സാധുസംഗരഹിത-
സ്ത്വംതാവദാസ്താമഹോ
അന്യേഷാമപിശാഖിനാം ഫലവതാം
ഗുപ്ത്യൈപ്രവൃതിർജ്ജായതേ.

ഭാവം — അല്ലയോ ചതുരക്കള്ളി! നിന്റെ ആപാദചൂഡം മുള്ളുണ്ട്. സുഗന്ധമുള്ള പുഷ്പവും, തളൎച്ചമാറുന്ന നിഴലും, വിശപ്പും ദാഹവും ശമിപ്പിക്കുന്ന ഫലവും നിനക്കില്ല, സജ്ജനസമ്പൎക്കവുമില്ല. എന്നാലും നല്ല വൃക്ഷങ്ങളുടെ രക്ഷയ്ക്കായി വേലി കെട്ടുവാൻ നിന്നെ ഉപയോഗിക്കാം.

സകലഗുണമിണങ്ങും സജ്ജനംവേർപിരിഞ്ഞി-
ട്ടകിലുമവരിൽമൈത്രീഭംഗമുണ്ടാകയില്ല
അകലെമുകിലിനുള്ളിൽ പൂകിലും ചന്ദ്രനാമ്പൽ-
ക്കകമലർ വികസിക്കും സ്നേഹമുണ്ടോവിടുന്നു?

---

466. ആസന്നസന്ധ്യമവലോകിതനീചവൎഗ്ഗ-
മഭ്യൎണ്ണപങ്കമസിതാമേനാജ്യസിക്തം
ഉദപാനകൎത്തൃകമനൎഘ്യമഗോരസാൎദ്ര-
മന്നം ഭവത്യരുചയേപ്യമൃതോപമാനം

ഭാവം — അന്നം എത്ര നല്ലതായിരുന്നാലും അതു സന്ധ്യയ്ക്കാവുക, നീചവൎഗ്ഗങ്ങളുടെ മുമ്പിൽ വെച്ചാവുക, ഭക്ഷണത്തി

നിരിക്കുന്നതിന്റെ അട്ടത്തു വളിയുണ്ടാവുക, മുഖം കറപ്പിച്ചു കൊണ്ടു കൊടുക്കുക, നെയ്യില്ലാതിരിക്കുക, ചൂടില്ലാതിരിക്കുക, മോരില്ലാതിരിക്കുക എന്നീ ദോഷങ്ങളുണ്ടായാൽ രുചി കെട്ടു പോകും.

467. സന്നാനാവികധോരണീനിപതിതാ
മദ്ധ്യേജലംക്ഷേപണീ
പന്ഥാഃപർവ്വതദന്തുരോഘനപരി-
ച്ഛന്നശ്ചതാരാപഥഃ
ഭോഭോമാരുത! ദുസ്തരോജലനിധി-
ർജ്ജീർണ്ണാചനൌവർത്തതേ
താംതപംമജ്ജയവാതടംഗമയവാ
ഹസ്തേതവാസ്തേദ്വയം.

ഭാവം — തോണിക്കാർ ക്ഷീണിച്ചിരിക്കുന്നു. കഴുക്കോൽ വെള്ളത്തിൽ വീണുപോയി. പർവ്വതാകാരങ്ങളായ ഓളങ്ങളെ കൊണ്ടു വഴിയും വിഷമമായിരിക്കുന്നു. ആകാശം കാർമേഘങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. ഈ സമുദ്രം മറുകര കാണാത്തതാണ്. തോണി വളരെ പഴക്കം ചെന്നു കേടുവന്നതാണ്. അല്ലയോ മാരുത! ഈ തോണിയെ അങ്ങു മുക്കുകയോ കരയ്ക്കു അടുപ്പിക്കയോ ചെയ്തുകൊൾക. അതു രണ്ടും അങ്ങേക്കധീനമാണ്. (ഇത് 22-ൽ തീപ്പെട്ട തിരുവിതാംകൂർ മഹാരാജാവിന് ഒരു ശാസ്ത്രി അടിയറ വെച്ചതാണ്)

468. കസ്തൂരികാംതൃണഭുജാമടവീമൃഗാണാം
നിക്ഷിപ്യനാഭിഷുചകാരചതാൻവധാർഹാൻ

ക്രൂരോവേധാവിധിഃസകലദുർജ്ജനജാലജിഹ്വാ-
മൂലേഷ്വനാക്ഷിപതി ചേൽസകലോപകാരഃ.

ഭാവം—ക്രൂരനായ ബ്രഹ്മാവു കാട്ടിലുള്ള പുല്ലു തിന്നു ജീവിക്കുന്ന മാനുകളുടെ നാഭികളിൽ കസ്തൂരി കൊണ്ടുവെച്ചു അവറ്റെ കൊല്ലിക്കുന്നു. ദുർജ്ജനങ്ങളുടെ നാവിന്റെ കടക്കലാണു വെച്ചിരുന്നെങ്കിൽ ലോകോപകാരമാവുമായിരുന്നു.

ഉപദേശപദേതിഷ്ഠൻപുരായംശിഗ്രുപല്ലവഃ
ഇദാനീമോദനസ്യാപിധുരമുദ്വോഢുമീഹതേ.

ഭാവം—പണ്ടു കൂട്ടാന്റെ സ്ഥാനത്തിലിരുന്ന മുരിങ്ങയില ഇപ്പോൾ ചോറിന്റെ സ്ഥാനം കിട്ടിയാൽ കൊള്ളാമെന്ന മോഹം തുടങ്ങിയിരിക്കുന്നു.

470. മുടില്ലാത്തൊരുമുണ്ടുകൊണ്ടുതലയിൽ-
ക്കെട്ടിട്ടുവങ്കറയും
ചൂടിക്കൊണ്ടരിവാൾപുറത്തുതിരുകി
പ്രാഞ്ചിക്കിതച്ചങ്ങിനേ
നാടൻകച്ചയുടുത്തുമേനിമുഴുവൻ
ചേറുംപിരണ്ടിപ്പൊഴി-
പ്പാടത്തിന്നുവരുന്നനിൻവരവുക-
ണ്ടേറെക്കൊതിക്കുന്നുഞാൻ.

---

471. പുരാകവീനാംഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസാ
അദ്യാപിതത്തുല്യകവേരഭാവാ-
ദനാമികാസാർത്ഥകനാമധേയാ.

ഭാവം—പണ്ടു കവികളെ കണക്കാക്കുമ്പോൾ കാളിദാസൻ എന്നു ചെറുവിരലിലൊന്നു മടങ്ങി. അദ്ദേഹത്തോടു കിടയായ മറ്റൊരു കവിയെ ഇന്നും കാണാഞ്ഞയാൽ അനാമിക (മോതിരവിരൽ) സാൎത്ഥകനാമധേയയായിത്തന്നെ ഇരിക്കുന്നു. (അനാമിക=നമിക്കാത്തത്).

472. കേചിദ്വദന്ത്യമൃതമസ്തിപുരേസുരാണാ-
മന്യേവദന്തിവനിതാധരപല്ലവേഷു
ബ്രൂമോവയം സകലലോകഹിതാനുകാരി-
താംബൂലപൂഗശതസംയുതധൂമപത്രേ.

ഭാവം—ചിലർ ദേവലോകത്താണ് അമൃതിരിക്കുന്നതെന്നു പറയുന്നു. വേറെ ചിലർ സുന്ദരികളുടെ അധരപല്ലവത്തിങ്കലാണെന്നും പറയുന്നുണ്ട്. എല്ലാവൎക്കും ഹിതമായതും വെറ്റില, അടയ്ക്ക, നൂറ് ഇതുകളോടുകൂടിയതുമായ പുകയിലയിൽ അമൃതിരിക്കുന്നു എന്നാണ് ഞങ്ങൾ പറയുന്നത്.

473. ക്ഷപാഃക്ഷാമീകൃത്യപ്രസഭമപഹൃ-
ത്യാംബുസരിതാം
പ്രതാപ്യോൎവ്വീം കൃത്സ്നാം തരുഗഹനമു-
ച്ഛോഷ്യസകലം
ക്വസമ്പ്രത്യുഷ്ണാംശുൎഗ്ഗതഇതിസമ-
ന്വേഷണപരാ-
സ്തടിദ്ദീപാലോകാദിശിദിശിചര-
ന്തീഹജലദാഃ.

ഭാവം—രാത്രികളെ ക്ഷീണിപ്പിച്ചും, നദികളിലെ വെള്ളം കവൎന്നും, ഭൂമിയെ തപിപ്പിച്ചും, കാട്ടിലെ മരങ്ങളെ ഉണ

ക്കിയും സഞ്ചരിച്ചിരുന്ന ആ സൂര്യൻ ഇപ്പോൾ എവിടെ പോയി എന്നു ചോദിച്ചുകൊണ്ടു മിന്നൽവിളക്കുകൾ കൊളുത്തിപ്പിടിച്ചു മേഘങ്ങൾ ഇതാ അന്വേഷിച്ചു നടക്കുന്നു.

474. സ്വാങ്കുർവ്വൻമുഖവായുനൈവകലികാം
കാലേസമുല്ലാസയ-
ന്നാവിശ്യാന്തരമാദരേണശനകൈ-
സ്സ്വാദീയസീംചമാധുരീംപിബൻ
യൂനോദ്ദിശ്യതിലോകരേഫനികരോ
മുഗ്ദ്ധോപഭോഗക്രമം
സ്ഫാരാലന്തേതദിദംവിലോക്യപവനാ-
ധൂതൈശ്ശിരോഭിഃ ദ്രുമാഃ.

ഭാവം—തന്റെ മുഖവായുകൊണ്ടുതന്നെ പൂമൊട്ടിനെ വിടർത്തി മൂളിപ്പാട്ടു പാടിക്കൊണ്ടു പതുക്കെപ്പതുക്കെ ഉള്ളിൽ കടന്നുകൂടി (ലാക്കു നോക്കി അടുത്തുകൂടി) മധുരമായ മരന്ദപാനം ചെയ്യുന്ന വണ്ടുകൾ, യുവാക്കന്മാൎക്കു മുഗ്ദ്ധകളായ സ്ത്രീകളുടെ സംയോഗക്രമത്തെ കാണിച്ചുകൊടുക്കുന്നു. ഇതു കണ്ടു വൃക്ഷങ്ങൾ ബലേ എന്നു തല കുലുക്കുന്നു. (കവി കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ)

475. ഊരും പേരുമിണങ്ങരും കുലവുമി-
ല്ലാചാരവും പിച്ചയാ-
ണാരുംതന്നെയറിഞ്ഞതില്ലവനെന്നീ
പാണിഗ്രഹം ചെയ്കയാൽ
ചേരും ചാരുഗുണങ്ങൾകണ്ടു മറയും
വാഴ്ത്തുന്നു സർവ്വേശനെ-

നാരംനിമ്പദമാശ്രയിക്കിലവനിൽ
ചേരുന്നഭാഗ്യംശിവേ!

---

വിത്താത്ഥിനീ,വിശരണാ,വിപരിച്ഛദാത്താ,
തീത്ഥോപമാ,പരവശാ,പരിഹാസപാത്രീ
നിത്യപ്രസൂ,രമധുരാ,സ്വവയോവിരുദ്ധാ
ഏതാദശപ്രണയിനാംപരിവജ്ജനീയാഃ.

ഭാവം—പണം തട്ടിപ്പറിക്കുന്നവൾ, വീടില്ലാത്തവൾ, വീട്ടുസാമാനങ്ങളൊന്നുമില്ലാത്തവൾ, ദീനമുള്ളവൾ, തിത്ഥജലംപോലെ എല്ലാവക്കും ഗമ്യയായിട്ടുള്ളവൾ, അന്യന്നു അധീനയായിരിക്കുന്നവൾ, ആണ്ടിൽ പേറുള്ളവൾ, കണ്ടാൽ നന്നല്ലാത്തവൾ, തന്നേക്കാൾ വയസ്സേറുന്നവൾ ഇങ്ങിനെ പത്തുവിധത്തിലുള്ള സ്ത്രീകളെ കാമികൾ വജ്ജിക്കേണ്ടതാണ്.

477. ശാന്തിദ്വിജഃപ്രകുരുതേബഹുദീപശാന്തിം
മദ്ധ്യാജ്യപായസഗണൈജ്ജഠരാഗ്നിശാന്തിം
തത്രത്യബാലവനിതാമദനാഗ്നിശാന്തിം
കാലക്രമേണപരമേശ്വരശക്തിശാന്തിം.

(മുഖ്യ ക്ഷേത്രങ്ങളിലെ ശാന്തിക്കാ(പൂജ ചെയ്യുന്നവർ)രെ കുറിച്ചുള്ള ശകാരമാണ്. ശാന്തിക്കാർ, വിളക്കു ചുരുക്കുക, നിവേദ്യസാധനങ്ങളെ മോഷ്ടിച്ചുതിന്നുക, സ്ത്രീകളെ വ്യഭിചരിക്കാൻ നടക്കുക മുതലായ പ്രവൃത്തികളെക്കൊണ്ടു കാലക്രമേണ ദേവൻെറ ചൈതന്യം തീരെ ഇല്ലാതാക്കുന്നു എന്നാണിതിൻെറ സാരം).

478. രക്താശോക! കൃശോദരീ ക്വ നു ഗതാ
ത്യക്ത്വാനുരക്തം ജനം
നോദൃഷ്ടേതി മുധൈവ ചാലയസി കിം
വാതാഭിഭൂതം ശിരഃ
ഉൽകണ്ഠാഘടമാനഷൾപദഘടാ-
സംഘട്ടബാണാഹതഃ
തൽപാദാഹതിമന്തരേണ ഭവതഃ
പുഷ്പോൽഗമോയം കുതഃ.

ഭാവം — അല്ലയോ അശോകമേ! അനുരക്തനായ എന്നെ വിട്ട് ആ സുന്ദരി എങ്ങോട്ടു പോയി എന്നു നീ എന്നോടു പറയണം. വെറുതെ, കണ്ടില്ലെന്ന നിലയിൽ തലയിളക്കണ്ട. അവളുടെ ചവിട്ടേല്ക്കാതെ നീ പൂക്കുവാൻ ഒരിക്കലും വഴിയില്ലല്ലൊ. (സുന്ദരികളായ സ്ത്രീകൾ ചവിട്ടിയാൽ അശോകം പൂക്കുമെന്നു പ്രസിദ്ധമാണ്.)

479. ഗോവിന്ദനന്ദനതയാ ച വപുഃശ്രിയാ ച
മാസ്മിൻനൃപേ കുരുത കാമധിയം തരുണ്യഃ
അസ്ത്രീകരോതി ജഗതാം വിജയേ സ്മരഃ സ്ത്രീ-
രസ്ത്രീജനഃ പുനരനേന വിധീയതേ സ്ത്രീഃ.

ഭാവം — ഗോവിന്ദനന്ദനത്വം (ഗോവിന്ദനന്ദനൻ = വിഷ്ണുവിന്റെ പുത്രൻ + ഗോവിന്ദനെന്നു പേരായ ഒരാളുടെ പുത്രൻ) കൊണ്ടും സൌന്ദര്യാധിക്യം കൊണ്ടും സ്ത്രീകൾ ഈ രാജാവിനെ കാമദേവനാണെന്നു തെറ്റിദ്ധരിക്കേണ്ട. കാമൻ ലോകം ജയിപ്പാൻ സ്ത്രീകളെ അസ്ത്രീകരിക്കു (അസ്ത്രങ്ങളാക്കി ഉപയോഗിക്കുന്നവൻ) ന്നവനാണ്. ഇദ്ദേഹം

കയ്യിലെടുത്തവരെ) സ്ത്രീകളാക്കുന്നവനാണ്. സ്ത്രീകളെപ്പോലെ ഉശിരില്ലാതാക്കുന്നവനാണെന്നു സാരം.

480. മഞ്ചാടിപ്രായമായീകളുർമുലമിനിയാ-
ന്നിന്നലെപ്പങ്കജത്തിൻ-
മൊട്ടോടൊട്ടൊട്ടുസാമ്യംസരസിജവദനേ-
സ്സിന്നുപോൽക്കുംഭസാമ്യം
നാളെക്കരീന്ദ്രകുംഭത്തൊടുപടപൊരുതും
മററന്നാൾകുന്നുവെല്ലും
നാലൊന്നാൾനാകലോകക്കളരിയിൽവിരുതും
കെട്ടിമേല്പോട്ടുചാടും.



411. ഗുണേഗുണോനേതികണാദവാദോ
യഥാർത്ഥഏവേതികൃതാർത്ഥഭാവഃ
ഭവാമിഭൈമീശ്വര!താവകീയ-
ഗുണേഗുണാനാംനകണോപിയസ്മാൽ.

ഭാവം — ഹേ കടത്തനാട്ടു രാജാവേ! അങ്ങയുടെ ഗുണനിൽ-(വെപ്പുകാരനിൽ) ഗുണങ്ങളുടെ ലേശംപോലും കാണ്മാനില്ലാത്തതുകൊണ്ട്, ഗുണത്തിങ്കൽ ഗുണമില്ലെന്നുള്ള താർക്കികന്മാരുടെ വാദം ശരിയായിരിക്കുന്നു എന്ന ഒരു കൃതാർത്ഥത എനിക്കുണ്ട്. (ഇതു് ഒരു കവി കടത്തനാട്ടു രാജാവിനോടു പറഞ്ഞതാണ്.)

ഗൃഹേചയ്യന്തസ്ഥദ്രവിണഗണമോഷഃശ്രുതവതാ
സ്വവേശ്മന്യാരക്ഷാക്രിയതഇതിമാർഗ്ഗോയമുചിതഃ

നരാൻഗേഹാൽഗേഹാൽപ്രതിദിവസമാകൃഷ്യ നയ
(തഃ
കൃതാന്താൽകിംശങ്കാംപരിഹരഥഹേജാഗ്രതജനാഃ

ഭാവം— അയൽവീട്ടിൽ കള്ളൻ കടന്നു കുറച്ചു പണംകൊ ണ്ടുപോയെന്നു കേൾക്കുമ്പോഴേയ്ക്കു വീട്ടിൽ കാവലിട്ടു രക്ഷി പ്പാൻ തുടങ്ങുന്നതു നല്ലതുതന്നെ. ഓരോ വീട്ടിൽനിന്നും അന്ത കൻ മനുഷ്യരെ അപഹരിച്ചുകൊണ്ടു പോകുമ്പോൾ രക്ഷി പ്പാൻ വിചാരിക്കാത്തതു് എന്തുകൊണ്ടാണു്? ജനങ്ങളെ നി ങ്ങൾ ഉണരുവിൻ.

483. ദുരീശപരദ്വാരബഹിർവ്വിതർദ്ദികാ-
ദുരാസികായൈരചിതോയമഞ്ജലിഃ
യദഞ്ജനാഭംനിരപായമസ്തിമേ
ധനഞ്ജയസ്യന്ദനഭൂഷണംധനം.

ഭാവം— ദുഷ്ടന്മാരായ പ്രഭുക്കന്മാരുടെ പുറന്തിണ്ണയിലുള്ള ചാരുകിടപ്പിന്നു ഞാനൊന്നു തൊഴുതേക്കാം. അർജ്ജുനന്റെ തേർത്തട്ടിനെ അലങ്കരിക്കുന്നതും നാശമില്ലാത്തതും അഞ്ജന വർണ്ണമുള്ളതുമായ ഒരു ധനം എനിക്കുണ്ടു്. ഞാൻ അതുകൊണ്ടു തൃപ്തനായിക്കൊള്ളാം.

484. ശൈവാലഷൾപദമനോഹരമീനയുക്താ-
മുൽഫുല്ലപത്മമുകുളാംനളിനീംമനോജ്ഞാം
ആലോക്യമജ്ജനധിയാപഥികോനിതാന്തം
തൃഷ്ണാകുലോപിസതിനക്രഭയേനദൂരാൽ.

ഭാവം— കരിഞ്ചണ്ടി, വണ്ടു്, മീൻ, താമരപ്പൂവ് എന്നിവ യോടുകൂടിയ പൊയ്കയെ കണ്ടു കുളിപ്പാൻ മോഹിക്കുന്ന വഴി പോക്കൻ മുതലയെപ്പേടിച്ചു് അടുക്കാതെ നില്ക്കുന്നു.

ഷരാൽ ഒരു സ്ത്രീയെ കണ്ടു കാമിച്ചു എങ്കിലും ഭർത്താവിനെ ഭ-
ിച്ചു് അടുക്കാതെ നില്ക്കുന്നു എന്നു ധ്വനി.)

485. പഞ്ചബ്രഹ്മാഖ്യമഞ്ചസ്ഥിതമധുരതനോ!
നിന്റെ ചെഞ്ചേവടിത്താർ
ചെഞ്ചെമ്മെക്കൂപ്പുമാമാനുഷന്നടെപരിശു-
ശ്രൂഷയെത്തോഷപൂർവ്വം
അഞ്ചമ്പനാനുമാശാപതികളുമമര-
സ്ത്രീകളുംമൂർത്തിമൂന്നും
കിഞ്ചപ്രത്യംഗിരാശ്രീവിധിദയിതകളും
ഹാജരായാചരിക്കും.



486. സുസ്നാതേയംപ്രഭാതേസുരുചിരസലിലേ
മന്ദവാതൈസ്സുശീതേ
ബിഭ്രാണേനോത്തരീയം കഠിനകുചയുഗം
ഛാദയന്തീകരേണ
കല്യാണാംഗികടാക്ഷൈസ്തരുണജനമനഃ
കർഷയന്തീനിതാന്തം
ഗച്ഛത്യേകാതടാകാച്ഛികുരവികിരണം
കുർവ്വതീക്ലിന്നവസ്ത്രാ.

ഭാവം — പ്രഭാതസമയത്തിങ്കലെ തണുത്ത കാററാൽ ശീ-
തമായിരിക്കുന്ന നിർമ്മലജലത്തിൽ സ്നാനം ചെയ്തു് ഉത്തരീയം
ധരിച്ചിരിക്കുന്ന കൈകൊണ്ടു സ്തനങ്ങളെ മറച്ചു നനഞ്ഞ വ-
സ്ത്രമുടുത്തു ഒരു സുന്ദരി തലമുടി വേർപ്പെടുത്തു് തരുണജനങ്ങ

ളുടെ മനസ്സിനെ കടാക്ഷങ്ങളെക്കൊണ്ട് കവൎന്നുകൊണ്ട് ഇതാ കുളത്തിൽനിന്നു പോകുന്നു.

കൂപോദകംവടച്ഛായാഗ്രഹാന്തംതരുണീസ്തനം
ശീതകാലേവഹത്യുഷ്ണമുഷ്ണകാലേതുശീതളം.

ഭാവം — കിണററിലെ വെള്ളം, പേരാലിന്റെ തണൽ, വീട്ടിന്റെ ഉള്ള്, സ്ത്രീകളുടെ സ്തനം ഇവകൾ തണുപ്പുള്ള കാലങ്ങളിൽ ഉഷ്ണങ്ങളും, ഉഷ്ണകാലങ്ങളിൽ ശീതങ്ങളുമായിരിക്കും.

488. ശീതേധികോഷ്ണമതിശീതളമുഷ്ണകാലേ
സംസ്പൃഷ്ടമാത്രപുളകദംബഹുതാപഹാരി
അംഭോജകോശസുഭഗം കളഹംസഗത്യാ
കിഞ്ചിച്ചലജ്ജലമഹോതരുണീകുചാഭം.

ഇതു 'ജലമഹോ തരുണീകുചാഭ' മെന്ന സമസ്യയുടെ പൂരണമാണ്. ശീതകാലങ്ങളിൽ ഉഷ്ണസ്പൎശമായും ഉഷ്ണകാലത്തിൽ ശീതസ്പൎശമായും തൊട്ടുന്നവൎക്കു രോമാഞ്ചമുണ്ടാക്കുന്നതായും അംഭോജകോശസുഭഗമായും (അംഭോജകോശസുഭഗമെന്നതിന്നു ജലപക്ഷത്തിങ്കൽ താമരമൊട്ടുകൾ നിമിത്തം സുന്ദരമായിട്ടുള്ളതു് എന്നും സ്തനപക്ഷത്തിങ്കൽ താമരമൊട്ടുപോലെ സുന്ദരമെന്നും അൎത്ഥം ധരിക്കണം) കളഹംസങ്ങളുടെ ഗതിനിമിത്തം കുറഞ്ഞൊന്നിളകുന്നതുമായ ജലം സ്ത്രീകളുടെ സ്തനങ്ങളോടു സദൃശമാകുന്നു എന്നാണിതിന്റെ ഭാവം.)

489. കാന്തംസാന്തംവസന്തം, മദനമവപുഷം,
ദചിത്രിയാമാം ത്രിയാമാം,
രാകാമേകാം, വധൂനാംഹൃദയമപദയം,
കല്പവൃക്ഷാൻ പരോക്ഷാൻ,

സ്വഭ്ഃഭാജോവിദശ്ഥാ, നഘഘസ്ലകൃതിനാം
കല്പയന്നല്പമായുർ-
ബ്രഹ്മാജിഹ്മാന്തരാത്മാസമുനിരിതികഥം
കഥ്യതെതഥ്യവാദിഃ.

ഭാവം — മനോഹരമായ വസന്തം കുറച്ചു ദിവസംകൊണ്ടു കഴിഞ്ഞുപോകുന്നു. കാമദേവനു ശരീരമില്ല. രാത്രി രണ്ടു മൂന്നു യാമമേ ഉള്ളു. വെളുത്തവാവു മാസത്തിൽ ഒന്നു മാത്രമാണ്. സ്ത്രീഹൃദയം കഠിനമാണ്. കല്പവൃക്ഷങ്ങളെ കാണ്മാൻ നിവൃത്തിയില്ല. വിദ്വാന്മാർ ഇണക്കത്തുള്ളവരാണ്. സുകൃതികൾക്കായുസ്സില്ല. ഇങ്ങിനെയെല്ലാം കല്പിച്ച കുടിലചിത്തനായ ബ്രഹ്മാവിനെ പ്രാമാണികന്മാർ മുനിയാണെന്നു പറയുന്നതു എങ്ങിനെയാണെന്നു മനസ്സിലാവുന്നില്ല.

190. അംഭോരാശികുഡുംബിനീതിലകമേ!
നൽ'ചാലിയാറേ'തൊഴാ-
മമ്പെന്നെപ്രതി കൈവരേണമതിനായ്
ഞാനിന്നു സമ്പ്രാത്ഥയേ
അംഭോജാക്ഷികൾ മൌലിയാമിവൾമണി-
പ്പോതം കടപ്പോളവും
ഗംഭീരാരവമോളവും ചുഴിയുമ-
ക്കാററും കുറയ്ക്കേണമേ.

(ഇതു മലയാളത്തിലുള്ള ചാലിയത്തു കടവു കടപ്പാനായി ഭാര്യയോടുകൂടി ചെന്ന സമയം ചേലപ്പറമ്പു നമ്പൂരി ഉണ്ടാക്കി ചൊല്ലിയതാണത്രെ.)

491. സ്വയംഭുവേ ചന്ദനഭൂഷിതായ
നഖപ്രണോദ്ധൂടലാഞ്ഛനായ
സമസ്തസന്താപവിനാശനായ
നമോനമസ്തേ കുചശങ്കരായ.

(ഇതു സ്തനങ്ങളെ ശിവലിംഗത്തോട് ഉപമിച്ചിരിക്കുന്ന ഒരു ശ്ലോകമാണ്.)

492. അംബാകുപ്യതി താത മൂൎദ്ധ്നി വിധൃതാ
ഗംഗേയമുൽസൃജ്യതാം
വിദ്വൻ! ഷൺമുഖ! കാ ഗതിൎമ്മയി ചിരാ-
ദഭ്യാഗതായാ വദ?
രോഷാവേശവശാദശേഷവദനൈഃ
പ്രത്യുത്തരം ദത്തവാ-
നംഭോധിൎജ്ജലധിഃ പയോധിരുദധി-
ൎവ്വാരാം നിധിൎവ്വാരിധിഃ

ഭാവം — അച്ഛ! അമ്മ കോപിക്കുന്നു. തലയിൽ ധരിച്ചിരിക്കുന്ന ഗംഗയെ ഉപേക്ഷിക്കണം. ഹേ വിദ്വാനായ സുബ്രഹ്മണ്യ! വളരെ കാലമായി എന്നെ ആശ്രയിച്ചിരിക്കുന്ന ഇവളെ ഉപേക്ഷിച്ചാൽ പിന്നെ അവൾക്ക് എന്താണൊരു ഗതിയുള്ളതു്? ഇങ്ങിനെ കേട്ടപ്പോൾ കുപിതനായ സുബ്രഹ്മണ്യൻ എല്ലാ മുഖങ്ങളെക്കൊണ്ടും ഒരുമിച്ച് അംഭോധി, ജലധി, പയോധി, ഉദധി, വാരാംനിധി, വാരിധി എന്നിങ്ങിനെ ഉത്തരം പറഞ്ഞു.

493. കഃ പ്രാതശ്ചലിതോസി? വൈദ്യകഗൃഹം
കിം തത്ര? ശാന്ത്യൈ രുജാം

കിംതേനാസ്തിഗൃഹേസഖേ! പ്രിയതമാ? സർവ്വംഗദംഹന്തിയാ
വാതഞ്ചേൽ കുചകുംഭമർദ്ദനവശാൽ
പിത്തം ച വക്ത്രാമൃതാൽ
ശ്ലേഷ്മാണം വിനിഹന്തിഹന്തസുരത-
വ്യാപാരകേളീശ്രമാൽ.

ഭാവം — സഹോദര! നീ എവിടെ പോകുന്നു? വൈദ്യന്റെ വീട്ടിൽ പോകുന്നു. അവിടെ കാൎയ്യമെന്താണു്? രോഗത്തിനു ചികിത്സിപ്പിക്കുവാൻ. നിന്റെ വീട്ടിൽ ഭാൎയ്യയില്ലേ? അവൾ സകല രോഗങ്ങളേയും ശമിപ്പിക്കുമല്ലോ? വാതത്തെ കുചകുംഭമർദ്ദനംകൊണ്ടും പിത്തത്തെ അധരാമൃതംകൊണ്ടും കഫത്തെ സുരതവ്യാപാരംകൊണ്ടും അവൾ ശമിപ്പിക്കുന്നു.

494. ഇന്ദീവരാക്ഷി! തവതീക്ഷ്ണകടാക്ഷബാണ-
പാതവ്രണേദ്വിവിധമൌഷധമേവമന്യേ
ഏകംത്വദീയമധരാമൃതപാനമന്യ-
ദുത്തുംഗപീനകുചകുങ്കുമപങ്കലേപഃ

ഭാവം — ഹേ സുന്ദരി! നിന്റെ കടാക്ഷബാണങ്ങളേൽക്കുകനിമിത്തം പാറിയ വ്രണത്തിനു്, നിന്റെ അധരാമൃതപാനവും, സ്തനങ്ങളിലണിഞ്ഞിരിക്കുന്ന കുങ്കുമച്ചാറിന്റെ ലേപനവും ആകുന്ന രണ്ടു് ഔഷധങ്ങളെ ഉപയോഗിക്കേണ്ടതുള്ളു എന്നു ഞാൻ വിചാരിക്കുന്നു.

495. വന്ദിക്കുന്നു ചരാചരത്തെയനിശം
കാക്കുംസുരന്മാരെയി-
ന്നെന്നാലെന്തവരാൽഫലംവിധികൃതം
തന്നീടുവോരല്ലയോ?

എന്നാലാവിധിയെത്തൊഴാമവനഥോ
കർമ്മാനുഗൻകർമ്മമെ-
ന്തെന്നാലുമുള്ളൊരു യത്നമാകുമതിനാ-
ലെന്നെ ബ്ഭജിക്കുന്നു ഞാൻ.

---

496. വിശാലം ശാന്മല്യാനയനസുഭഗം
വീക്ഷ്യകുസുമം
ശുകസ്യാസീൽബുദ്ധിഃ കുസുമസദൃശം
തൽഫലമിതി
പുനഃപ്രാപ്തേകാലേഫലമപിചദൈ-
വാൽപരിണതം
വിപാകേതൂലോന്തഃ സപദിമരുതാ
സോപ്യപഹൃതഃ.

ഭാവം—പൂളയുടെ സൌന്ദൎയ്യമേറിയ പൂവു കണ്ടിട്ടു്, ഒരു പൂപോലെ ഇതിനു നല്ല കായയുമുണ്ടാവുമെന്നു തത്തയ്ക്കു തോന്നി. പിന്നെ കാലം വന്നപ്പോൾ കായമൂത്തു പൊട്ടി അകത്തുണ്ടായിരുന്ന പഞ്ഞി മുഴുവൻ കാററത്തു പറന്നു പോകയും ചെയ്തു.

497. സപ്രേമദാനൈൎമ്മധുരൈൎവ്വചോഭിഃ
സംരക്ഷിതവ്യാഃ സതതംയുവത്യഃ
അരക്ഷിതാഹ്യാത്മപതിത്രിവൎഗ്ഗ-
നാശംകരോത്യന്യജനാനുരാഗാൽ.

ഭാവം—പ്രേമസൂചകങ്ങളായ വസ്ത്രാഭരണാദികളെ സമ്മാനം കൊടുക്കുക, നല്ലവാക്കു പറയുക മുതലായതുകളെക്കൊണ്ടു സ്ത്രീകളെ എപ്പോഴും രക്ഷിക്കേണ്ടതാണു്. ഇങ്ങിനെ രക്ഷിക്കാതിരുന്നാൽ അവർ അന്യജനങ്ങളിൽ അനുരാഗമുള്ളവ

ായി തിന്നിട്ട് സ്വഭത്താവിൻെറ ധമ്മാത്ഥകാമങ്ങളെ നശിപ്പിക്കും.

ഫലംധമ്മസ്യവിഭവോ വിഭവസ്യഫലംസുഖം
സുഖമൂലാനിതന്വംഗ്യോ വിനാതാഭ്യഃകുതഃസുഖം.

ഭാവം — ധമ്മത്തിൻെറ ഫലം സമ്പത്താണ്. സമ്പത്തിൻെറ ഫലമാണ് സുഖം. സുഖത്തിൻെറ കാരണങ്ങൾ സ്ത്രീകളാണ്. അവരോടുകൂടാതെ സുഖമെവിടെ? (സുഖവസ്തുക്കളിൽ സ്ത്രീകൾക്കു പ്രാധാന്യം കൂടുമെന്നു സാരം.)

499. അവിനയമപനയവിഷ്ണോ!
ദമയമനഃശമയവിഷയമൃഗതൃഷ്ണാം
ഭൂതദയാം വിസ്താരയ
താരയസംസാരസാഗരതഃ.

(ഭാവം — ഹേ മഹാവിഷ്ണോ! അങ്ങുന്നു എൻെറ അവിനയത്തെ നീക്കിക്കളയുകയും മനസ്സിനെ ബന്ധിക്കുകയും വിഷയേച്ഛയെ ശമിപ്പിക്കുകയും ഭൂതദയയെ വദ്ധിപ്പിക്കുകയും സംസാരസമുദ്രത്തെ കടത്തി വിടുകയും ചെയ്യേണമേ.)

500. താരുണ്യാഭോഗഭാരത്തൊടുമതിപൃഥുകാ-
ദിത്യബിംബത്തിനെക്കാ-
ളാരുണ്യം തേടുമംഗത്തൊടുമുലകലിയും
മന്ദഹാസങ്ങളോടും
കാരുണ്യക്കുളത്തരങ്ങാകിനകടമിഴിയാൽ
കോഴവിട്ടേഴുമേഴും
പാരെണ്ണിക്കാത്തുപോരും പശുപതിപകുതി-
ദ്ദേഹമേ! ദേഹിസൌഖ്യം.

ശുഭമസ്തു

---

# ശ്ലോകാനുക്രമണിക.

| | ശ്ലോകം | | ശ്ലോകം |
|---|---|---|---|
| മർക്കടസ്യ | 263 | മൌലൌ | 364 |
| മധുതിഷ്ഠതി | 277 | മൌനംവഹതി | 456 |
| മല്ലികാമുകു | 286 | യത്രഭാര്യ്യാ | 32 |
| മന്ദാരംമധു | 343 | യഃകൃതാ | 33 |
| മരാളഗതി | 348 | യഃപുമാ | 102 |
| മന്മഥനുടെ | 355 | യമഃശരീര | 103 |
| മഞ്ചാടിപ്രാ | 480 | യന്തതാവ | 161 |
| മാടിംകൊടി | 105 | യംയദാമന്യ | 163 |
| മാഗാഃപ്രത്യു | 107 | യത്താദാമാറ്റഃ | 257 |
| മാതാനിന്ദതി | 123 | യവനീനവനീ | 284 |
| മാധുര്യ്യപ്ര | 149 | യസ്യാഃപ്ര | 294 |
| മാതഃകേളി | 156 | യന്ത്രംസംഹര | 354 |
| മാറിയുടപ്പോൻ | 160 | യാതചാരൌദ്രൌ | 22 |
| മാരാരേതവ | 167 | യാന്തിന്യായ | 48 |
| മാകന്ദാഗ്രസ്ഥൻ | 190 | യാമാംപ്രയാ | 164 |
| മായാഢീ | 323 | യാംചിന്തയാം | 191 |
| മാപ്രാണനംത്യ | 366 | യാമീതിപ്രിയ | 279 |
| മാടക്ഷമാ | 367 | യാന്തിത്രുപ | 297 |
| മാടക്ഷോണീ | 395 | യുഷ്മൽബുദ്ധി | 31 |
| മുന്നംതളത്തി | 210 | യേനസൌ | 192 |
| മുളഞ്ഞാസന | 250 | യേനശ്രുക്രീ | 361 |
| മുഖസ്ഥദാരം | 261 | യേനകേന | 362 |
| മുക്താഫല | 282 | രമ്യംനദാര | 158 |
| മൂടില്ലാത്തൊ | 470 | രംഭായാമുദി | 301 |
| മോടിക്കൊ | 110 | രതിവിഗളിത | 403 |

